# ശ്രീകൃഷ്ണൻ.






സി. പി. ഗോവിന്ദമേനോൻ.



# ശ്രീകൃഷ്ണൻ.

ഗ്രന്ഥകൎത്താവ്:

സി. പി. ഗോവിന്ദമേനോൻ.



പ്രസാധകർ:

കൊച്ചി ഭാഷാപരിഷ്കരണക്കമ്മററി.



തൃശ്ശിവപേരൂർ

രാമാനുജമുദ്രാലയം ക്ലിപ്തത്തിൽ

അച്ചടിച്ചത്.

1106.

Price Rs. 1—0—0

വില ക. 1—0—0

## ഭാഷാപരിഷ്കരണക്കമ്മിററിയുടെ

# മുഖവുര

---

ശ്രീകൃഷ്ണകഥ ഒരു കാലത്തു വാസ്തവത്തിൽ 'ചരിത്രം'തന്നെയായിരുന്നിരിക്കാം. കാലാന്തരത്തിൽ, കവികളുടെ കല്പനാശക്തിക്കനുരൂപമായ അതിശയോക്തിയുടെ പ്രയോഗഫലമായി, ആ 'ചരിത്ര'ത്തിൽനിന്നു 'പുരാണങ്ങളും' 'കാവ്യങ്ങളു'മുണ്ടായതായിരിക്കണം. ഇവയ്ക്കു 'ചരിത്ര'ത്തെപ്പോലെതന്നെ, അഥവാ അതിലുമധികം, പ്രയോജനമുണ്ടെന്നും, കാലദേശപുരുഷാദിഭേദങ്ങളനുസരിച്ചു്, ഇവയിൽ പല രൂപഭേദങ്ങളും ക്രമേണ വന്നുചേൎന്നിട്ടുമുണ്ടെന്നും സമ്മതിക്കാതെ തരമില്ല.

ഇപ്പോഴാകട്ടെ, ചില ഗ്രന്ഥകാരന്മാർ പുരാണാദികളുടെ 'കട കിളച്ചുമറിച്ചു' വേർ കണ്ടുപിടിപ്പാനുത്സാഹിച്ചുവരുന്നു. ഏതൊരു 'ചരിത്ര'ത്തിൽനിന്നാണോ പുരാണാദികൾ പൊട്ടിപ്പുറപ്പെട്ടിട്ടുള്ളതു്, ആ 'ചരിത്രം'വീണ്ടും ആരാഞ്ഞു കണ്ടുപിടിച്ചു വിശദമാക്കുവാനാണു് അവരുടെ ശ്രമം. പുരാണപഠനം വഴിക്കു ചരിത്രത്തെ പുനരുദ്ധരിക്കുവാനുള്ള ഇന്നത്തെ പരിശ്രമങ്ങളുടെ ഫലങ്ങളെക്കുറിച്ചു ഭിന്നാഭിപ്രായങ്ങളുണ്ടാകുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. യുക്തിക്കു ഏററവും യോജിച്ചതായിരിക്കുന്ന അഭിപ്രായം ഒടുവിൽ ജയിക്കുകയും ചെയ്യും. പ്രസ്തുത പുസ്തകത്തിലെ ചില ഭാഗങ്ങളിൽ യുക്തിഭംഗം കാണുന്നുണ്ടെങ്കിൽ, ഈ പ്രസ്ഥാനത്തിൽ ഇനി എഴുതപ്പെ

ടുന്ന പുസ്തകങ്ങളുടെ കൎത്താക്കന്മാർ 'മേൽവെട്ടു'വെട്ടി ജയം നേടിക്കൊള്ളട്ടെ. യുക്തിഭംഗത്തിനു ഗ്രന്ഥകാരനുള്ള സമാധാനങ്ങളിലൊന്നു ഇംഗ്ലീഷുഭാഷയിൽ എഴുതിട്ടുള്ള പല കൃതികളിൽനിന്നും ശേഖരിച്ചിട്ടുള്ള അഭിപ്രായങ്ങളെയാണു് ഇതിൽ പ്രതിപാദിച്ചിട്ടുള്ളതു് എന്ന സംഗതിയായിരിക്കാം. ഏതായാലും, ഈ പ്രസ്ഥാനം, കാലോചിതമാകയാൽ, പ്രോത്സാഹനാർഹമായിട്ടാണു കരുതപ്പെടേണ്ടതു്. മലയാളഭാഷാപരിഷ്കരണക്കമ്മിററി ഇതിനെ പ്രസിദ്ധപ്പെടുത്തുവാനുള്ള മുഖ്യകാരണമിതാണു്. അതല്ലാതെ, ഇതിലെ അഭിപ്രായങ്ങളെയെല്ലാം ഈ കമ്മിററി സ്വീകരിക്കുന്നുണ്ടെന്നാരും വിചാരിച്ചുപോകേണ്ട. ചിന്തകന്മാരും ഗവേഷണശീലന്മാരുമായ ചരിത്രാന്വേഷികൾക്കു ഈ പുസ്തകം മാൎഗ്ഗദർശകമായിരിക്കുമെന്നതിനു സംശയമില്ല.

ശ്രീമാൻ കുണ്ടൂർ നാരായണമേനോൻ എടുത്തുകാണിച്ചിട്ടുള്ള പദപ്രയോഗാദിന്യൂനതകൾ പരിഹരിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ ഈ ബുക്കിലുള്ള വിഷയങ്ങളെയും അഭിപ്രായങ്ങളെയും കുറിച്ചുള്ള അദ്ദേഹത്തിന്റെ മററു വിലയേറിയ വിമൎശനങ്ങളെയനുസരിച്ചുള്ള ഭേദഗതികൾ ഇതിൽ വരുത്തുന്നതു സാദ്ധ്യമൊ ഗ്രന്ഥകാരനു സമ്മതമൊ അല്ലായ്കയാൽ, അതിനു കമ്മിററി ശ്രമിച്ചിട്ടില്ല. ഈ കാൎയ്യത്തിലുണ്ടായിട്ടുള്ള നാരായണമേനോന്റെ പ്രയത്നം കമ്മിററിയുടെ കൃതജ്ഞതയ്ക്കു അത്യധികം യോഗ്യമായിത്തീൎന്നിട്ടുണ്ടു്.

---

ഈ പുസ്തകം എഴുതുന്നതിനു സഹായമായിത്തീന്ന പ്രധാന പുസ്തകങ്ങൾ:-


1. Sreekrishna by B. P. Pal
2. Sreekrishna by D. N. Pal
3. Sreekrishna by B. C. Chatterji
4. Mahabharatha: a criticism by C. V. Vaidya
5. Krishna and the Pandavas: Hindustan Review
6. Vishnupurana, Brahma Vaivarthapurana, Brahmapurana and Koormapurana—Sanskrit text with English notes
7. Rig Veda: English translation by H. H. Wilson
8. Autiquities of Ancient India by Barnett
9. Ancient and Mediaeval India by Mrs. Manning
10. കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ മഹാഭാരതവും, ഹരിവംശവും, കംസനും.
11. കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ ഭാഗവതം.
12. പുറയന്നൂർ ദശമം.
13. (ചെറുശ്ശേരി) കൃഷ്ണഗാഥ.
14. കെ. യം. അവർകളുടെ ഭഗവൽഗീത
15. പി. ഗോപാലൻനായർ അവർകളുടെ ഭാഗവതവ്യാഖ്യാനം
16. കെ. സി. കേശവപിള്ള അവർകളുടെ ഭാഷാനാരായണീയം


അക്കാദമി

17. ടി. സി. പരമേശ്വരൻമൂസ്സതു അവർകളുടെ നാരായണീയവ്യാഖ്യാനം

18. എഴുത്തച്ഛന്റെ മഹാഭാരതം കിളിപ്പാട്ട്

19. ശ്രീകൃഷ്ണചരിതം മണിപ്രവാളം

20. സ്കാന്ദപുരാണം മൂലവും ഒടുവിൽ ശങ്കരൻകുട്ടിമേനോൻ അവർകളുടെ കിളിപ്പാട്ടും

21. പുരാണസഞ്ചികയിൽപ്പെട്ട വാമനപുരാണം, പത്മപുരാണം, മത്സ്യപുരാണം, ആഗ്നേയപുരാണം.



# വിഷയവിവരം



കേരള സാഹിത്യ അക്കാദമി


കേരള സാഹിത്യ
അക്കാദമി

# പ്രസ്താവന

പാശ്ചാത്യവിദ്യാഭ്യാസപ്രചരണത്തോടുകൂടി സ്വാഭിമാനം ക്ഷയിച്ചുതുടങ്ങിയിരിക്കുന്ന ഭാരതീയരിൽ ഹിന്തുക്കളായവൎക്ക് തങ്ങളുടെ ആദൎശപുരുഷനായ ശ്രീകൃഷ്ണൻ കവികളുടെ സങ്കല്പരംഗത്തിൽമാത്രം വൎത്തിച്ചിരുന്ന ഒരു മായാമനുഷ്യനായിരുന്നു എന്ന ബോധം ഉദിച്ചിട്ടുണ്ട്. അദ്ദേഹം മധുരാപുരിയിൽ ജനിച്ചു വൃന്ദാവനഗോവൎദ്ധനങ്ങളിൽ മാടുമേച്ചു ചങ്ങാതികളൊന്നിച്ചു കളിച്ചുവളൎന്നാളാണെന്നു വിശ്വസിക്കുന്നവരാകട്ടെ ശ്രീകൃഷ്ണന്റെ ഗോപാരസമ്മോഹനം ഗോവൎദ്ധനോദ്ധാരണം രാസലീല മുതലായവയിൽ ഭ്രമിച്ച് അദ്ദേഹത്തിനു അമാനുഷത്വം കല്പിക്കുന്നതല്ലാതെ അദ്ദേഹം ഒരു കേവലപുരുഷനായിരുന്നു എന്നു സാധിക്കുന്നതിനു ഒരുക്കമില്ലാതെയും അസമൎത്ഥരായും കാണപ്പെടുന്നു. അതിനാൽ ശ്രീകൃഷ്ണൻ ഒരു ചരിത്രപുരുഷനായിരുന്നു എന്നു സ്ഥാപിക്കുന്നതു സുസാദ്ധ്യമല്ലെങ്കിലും അതിനു മതിയായ ലക്ഷ്യങ്ങളുണ്ടോ എന്നു പരിശോധിക്കുക. ശ്രീകൃഷ്ണചരിതം ഇന്ത്യയിലെ പല ഭാഷകളിലും എഴുതപ്പെട്ടിട്ടുണ്ട്. എന്നാൽ അവയൊക്കെ അതാതു കവികളുടെ കല്പനാശക്തിക്കു മതിയായ ദൃഷ്ടാന്തങ്ങളായി തീരുന്നതേയുള്ളു. കവികല്പിതങ്ങളായ ഗദ്യപദ്യകൃതികളിൽ മറഞ്ഞുകിടക്കുന്ന ശ്രീകൃഷ്ണന്റെ യഥാൎത്ഥരൂപം കണ്ടെത്തുവാൻ കുറെ പ്രയാസം തന്നെയാണ്. നമ്മുടെ നാട്ടുകാർ സംസ്കൃതഗ്രന്ഥങ്ങളിൽ കാണുന്നതത്രയും കണ്ണുമൂടി വിശ്വസിക്കുന്നു. എന്നാൽ

അവയെ പരിശോധിക്കുന്ന യൂറോപ്യപണ്ഡിതന്മാർ കൃഷ്ണൻ വെറും ഒരു കല്പിതപുരുഷനും തജ്ജീവചരിത്രം രൂപകമയമായ ഒരു ദൃഷ്ടാന്തകഥയും ആണെന്നഭിപ്രായപ്പെട്ടുന്നു. എത്രയോ മുമ്പു കഴിഞ്ഞ കാൎയ്യങ്ങളെപ്പററി തക്കവററ ഒരു തീൎപ്പുണ്ടാവുക എന്നതു് അത്ര എളുപ്പമല്ല. പൌരസ്ത്യരെ ധിക്കരിക്കാതെയും പാശ്ചാത്യരെ ഭ്രമിക്കാതെയും വല്ല തീരുമാനത്തിനും നമുക്കു സാധിക്കുമോ എന്നു നോക്കുക.

ഇന്ത്യയിലെ നാട്ടുഭാഷകളിൽ പുരാണങ്ങൾ മഹാകാവ്യങ്ങൾ ഖണ്ഡകാവ്യങ്ങൾ കീൎത്തനങ്ങൾ നാടകങ്ങൾ ചമ്പുക്കൾ ഇങ്ങിനെ ഓരോ തരത്തിലായി എഴുതിയിട്ടുള്ള കൃഷ്ണചരിത്രപുസ്തകങ്ങളെ തൊട്ടെണ്ണുന്നതായാൽ ഇപ്പോൾ ഒരു പതിനായിരം ഉണ്ടെന്നു കാണാം. എന്നാൽ ഇവയ്ക്കെല്ലാക്കെ ആസ്പദം സംസ്കൃതത്തിലുള്ള മഹാഭാരതം, ഹരിവംശം, പുരാണങ്ങൾ എന്നിവയാകുന്നു. ഇന്ത്യാനിവാസികളുടെ പൊതുവായ വിശ്വാസം പതിനെട്ടു പുരാണങ്ങളും അത്രതന്നെ ഉപപുരാണങ്ങളും നിൎമ്മിച്ചതു വേദവ്യാസനാകുന്നു എന്നാണ്. പക്ഷെ പരസ്പരവിരുദ്ധങ്ങളായി അവയിൽ കാണുന്ന ചില സംഗതികളെ വിശ്വസിക്കുവാൻ ഒരു ചരിത്രകാരന് വളരെ വിഷമമുണ്ട്.

പത്മപുരാണം ഉത്തരകാണ്ഡം:—'വിഷ്ണുവിനെ ഒഴിച്ചു വേറെ വല്ല ദൈവത്തെയും അജ്ഞതയാൽ ആരാധിക്കുന്നവൻ മഹാപാപം നേടുന്നു. വിഷ്ണുവിനെ കൂടാതെ അന്യദൈവതത്തെ ആരാധിക്കുന്നതു യുക്തമല്ല. ശിവനു നിവേദിച്ചതു ഭക്ഷിക്കുന്ന ബ്രാഹ്മണൻ ചണ്ഡാളനായി

ത്തീരും.' കൂൎമ്മപുരാണം—'ശിവനെ അവമാനിക്കുന്നതും ധ്യാനം, ഹോമം, ജ്ഞാനം, യജ്ഞം എന്നിവയെ നശിപ്പിക്കുന്നതും ഒന്നുപോലെയാണു."' ലിംഗപുരാണം —'ശിവൻ പറയുന്നു പിതാമഹനായ ബ്രഹ്മാവ് എന്റെ വലത്തുവശത്തുനിന്നും വിഷ്ണു ഇടത്തുനിന്നും ഉണ്ടായി.' വിഷ്ണുപുരാണം ഒന്നാംഭാഗം:—'കോപിഷ്ഠനായ ബ്രഹ്മാവിന്റെ നെററിയിൽനിന്നു മദ്ധ്യാഹ്നാൎക്കപ്രഭനായ രുദ്രനുണ്ടായി'

ക്രിസ്തുവൎഷം ആറാംനൂററാണ്ടിൽ ജീവിച്ചിരുന്ന കാളിദാസമഹാകവിയുടെ സമകാലീനനായിരുന്ന അമരസിംഹന്റെ കാലത്തുണ്ടായിരുന്ന പുരാണങ്ങളെ അതേരൂപത്തിൽ നമുക്കിന്നു കാണ്മാൻ സാധിക്കുന്നില്ല. 'സൎഗ്ഗശ്ച പ്രതിസൎഗ്ഗശ്ച വംശോ മന്വന്തരാണി ച വംശാനുചരിതം ചൈവ പുരാണം പഞ്ചലക്ഷണം' എന്നിങ്ങനെ അഞ്ചു ലക്ഷണങ്ങളുള്ളവ പുരാണങ്ങളെന്നു അമരകോശത്തിൽ കാണുന്നു. എന്നാലിപ്പോൾ വിഷ്ണുപുരാണത്തിനൊഴികെ മറെറാന്നിനും പഞ്ചലക്ഷണങ്ങൾ കാണുന്നില്ല. മത്സ്യപുരാണത്തിൽ ബ്രഹ്മവൈവൎത്തപുരാണത്തെ കുറിച്ചിങ്ങനെ പറഞ്ഞിരിക്കുന്നു. 'രഥന്തരകല്പത്തിൽ സാവൎണ്ണിനാരദനോടു കൃഷ്ണന്റെ മികച്ച മാഹാത്മ്യവും ബ്രഹ്മവരാഹത്തിന്റെ ചരിതവും വൎണ്ണിച്ചു പറഞ്ഞതു ബ്രഹ്മവൈവൎത്തമാകുന്നു. പതിനെണ്ണായിരം ഗ്രന്ഥമുള്ള ആ പുരാണം......' എന്നാൽ ഇപ്പോഴത്തെ ബ്രഹ്മവൈവൎത്തപുരാണം രഥന്തരകല്പത്തെയോ ബ്രഹ്മവരാഹത്തെയോ പററി യാതൊന്നും പ്രസ്താവിക്കുന്നില്ല. അതിനുപുറമെ

അതു ശ്രീനാരദസന്നിധിയിൽവെച്ചു സാവൎണ്ണി പറഞ്ഞതാണെന്നും കാണുന്നില്ല. അതിനാൽ പഴയ ബ്രഹ്മവൈവൎത്തപുരാണം നഷ്ടമായെന്നും ആ സ്ഥാനത്തിപ്പോൾ വേറെയൊന്നാണുള്ളതെന്നും വിചാരിക്കണം. ഇതുപോലെ തന്നെ നമുക്കിക്കാലത്തു സിദ്ധിച്ചിട്ടുള്ള പുരാണങ്ങളിലെല്ലാം പലേ ഭേദഗതികളും കാലപ്പഴക്കത്തിൽ വന്നുകൂടിയിട്ടുണ്ടെന്നു വിശ്വസിക്കാം. ആദിപുരാണത്തിന്റെ ആകൃതിയും പ്രകൃതിയും അറിവാൻ യാതൊരു തരവുമില്ലാതെ അതാകപ്പാടെ ഇന്നത്തെ പുരാണസാഹിത്യഗ്രന്ഥങ്ങളിൽ കൂടിച്ചേൎന്നു കെട്ടിമറിഞ്ഞു കിടക്കുന്നു. അതുകൊണ്ടു ഇന്നുള്ളവയുടെ കാലനിൎണ്ണയം ചെയ്യുന്നതു സാമാന്യം പാഴ്വേലതന്നെയാകുന്നു; എന്തെന്നാൽ അത്ര വളരെ സങ്കലനങ്ങളും പ്രക്ഷിപ്തങ്ങളും ആധുനിക ഗ്രന്ഥങ്ങളിൽ കടന്നുകൂടിയിട്ടുണ്ടു്.

വേദകാലങ്ങളിൽതന്നെ ഇന്ത്യയിൽ പുരാണങ്ങളും ചരിത്രങ്ങളും പ്രചരിച്ചിരുന്നു എന്നു പുരാതന സംസ്കൃതഗ്രന്ഥങ്ങളിൽനിന്നറിയാം. ഉപനിഷത്തുകൾ, കല്പസൂത്രങ്ങൾ, മനുസംഹിത എന്നിവയിലൊക്കെയും പുരാണം, ഇതിഹാസം എന്ന ശബ്ദങ്ങളെ കാണുന്നു.

ആദിയിൽ ഒരു പുരാണമേ ഉണ്ടായിരുന്നുള്ളു എന്നു ഇന്നത്തെ പുരാണങ്ങളിൽ നിന്നറിയാവുന്നതാണു്. വിഷ്ണുപുരാണം മൂന്നാം ഖണ്ഡം:—പുരാണപണ്ഡിതനായ വേദവ്യാസൻ ആഖ്യാനം, ഉപാഖ്യാനം, ഗാഥ, കല്പശുദ്ധി എന്നിവയോടുകൂടിയ ഒരു പുരാണസംഹിത നിൎമ്മിച്ചു. അദ്ദേഹം പിന്നെ അതു സൂതവംശത്തിൽ പിറന്ന തന്റെ

പ്രസിദ്ധശിഷ്യനായ ലോമഹർഷണനു കൊടുത്തു. അദ്ദേഹത്തിനു സുമതി, അഗ്നിവച്ചസ്സ്, മൈത്രേയൻ, വൈശമ്പായനൻ, അകൃതവണ്ണൻ, സാവണ്ണി എന്നിങ്ങനെ ആറു ശിഷ്യരുണ്ടായി. അതിൽപിന്നെ കശ്യപൻ, സാവണ്ണി, വൈശമ്പായനൻ ഇവരോരോരുത്തരും ഓരോ പുരാണസംഹിത എഴുതി; പക്ഷെ ഇവയെല്ലാറ്റിന്റേയും മൂലം ലോമഹർഷണനെഴുതിയ ലോമഹർഷണസംഹിതയായിരുന്നു. ആരുണി, കശ്യപൻ, സാവണ്ണി, അകൃതവണ്ണൻ, വൈശമ്പായനൻ, ഹരീതൻ എന്നിവരാകുന്നു ആറു പൌരാണികന്മാർ. ഇവരെ പുരാണം പഠിപ്പിച്ചതു വ്യാസശിഷ്യനായ ലോമഹർഷണനാണ്. ആദിസംഹിത പഠിച്ചതിനു ശേഷം അവർ ഓരോരുത്തരും ഓരോ സംഹിത നിർമ്മിച്ചു.

ഭാഗവതവ്യാഖ്യാതാവായ ശ്രീധരസ്വാമികൾ ദ്വാദശസ്കന്ധം ഏഴാം അദ്ധ്യായത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു. 'ഒന്നാമതായി വേദവ്യാസൻ ആറു സംഹിതകളെഴുതി അവയെ ലോമഹർഷണനെ പഠിപ്പിച്ചു. അദ്ദേഹത്തിൽനിന്നു ആരുണി മുതൽപേർ ഓരോ സംഹിത പഠിച്ചു.' ആഗ്നേയപുരാണം:— 'വ്യാസനിൽ നിന്നാകുന്നു സൂതനായ ലോമഹർഷണൻ പുരാണം പഠിച്ചത്. സുമതി, അഗ്നിവർച്ചസ്സ്, മൈത്രേയൻ, വൈശമ്പായനൻ, ശ്രീതവ്രതൻ, സാവണ്ണി എന്നിവർ അദ്ദേഹത്തിന്റെ ശിഷ്യന്മാരായി വൈശമ്പായനൻതുടങ്ങിയവർ പുരാണസംഹിതകളെഴുതി.' വ്യാസൻ ഒരു പുരാണം മാത്രമേ എഴുതിയിട്ടുള്ളു എന്നും അതിനെ ആസ്പദിച്ച് അദ്ദേഹത്തിന്റെ ശിഷ്യന്മാരാണ് മററു പുരാണങ്ങൾ (സംഹിതകൾ) നി

മ്മിച്ചതെന്നും ഇതേവരെ പറഞ്ഞതിൽനിന്നു വ്യക്തമാകുന്നു.

ഈ ആദിപുരാണത്തിലെ പ്രതിപാദ്യവിഷയം എന്തായിരുന്നു? വിഷ്ണുപുരാണം മൂന്നാം ഖണ്ഡം: —വേദപണ്ഡിതനായ വ്യാസൻ, ആഖ്യാനം, ഉപാഖ്യാനം, ഗാഥ, കല്പശുദ്ധി എന്നിവയടങ്ങുന്ന ഒരു പുരാണസംഹിതയുണ്ടാക്കി. ഈ നാലും ഇങ്ങനെ വിവരിക്കപ്പെടുന്നു—സ്വചക്ഷുസ്സുകൊണ്ടു കാണുന്നതു ആഖ്യാനം. പറഞ്ഞുകേൾക്കുന്നതു ഉപാഖ്യാനം. പൂർവ്വികന്മാരെ കുറിച്ചുള്ള കീർത്തനങ്ങളാണ് ഗാഥ. ശ്രാദ്ധകർമ്മത്തെ വിവരിക്കുന്നതു കല്പശുദ്ധി. വ്യാസനിർമ്മിതമായ ആദിപുരാണത്തിലും ശിഷ്യരുണ്ടാക്കിയ ആറുപുരാണങ്ങളിലും മേൽപ്പറയപ്പെട്ട നാലു സംഗതികളാണ് പ്രതിപാദിക്കപ്പെട്ടിട്ടുള്ളതെന്നു നമുക്കു തെളിയിക്കാം. പ്രത്യക്ഷമായ സംഗതികളുടെ വിവരണവും (ആഖ്യാനവും) അന്നന്നുള്ളവർ പറഞ്ഞുകേട്ട ചരിത്രങ്ങളും (ഉപാഖ്യാനങ്ങളും) ആകുന്നു പ്രധാനപ്പെട്ട രണ്ടു ശാഖകൾ.

പുരാതനേന്ത്യയിൽ പുരാണങ്ങളും ചരിത്രങ്ങളും കീർത്തിക്കുന്നതിനായി സൂതന്മാർ എന്നൊരു പ്രത്യേക വർഗ്ഗക്കാരുണ്ടായിരുന്നു. 'സൂതൻ' എന്നശബ്ദത്തിന്നു പുരാണത്തിൽ പാണ്ഡിത്യമുള്ളവൻ എന്നാകുന്നു രാമായണവ്യാഖ്യാതാവ് അർത്ഥം പറയുന്നതു.

മഹാഭാരതം —

മുമ്പിൽ ചൊന്നവയൊക്കേയും മുമ്പിൽ ശ്രദ്ധിച്ചു കേട്ടതൊ ആസ്തീകനുണ്ടായകഥ വിസ്തരിച്ചൊന്നു കേൾക്കണം (൯

എന്നു കേട്ടുടനേ സൂതൻ ചൊന്നാൻ ശാസ്ത്രപ്രകാരമേ.

ഭാഗവതം—ഹേ സൂത! ഹേ മഹാഭാഗ്യശാലിൻ! വാഗ്മികളിൽ വെച്ചു ശ്രേഷ്ഠ! സൎവ്വജ്ഞനായ ശുകമഹൎഷി പറഞ്ഞതും പുണ്യവൎദ്ധനകരവും ഭഗവാന്റെ കഥയെ വിസ്തരിക്കുന്നതുമായ ഭാഗവതത്തെ ഞങ്ങളോടു പറയേണമേ.

കൂൎമ്മപുരാണം—എന്റെ ഗോത്രത്തിൽ ജനിച്ച സൂതന്മാൎക്കു വേദപാഠത്തിന്നധികാരമുണ്ടായിരുന്നില്ല. ഭഗവാന്റെ അനുജ്ഞയാൽ പുരാണകഥനം എന്ന തൊഴിൽ അവർ അഭ്യസിച്ചു.

വിഷ്ണുപുരാണം—പിതാമഹന്റെ അദ്ധ്യക്ഷതയിൽ പൃഥുചക്രവൎത്തിയുടെ ജനനത്തിൽ ചെയ്ത യാഗത്തിൽ വെച്ചു സോമലതയിൽനിന്നു് അതിബുദ്ധിമാനായ സൂതനുണ്ടായി. അതേയാഗത്തിൽ തന്നെ മതിമാനായ മാഗധനും ജനിച്ചു. തത്സമയം ഋഷിമാർ മാഗധനേയും സൂതനേയും നോക്കി ഇങ്ങനെ പറഞ്ഞു: 'വേനപുത്രനായ പൃഥുമഹാരാജാവിന്റെ കീൎത്തിയെ പാടുവിൻ. ഇതാകുന്നു നിങ്ങളുടെ തൊഴിൽ. അദ്ദേഹം നിങ്ങളുടെ സ്തുതിക്കൎഹനും ആകുന്നു.'

ബ്രാഹ്മപുരാണം—'ഈ രാജാക്കന്മാരുടെ കീൎത്തിയെ കീൎത്തിക്കുക' എന്നു് എല്ലാ ഋഷികളും ചേൎന്നു പറഞ്ഞു. ഈ സൽകൃത്യത്തിനു അവരാൽ നിശ്ചിതനായ ഞാൻ പൃഥുവിന്റെ മഹിമയെ കീൎത്തിച്ചു.

ശ്രീകൃഷ്ണചരിതം ചില പുരാണങ്ങളിലുണ്ടു്. മററു ചിലതിലില്ല. വിഷ്ണുപുരാണം, ബ്രാഹ്മപുരാണം, ഭാഗവതം, ബ്രഹ്മവൈവൎത്തപുരാണം, വാമനപുരാണം, സ്കാന്ദപുരാണം, കൂൎമ്മപുരാണം ഇങ്ങിനെ ഏഴു ഗ്രന്ഥങ്ങളിലാണു്

കൃഷ്ണകഥ കീൎത്തിക്കപ്പെടുന്നത്. ഇവയിൽ ആദ്യത്തെ നാലിൽ മാത്രമേ കൃഷ്ണചരിത്രം വിസ്തരിച്ചു പറയപ്പെട്ടിട്ടുള്ളൂ. ബാക്കി മൂന്നിലും വളരെ സംക്ഷേപിച്ചിട്ടാണ്. എന്നാൽ അതിലുള്ളതു ആദ്യത്തെ നാലിൽനിന്നും ഭിന്നിക്കാതിരിക്കുന്നതിനാൽ ആ മൂന്നു ഗ്രന്ഥങ്ങളെപ്പററി ഇവിടെ ചിന്തിക്കേണ്ടതില്ല. ആദിയിലുണ്ടായിരുന്ന ബ്രഹ്മവൈവൎത്തപുരാണം നശിച്ചിട്ടുണ്ടായിരിക്കണം എന്നു പറകയുണ്ടായല്ലോ. ഇന്നത്തെ ബ്രഹ്മവൈവൎത്തത്തിലെ സംഭവങ്ങൾ മററു മൂന്നു പുരാണങ്ങളിലുള്ളവയിൽനിന്നു വളരെ വ്യത്യാസപ്പെട്ടിരിക്കകയാൽ അവയെ ഒട്ടും ഗണിക്കേണ്ടതായി തോന്നുന്നില്ല. എന്തെന്നാൽ അതെല്ലാം ഒരുദുഷ്ടകാലത്തൊരു പണ്ഡിതൻ കൃഷ്ണനെ കാമകോമരമാക്കിയതിൻെറ ഫലമാണെന്നു പ്രത്യക്ഷപ്പെടും. വിഷ്ണുപുരാണം എഴുതി വളരെ ശതവൎഷങ്ങൾ ചെന്നശേഷമാണു ഭാഗവതം ഉണ്ടാക്കിയിട്ടുള്ളതു്. അതിൻെറ കൎത്താവു ക്രിസ്തുവൎഷം പതിമൂന്നാം നൂററാണ്ടിൽ ജീവിച്ചിരുന്ന ബോപദേവനാണെന്നു ചിലർ അഭിപ്രായപ്പെടുന്നു. ഭാഗവതത്തെപ്പററി വലിയൊരു വാദപ്രതിവാദം വൈഷ്ണവന്മാരും ശാക്തേയന്മാരും തമ്മിൽ നടക്കകയുണ്ടായി. വൈഷ്ണവന്മാൎക്കുള്ളപോലെ ശാക്തേയന്മാൎക്കും ഒരു ഭാഗവതമുണ്ടു്. ഓരോ കക്ഷിയും തങ്ങളുടേതാണു് അഷ്ടാദശപുരാണങ്ങളിൽ പെട്ട ഭാഗവതം എന്നു പറയുന്നു. ഈ സംഗതിയെപ്പററി ബലമായ സംശയം വിഷ്ണുഭാഗവതം വ്യാഖ്യാനിച്ച ശ്രീധരസ്വാമികൾക്കുണ്ടായിരുന്നതായി തോന്നുന്നു. ഇതുകൊണ്ടായിരിക്കാം വ്യാഖ്യാനത്തിൻെറ ആരംഭത്തിൽ

'ഭാഗവതം എന്ന നാമധേയത്തിൽ വേറൊരു പുരാണമുണ്ടെന്നാരും സംശയിക്കരുത്'' എന്നു അദ്ദേഹം എഴുതിക്കാണുന്നതു്.

ബ്രാഹ്മപുരാണത്തിലും വിഷ്ണുപുരാണത്തിലും കാണുന്ന കൃഷ്ണവൃത്തത്തിനു പരസ്പരം വളരെ യോജിപ്പുണ്ടു്. ഒന്നിൽ കാണുന്ന അതിദീർഘങ്ങളായ ഇരുപത്തിയൊരു അദ്ധ്യായങ്ങൾ മറ്റേതിൽനിന്നു പകർത്തതാണെന്നു വിചാരിക്കുന്നതിലും അധികം യുക്തം അവയിൽ കാണുന്ന കൃഷ്ണകഥാവർണ്ണനം അധികം പഴമയുള്ള വേറെ വല്ല ഗ്രന്ഥത്തേയും അനുകരിച്ചെഴുതിയിരിക്കണം എന്നാണു്.

വിഷ്ണുപുരാണം പരിശോധിക്കുന്നതിനുമുമ്പായി പുരാണകോടിയിൽ പെട്ടതല്ലെങ്കിലും മറ്റൊരു ഗ്രന്ഥത്തെപ്പറ്റി ചിന്തിക്കേണ്ടിയിരിക്കുന്നു. അതിലെ കഥയും പുരാണകഥയോടു യോജിച്ചതാണു്. ഇതാകുന്നു ഹരിവംശം. ഇതു വിഷ്ണുപുരാണത്തിനുശേഷം ഉണ്ടായ ഒരു ഗ്രന്ഥമാകുന്നു. ഇതിലെ കൃഷ്ണകഥയ്ക്കാസ്പദം വിഷ്ണുപുരാണവുമാണു്. ഒരേസംഭവംതന്നെ പലകാലങ്ങളിലായെഴുതപ്പെടുന്ന ഭിന്നകൃതികളിൽ വ്യത്യസ്തമായി വർണ്ണിക്കപ്പെടുന്നു. വിഷ്ണുപുരാണത്തിൻെറ വിസ്താരമാണു് ഹരിവംശം എന്നതു രണ്ടു ഗ്രന്ഥങ്ങളും സൂക്ഷ്മമായി പരിശോധിച്ചാലറിയാം. വിഷ്ണുപുരാണത്തിൽ വെറും ശിശുഘാതകിയായി കാണപ്പെടുന്ന പൂതന ഹരിവംശത്തിലെക്കു കടന്നപ്പോൾ രാക്ഷസിയായി. മഹാഭാരതത്തിൻെറ പരിശിഷ്ടമായി ഹരിവംശത്തെ കരുതിവരുന്നു; പക്ഷെ അതുണ്ടാക്കപ്പെട്ടതു മഹാഭാരതം എഴുതിക്കഴിഞ്ഞിട്ടു എത്ര

ളയാ കാലം ചെന്നശേഷമാണ്. വിഷ്ണുപുരാണത്തിൽ അധികമായി വിസ്തരിക്കുന്നതു കൃഷ്ണന്റെ ആദ്യദശയെപ്പററിയാകുന്നു; ശേഷം ഭാഗം അവിടവിടംമാത്രം വൎണ്ണിക്കപ്പെടുന്നതേയുള്ളു. മഹാഭാരതത്തിൽ പറയാത്ത അനവധി സംഗതികൾ വിഷ്ണുപുരാണത്തിലുണ്ട്. ഇതു (വി. പു.) ഒന്നാമതായി എഴുതപ്പെട്ടതു ഏതുകാലത്താണെന്നറിയുവാൻ യാതൊരു മാൎഗ്ഗവുമില്ല. ഗ്രന്ഥസംഖ്യയ്ക്കു ഏററക്കുറവും കഥാഭാഗങ്ങളിൽ വ്യത്യാസവും കാലപ്പഴക്കംകൊണ്ട് എല്ലാപുരാണങ്ങളിലും വന്നുചേൎന്നിട്ടുണ്ടെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ക്രിസ്തുവൎഷം പത്താംനൂററാണ്ടിൽ നടന്ന സംഭവങ്ങളുംകൂടി വിഷ്ണുപുരാണത്തിൽ വൎണ്ണിക്കപ്പെട്ടിരിക്കുന്നു; എങ്കിലും അതിലെ ഭാഷാശൈലി നോക്കുമ്പോൾ അതു പത്താംനൂററാണ്ടിനു് എത്രയോ മുമ്പെഴുതപ്പെട്ടതാണെന്നു തെളിയുന്നുണ്ട്.

മഹാഭാരതം കേവലം വീരചരിതവൎണ്ണനമായ ഒരു കല്പിതകാവ്യമാണെന്നു പലരും തെററിധരിച്ചിട്ടുണ്ട്. കല്പിതകഥയാണെന്നതിനു് ഒരു ലക്ഷ്യമെങ്കിലും അതിലില്ല! അതൊരു കാവ്യമേ അല്ല. വ്യാകരണം തൎക്കശാസ്ത്രം വൈദ്യശാസ്ത്രം എന്നിവയെല്ലാം പദ്യത്തിൽ എഴുതിയിരിക്കുന്നു. എന്നാൽ അവ ഒന്നെങ്കിലും കാവ്യമാകുന്നില്ലല്ലോ. അപ്പപ്പോൾ നടന്നിരുന്ന സംഭവങ്ങളെക്കുറിക്കുന്ന ഒരു ചരിത്രം ആയിരുന്നു ആദ്യത്തെ മഹാഭാരതം. ഇന്നത്തെ ഭാരതം ആദിപൎവ്വത്തിലെ ഒന്നാം അദ്ധ്യായത്തിൽ 'പുണ്യസംഹിതയുള്ളൊന്നു ചൊന്നാലും പാപനാശനം' എന്നും 'ഓതീട്ടുണ്ടോതിടുന്നുണ്ടിങ്ങോതീടുംപലരുമി

യിൽ' എന്നും 'തപോവ്രതബ്രഹ്മചര്യവ്യവസായങ്ങളാൽ ഷ്പരം ഇതിഹാസമിതുണ്ടാക്കി പുണ്യം സത്യവതീസുതൻ' എന്നും മററും കാണുന്നതിന്റെ താല്പര്യം ചിന്തിക്കേണ്ടതാണു്. അതിനെ ഇതിഹാസമെന്നേ ഇന്നത്തെ വിദ്വാന്മാർ പറയുന്നതുള്ളു. ചരിത്രശബ്ദത്തിന്നു സംസ്കൃതനിഘണ്ടുകർത്താക്കന്മാർ കൊടുക്കുന്ന വിവരണം ഇതാണു്: 'ധർമ്മാർത്ഥകാമമോക്ഷങ്ങളെ പ്രതിപാദിക്കുന്ന അതീതകാലവിവരണങ്ങളാകുന്നു ചരിത്രങ്ങൾ.' ഇപ്പോഴത്തെ ഭാരതം ഒരു കല്പിതകാവ്യമോ ചരിത്രമോ അല്ല. അനേകശതവർഷങ്ങളിലായി അപ്പപ്പോൾ എഴുതിച്ചേർത്ത പലേ സംഭവങ്ങളുടെ വിവരണങ്ങളും ഒന്നിച്ചുചേർന്നു മററു പുരാണങ്ങളെപ്പോലെതന്നെ ആയിരിക്കുന്ന ആധുനികഭാരതം. ഈ മഹാഗ്രന്ഥത്തിന്റെ അതിവിപുലമായ ഉദരത്തിൽ ഭഗവൽഗീത, അനുഗീത, സനൽസുജാതീയം, മാർക്കണ്ഡേയസമസ്യ മുതലായ സ്വതന്ത്രകൃതികൾ അടങ്ങുന്നതായി സ്ഥൂലദൃഷ്ടിയിൽതന്നെ അനുഭവപ്പെടും. മഹാഭാരതം ആദിപർവ്വത്തിൽ ഇങ്ങനെ കാണുന്നു: — വ്യാസനുണ്ടാക്കിയ ആദ്യഭാരതത്തിൽ ഉപാഖ്യാനങ്ങൾകൂടാതെ 24,000 ഗ്രന്ഥങ്ങളാണുള്ളതു്. ഇതാണു് യഥാർത്ഥഭാരതം. അനന്തരം അദ്ദേഹം നൂററിഅയ്മ്പതു ഗ്രന്ഥങ്ങളടങ്ങുന്ന ഒരു അനുക്രമണികാദ്ധ്യായം തീർത്തു.

ചതുർവ്വിംശതിസാഹസ്രമിതു ഭാരതസംഹിത
ഉപാഖ്യാനങ്ങൾകൂടാതേയുള്ള ഭാരതമോതുവോർ
മുന്നിരൂററയ്മ്പതാൽതീർത്തുപിന്നെസംക്ഷേപമായഹോ
അനുക്രമണികാദ്ധ്യായംനൽകഥാപർവ്വസംഗ്രഹം.

എന്നാൽ ഇപ്പോഴത്തെ മഹാഭാരതത്തിൽ 24,000 ഗ്രന്ഥങ്ങൾക്കുപകരം 107,390 ശ്ലോകങ്ങൾ കാണുന്നു. അനുക്രമണികാപർവ്വത്തിൽ 150 ഗ്രന്ഥങ്ങളല്ലാ 268 പദ്യങ്ങളാണുള്ളതു്. അപ്പപ്പോളായി വളരെ പദ്യങ്ങൾ ആദിമഹാഭാരതത്തിൽ എഴുതിച്ചേർത്തിട്ടുണ്ടെന്നതിനു ഇനി മറെറാരു തെളിവാവശ്യമുണ്ടോ?

ഇന്നു നാം കാണുന്ന ഭാരതം ആരംഭിക്കുന്നതു് ഇങ്ങിനെ ആകുന്നു:—'ലോമഹർഷണന്റെ പുത്രനുഗ്രശ്രവസ്സെന്ന പൌരാണികനായ സൂതനന്ദനൻ നൈമിശാരണ്യത്തിൽ കുലപതിയായ ശൌനകന്റെ പന്തീരാണ്ടു കൊണ്ടു കഴിയുന്ന സത്രത്തിൽ

നിൽക്കെത്താപസശ്രേഷ്ഠരിരിക്കുന്നൊരിടത്തുടൻ
പെരുത്ത വിനയത്തോടുമൊരുനാൾ ചെന്നുകേറിനാൻ.'

സൌതിയായ ഉഗ്രശ്രവസ്സാണു് ആദിയിൽ വ്യാസനിർമ്മിതവും പിന്നീടു ജനമേജയൻ നടത്തിയ സർപ്പസത്രത്തിൽ വൈശമ്പായനപ്രകീർത്തിതവുമായ മഹാഭാരതത്തെ മുനികളുടെ ആവശ്യപ്രകാരം ചൊല്ലുന്നതു. നൈമിശാരണ്യത്തിൽവെച്ചു ചൊല്ലിയപ്പോഴയ്ക്കും മഹാഭാരതം നാലു കയ്യു മറിഞ്ഞുകഴിഞ്ഞു എന്നു് ഇതിൽനിന്നു സിദ്ധമാകുന്നുണ്ടു്. എങ്ങനെയെന്നാൽ വ്യാസൻ സ്വശിഷ്യനായ വൈശമ്പായനനും അദ്ദേഹം ലോമഹർഷണനും അദ്ദേഹം സ്വശിഷ്യനും പുത്രനുമായ ഉഗ്രശ്രവസ്സിനും ഉപദേശിച്ചു. എന്നാൽ ഉഗ്രശ്രവസ്സു നൈമിശാരണ്യത്തിൽവെച്ചു കീർത്തിച്ച ഭാരതവും അതേവിധത്തിൽ നമുക്കു കിട്ടിയിട്ടില്ല. ഭാരതം ചൊല്ലിത്തുടങ്ങുന്ന ആളുടെ പേ

രുതന്നെ ആദ്യം കാണാത്തതിനാൽ പേരറിയപ്പെടാത്ത ഒരാളാണു് ഉഗ്രശ്രവസ്സ പറഞ്ഞ ഭാരതം കീൎത്തിക്കുന്നതെന്നു വിചാരിക്കണം. അതിൽതന്നെ കാലപ്പഴക്കത്തിൽ പലേ പാഠഭേദങ്ങളും മററു വ്യത്യാസങ്ങളും വന്നുകൂടിയിരിക്കുന്നു. ഭാരതം ആരംഭിക്കുന്ന ഘട്ടത്തെക്കുറിച്ചും ചില പക്ഷാന്തരങ്ങളുണ്ടു്. ആദിപൎവ്വം ഒന്നാം അദ്ധ്യായം:—

മന്ത്രാദ്യമേ ഭാരതമെന്നാസ്തീകാദ്യമിതെന്നുമേ [വോർ
വസുപ്യൂതാദ്യമെന്നുംവെച്ചിതോരോരോയോഗ്യർചൊല്ലു
അനേകസംഹിതാജ്ഞാനം മനീഷികൾവിളിക്കുവോർ
വ്യാഖ്യാനിപ്പോർചിലർചിലരീഗ്രന്ഥംധരിക്കുവോർ

8,800 ഗ്രന്ഥങ്ങളേ തനിക്കറിയാവൂ എന്നു ആദിപൎവ്വത്തിൽ ഉഗ്രശ്രവസ്സ സമ്മതിച്ചിരിക്കെ ഇന്നു ലക്ഷത്തിൽ പുറം കാണുന്നതുകൊണ്ടുതന്നെ ഭാരതത്തിന്റെ യഥാൎത്ഥസ്ഥിതി എന്താണെന്നു നമുക്കൂഹിക്കാം. സ്വാൎത്ഥസിദ്ധാന്തങ്ങളെ സ്ഥാപിക്കുന്നതിനായി അതാതുകാലത്തെ പണ്ഡിതന്മാർ മഹാഭാരതത്തിലും പുരാണങ്ങളിലും ഓരോന്നു് എഴുതിച്ചേൎക്കയാൽ ആദ്യഭാരതം വളരെ അലങ്കോലപ്പെട്ടുപോയി ഗുരുതരമായി ആരെങ്കിലും എന്തെങ്കിലും ഒന്നെഴുതിയാൽ അതുംകൂടി ഭാരതത്തിൽ സ്ഥലംപിടിക്കുക എന്നു വന്നുകൂടി. ഈ വിധത്തിൽ വലുതും ചെറുതും ആയി ഓരോ ഗ്രന്ഥങ്ങൾതന്നെ അതിൽ കടന്നുകൂടിയിരിക്കുന്നു.

വിഷ്ണുപുരാണത്തിലെപ്പോലെയല്ലാ മഹാഭാരതത്തിലെ കൃഷ്ണകഥ. അതിൽ കുരുപാണ്ഡവന്മാരെസംബന്ധിക്കുന്ന ഘട്ടങ്ങളിൽ മാത്രമേ ശ്രീകൃഷ്ണനെ കാണുന്നുള്ളു.

അതേററവും യുക്തംതന്നെ. എന്തെന്നാൽ മഹാഭാരതം കുരുപാണ്ഡവന്മാരുടെ ചരിത്രമാണല്ലൊ. അതൊന്നാമതായി കീർത്തിക്കപ്പെട്ടതു പാണ്ഡവരുടെ പ്രപൌത്രനായ ജനമേജയരാജാവിൻെറ ആജ്ഞാ പ്രകാരമാണ്. കുരുപാണ്ഡവന്മാർ തമ്മിലുള്ള കലഹവും അതിൽ പാണ്ഡവന്മാക്ക് വിജയം കൈവന്നതും ദീഘമായി വണ്ണിക്കേണ്ടതിനാകുന്നു അതൊന്നാമതായി ഉണ്ടാക്കപ്പെട്ടതു്. അപ്രകാരമുള്ള ഒരു കൃതിയിൽ കൃഷ്ണൻെറ ജീവചരിത്രത്തിനു പൂണ്ണമായ സ്ഥാനമില്ല. ചിലക്കു ചിലപ്പോഠ കൃഷ്ണനെ നേരിട്ടു കാണ്മാനിടയായിട്ടുണ്ട്. അവരുടെ ചരിത്രവും ഭാരതത്തിൽ കാണാം. കാലം ചെല്ലുംതോറും കൃഷ്ണൻെറ വൈശിഷ്ട്യം വർദ്ധിച്ചുവശായി. അതോടുകൂടി മഹാഭാരതത്തിലെ കൃഷ്ണചരിത്രത്തിലുണ്ടായിരുന്ന വിടവുകഠ അടഞ്ഞുതുടങ്ങി. മഹാഭാരതം മുഴുവനും കേട്ടുകഴിഞ്ഞപ്പോഴെക്കും ജനമേജയനു കൃഷ്ണചരിതം വിസ്തരിച്ചു കേഠക്കുവാൻ തിടുക്കമായി. എന്നിട്ടാണല്ലോ വൈശമ്പായനൻ ഹരിവംശം ആരംഭിച്ചതു്. മഹാഭാരതത്തിൽ അപൂണ്ണമായി കിടക്കുന്ന കൃഷ്ണചരിത്രത്തെ യഥാമതി സമീകരിക്കയാണു ഹരിവംശം ചെയ്യുന്നത. വിഷ്ണുപുരാണത്തിൽ ഇങ്ങനെ പറഞ്ഞിട്ടില്ലെന്നു മാത്രം. മഹാഭാരതത്തിലുള്ളതൊന്നും അതിലില്ല.

ശ്രീകൃഷ്ണൻെറ ആദ്യകാലത്തെ കഥകളുടങ്ങുന്ന വിഷ്ണുപുരാണവും അവസാനദശയിലെ ചരിത്രങ്ങഠ വിസ്തരിക്കുന്ന മഹാഭാരതവും ആണല്ലൊ നമുക്കു സിദ്ധിച്ചിട്ടുള്ള രണ്ടു ഗ്രന്ഥങ്ങഠ. അവ ഇന്നത്തെ നിലയിലെത്തിയ

ത്തു ശ്രീകൃഷ്ണജനനത്തിന്ന് അനേകശതവൎഷങ്ങൾക്കു ശേഷമാണ്. തന്മൂലം ഇപ്പോഴത്തെ ആകൃതിയിൽ അവസ്ഥ ചരിത്രത്തിന്നുള്ള വിലയും നിലയും കുറവാണ്. പക്ഷെ ഭാരതം ഇന്നുകാണുന്ന മട്ടിലായതിന്നു വളരെ നൂററാണ്ടുകൾക്കു മുമ്പുതന്നെ കൃഷ്ണചരിതം ഇന്ത്യയിൽ പ്രചരിച്ചിരുന്നു എന്നു നമുക്കു തെളിയിക്കാം. അങ്ങനെ ചെയ്താൽ ശ്രീകൃഷ്ണന്റെ ആദ്യചരിത്രം എഴുതിയതു സമകാലീനനായ വേദവ്യാസനാണെന്നും അതിനെ അങ്ങനെതന്നെ മഹാഭാരതത്തിൽ എടുത്തുചേൎത്തു് അനന്തരകാലങ്ങളിൽ പദ്യസംഖ്യയിൽ ഏററക്കുറവുകളും പാഠഭേദങ്ങളും വരുത്തിക്കൂട്ടിയതാണെന്നും തനിയെ വന്നുചേരും.

കൃഷ്ണചരിതം പല ശിലകളിലും ഓരോ കാലത്തായി കൊത്തിയിട്ടുണ്ട്. ദാർവാറിൽ ഇബ്ബള്ളി എന്ന ശിവക്ഷേത്രത്തിൽ കുരുക്ഷേത്രത്തിലെ മഹായുദ്ധം വ്യക്തമായി രേഖപ്പെടുത്തിയിരിക്കുന്നു. പക്ഷെ അതു കൊത്തിയതു 506-ാം ശകാബ്ദത്തിലാണെന്നും അതിൽതന്നെ പറയുന്നു. 506-ാം ശകാബ്ദത്തിന്നു ശരിയായ ക്രിസ്തുവൎഷം 584-ൽ ആണല്ലൊ. 'അജയസൽകൃതമായ കൃഷ്ണ!' എന്നു ക്രിസ്തുവൎഷം 2-ാം നൂററാണ്ടിലെ ഒരു ചെമ്പുതകിടിൽ കാണുന്നു. നാസികാപുരിക്കടുത്തുള്ള ഒരു പൎവ്വതഗുഹയിൽ ക്രിസ്തു ഒന്നാം നൂററാണ്ടിലെ ശിലാരേഖയിൽ 'രാമകൃഷ്ണാൎജ്ജുനഭീമസേനന്മാരെപ്പോലെ ശക്തിയുള്ള' എന്നു കാണുന്നു. ക്രിസ്തുവൎഷം രണ്ടും മൂന്നും ശതാബ്ദങ്ങൾക്കിടയിലെഴുതിയ മൃച്ഛകടികത്തിൽ ധൃതരാഷ്ട്രൻ യുധിഷ്ഠിരൻ പാണ്ഡവന്മാർ എന്നീ പേരുകളുണ്ട്. പാണിനിയുടെ വ്യാകരണ

ത്തിന്നു പതഞ്ജലി എഴുതിയ ഭാഷ്യത്തിൽ ശ്രീകൃഷ്ണചരിതം പ്രത്യേകിച്ചു പറയപ്പെടുന്നു—'വാസുദേവൻ കംസനെ കൊന്നു; മാതുലനായ കംസനോടു കൃഷ്ണനു കോപമുണ്ടായി; സങ്കർഷണസഹിതനായ കൃഷ്ണന്റെ ശക്തി വർദ്ധിക്കട്ടെ.' ക്രി. മു. നാലാം നൂററാണ്ടിൽ വർത്തിച്ച കല്പസൂത്രകർത്താവായ കാത്യായനൻ പാണിനിയുടെ ഗ്രന്ഥത്തിന്നു ഒരു വാർത്തികം എഴുതിയിട്ടുണ്ടു്. അതിൽ മഹാഭാരതകഥ വ്യക്തമായി പറഞ്ഞിരിക്കുന്നു. കാത്യായനന്നു ഏതാനും നൂററാണ്ടുകൾ മുമ്പെ ജനിച്ച ആശ്വലായനനും സ്വകൃതിയിൽ മഹാഭാരതകഥയെ പ്രസ്താവിക്കുന്നുണ്ടു്. ക്രി. മു. നാലാം നൂററാണ്ടിൽ ഇന്ത്യയിലെത്തിയ മെഗാസ്തനീസ്സ് അന്നു ഇവിടെ കണ്ട സംഗതികളുടെ ഒരു വിവരണം എഴുതിവെച്ചിട്ടുണ്ടു്. അതിൽ ഹിന്ദുദൈവത്തെക്കുറിച്ചു വിവരിക്കുന്നതു കൃഷ്ണനെസംബന്ധിക്കുവാനാണു് അധികം യുക്തി. ക്രി. മു. അഞ്ചാം ശതാബ്ദത്തിൽ ബുദ്ധമതം ഇന്ത്യയിലെങ്ങും പരന്നിരിക്കുന്നു. അക്കാലത്തെഴുതിയ ബുദ്ധചരിത്രം പതിനൊന്നാം അദ്ധ്യായത്തിൽ കൃഷ്ണനെക്കുറിച്ചു പ്രസ്താവിക്കുന്നുണ്ടു്. ഇതിന്നും മുമ്പാണു് ഉപനിഷത്തുകൾ ഉണ്ടായതു്. അവയിൽ ഏററവും പഴക്കമുള്ളവയിൽ ഒന്നായ ഛാന്ദോഗ്യോപനിഷത്തിൽ കൃഷ്ണനെപ്പററി പറയുന്നേടത്തു് ഇങ്ങനെ കാണുന്നു:— 'ഇത്രയും പറഞ്ഞു് അംഗിരസ്സിന്റെ ഗോത്രജനായ ഘോരമുനി ദേവകീപുത്രനായ കൃഷ്ണനോടു 'ഭവാൻ നിർവ്വികാരനും അനന്തനും സനാതനനും ആകുന്നു' എന്നു പറയുന്നു" ഇവയ്ക്കും മുമ്പാണു് ആരണ്യകങ്ങൾ; അതിലും പഴക്കംകൂട്ടും

ബ്രാഹ്മണങ്ങൾക്ക്. ക്രിസ്തുവിന് ആയിരം കൊല്ലങ്ങൾക്കു മുമ്പായി ബ്രാഹ്മണങ്ങൾ എഴുതിത്തുടങ്ങി എന്നു മാക്സ്മുള്ളർ അഭിപ്രായപ്പെടുന്നു; അതല്ലാ ക്രി. മു പതിനാലാം നൂററാണ്ടു മുതൽക്കാണെന്നു മാർട്ടിൻഹേഗ് സിദ്ധാന്തിക്കുന്നു. ബ്രാഹ്മണങ്ങളിൽ രണ്ടിൽ (ഐതരേയം & വംശികം) പരീക്ഷിത്തുജനമേജയന്മാരുടെ പേരുകൾ കാണാം. അവർ പാണ്ഡവന്മാരുടെ പൌത്രപ്രപൌത്രന്മാരായിരുന്നുവല്ലോ. ഇവയിലെല്ലാററിലും പഴക്കം പാണിനിയുടെ വ്യാകരണത്തിനാണെന്നു പറയാം. ക്രി. മു. പന്ത്രണ്ടും പതിമൂന്നും ശതവർഷങ്ങൾക്കിടയിലായിരുന്നു പാണിനിയുടെ കാലം എന്നു പ്രൊഫസ്സർ ഗോൾഡ്സ്റ്റക്കർ തീരുമാനിച്ചിരിക്കുന്നു. അക്കാലത്തു കൃഷ്ണവൈശിഷ്ട്യങ്ങൾക്കു ധാരാളം പ്രചാരം സിദ്ധിച്ചിരിക്കണം. പാണിനിയുടെ കാലത്തുതന്നെ മഹാഭാരതകഥമുഴുവനും ജനങ്ങൾക്കറിവുണ്ടായിരുന്നു. പാണിനി ജീവിച്ചിരുന്നപ്പോൾ കൃഷ്ണൻ ആരാധ്യനായിരുന്നു എന്നും മഹാഭാരതകഥ അക്കാലത്തുതന്നെ ഒരു പഴങ്കഥയായിരിക്കുന്നു എന്നും വരുമ്പോൾ അതിനു ചുരുങ്ങിയതു അയ്മ്പതോ നൂറോ വർഷത്തെ പഴക്കമുണ്ടാകണമെന്നു നമുക്കു ന്യായമായി ഊഹിക്കാം. അതിനാൽ കൃഷ്ണചരിതം ക്രി. മു. പതിനഞ്ചോ പതിനാറോ നൂററാണ്ടിലെഴുതിയിരിക്കാമെന്നു വിചാരിപ്പാനവകാശമുണ്ടു്.

കുരുക്ഷേത്രത്തിൽവെച്ചു നടന്ന മഹായുദ്ധം ക്രി. മു പതിനഞ്ചോ പതിനാറോ ശതാബ്ദങ്ങളിലാണെന്നു നമുക്കു തെളിയിക്കാം. ആ സ്ഥിതിക്കു മഹാഭാരതകഥ എഴു

തിയതു യുദ്ധം കഴിഞ്ഞ ഉടനെ ആയിരിക്കണം. ഇതേ വരെ പറഞ്ഞതിൽ നിന്നു പാണ്ഡവന്മാരുടെ സമകാലീനനായിരുന്ന വ്യാസരാണു ഭാരതം എഴുതിയതെന്നു വിചാരിക്കുന്നതിൽ യാതൊരു അസാംഗത്യവുമില്ലെന്നു വന്നുകൂടുന്നു.

പാണ്ഡവന്മാരുടെ പ്രപൌത്രനായ ജനമേജയമഹാരാജാവിന്റെ സന്നിധിയിൽവെച്ചു മഹാഭാരതം കീൎത്തിക്കപ്പെട്ടു എന്നു വിശ്വസിക്കുന്നതിൽ ഒരു തെററും വരാനില്ല. രാജവംശങ്ങളുടേയും മഹാന്മാരുടേയും ചരിത്രങ്ങൾ അനന്തരകാലത്തു തൽക്കുലസന്തതികളുടെ ആവശ്യപ്രകാരം എഴുതപ്പെടുകയും യാഗാവസരങ്ങളിൽ സൂതന്മാർ അവയെ കീൎത്തിക്കുകയും രാജാക്കന്മാർ അവയെ കേട്ടാനന്ദിക്കുകയും ചെയ്തിരുന്നതു ഭാരതവൎഷത്തിൽ പണ്ടേയ്ക്കുപണ്ടേ ഉള്ള ഒരു സമ്പ്രദായമായിരുന്നു എന്നതിനു നിരവധി ദൃഷ്ടാന്തങ്ങളുണ്ട്. ആ സ്ഥിതിക്കു പ്രപിതാമഹന്മാരുടെ ചരിതാനുവൎണ്ണനമായ മഹാഭാരതത്തെ അതുണ്ടാക്കിയവ്യാസനിൽനിന്നു നേരിട്ടഭ്യസിച്ച വൈശമ്പായനഋഷി പറഞ്ഞുകേൾക്കുവാൻ ജനമേജയരാജാവിനു കൌതുകമുണ്ടായതു സ്വാഭാവികമാകുന്നു. അങ്ങനെ ഇരിക്കെ കുരുപാണ്ഡവന്മാരുടെ കഥകളൊക്കെ ശുദ്ധമേ കല്പിതരൂപകങ്ങളെന്നോ വ്യാസനിൎമ്മിതമായ ആദ്യഭാരതത്തിൽ പിന്നീടു എഴുതിച്ചേൎത്തതെന്നോ വിചാരിക്കുവാൻ ന്യായമില്ല. കൃഷ്ണാൎജ്ജുനന്മാരെപ്പററി പാണിനി പ്രസ്താവിക്കുന്നു. കുരുക്ഷേത്രയുദ്ധത്തിനും പാണിനിയുടെ ജനനത്തിനും ഇടയിലുള്ള കാലങ്ങളിൽ കൃഷ്ണാൎജ്ജുന

ന്മാരുടെ കഥ എഴുതിപ്പിടിപ്പിച്ചു എന്നു കരുതുന്നതിനും ചരിത്രം സമ്മതിക്കുന്നില്ല. ലോകപ്രസിദ്ധമായ മഹാഭാരതത്തെ സമൂലം മാററുകയെന്നതു സാദ്ധ്യമല്ല. മഹാഭാരതകഥയുടെ നട്ടെല്ലു കൃഷ്ണാർജ്ജുനന്മാരാണല്ലോ. ഭാരതകഥ കേട്ടു് ആനന്ദതുന്ദിലനായ ജനമേജയൻ അർജ്ജുനൻെറ പ്രപൌത്രനും കൃഷ്ണഭാഗിനേയൻെറ പൌത്രനും ആയിരുന്നുവല്ലോ. കൃഷ്ണാർജ്ജുനന്മാരുടെ വംശപരമ്പരയിൽപെട്ട രാജാക്കന്മാർ വളരെ കാലത്തോളം ഇന്ത്യയിൽ വാഴ്ചയുണ്ടായി. ജനമേജയനും പരീക്ഷിത്തും ചരിത്രപുരുഷന്മാരാണെങ്കിൽ കൃഷ്ണപാർത്ഥന്മാർ കല്പിതപുരുഷന്മാരാകാൻ തരമില്ല. എന്തുകൊണ്ടെന്നാൽ അവർ സുഭദ്രാർജ്ജുനന്മാരുടെ സന്തതികളല്ലെന്നോ സുഭദ്ര കൃഷ്ണൻെറ സോദരിയല്ലെന്നോ വരുന്നില്ല. ഇതരപാത്രങ്ങളെ ഒന്നുയും ഭാരതത്തിൽനിന്നു തള്ളിക്കളഞ്ഞാലും കൃഷ്ണധനഞ്ജയന്മാർക്കു യാതൊരു കോട്ടവും തട്ടുന്നതല്ല. അവരില്ലെങ്കിൽ ഭാരതവുമില്ല എന്ന നിലയാണു്. ക്രി. മു. പന്ത്രണ്ടും പതിമൂന്നും ശതാബ്ദങ്ങൾക്കിടയിലായിരുന്നു കുരുക്ഷേത്രയുദ്ധംസംഭവിച്ചതെന്നാകുന്നു പൌരസ്ത്യഗ്രന്ഥങ്ങളിൽ പാണ്ഡിത്യം നേടിയ ഭൂരിപക്ഷം പാശ്ചാത്യവിദ്വാന്മാരുടേയും അഭിപ്രായം; എന്നാൽ അതു പതിനഞ്ചും പതിനാറും നൂറാണ്ടുകൾക്കിടയിലായിരുന്നു എന്നു തെളിയിക്കാവുന്നതാണു്.

രാജതരംഗിണി എന്ന കാശ്മീര ചരിത്രം സംസ്കൃതഭാഷയിൽ എഴുതപ്പെട്ട ചരിത്രങ്ങളിൽ ഒരു ഉത്തമഗ്രന്ഥമാണല്ലോ. ഈ വിഖ്യാതചരിത്രത്തിൻെറ രചയി

താവായ കൽഹണൻ കാശ്മീരാധിപനായ ഗോനന്ദ്
ന്റെ കാലത്തു കുരുജാംഗലത്തിൽ യുധിഷ്ഠിരൻ വാണിരു
ന്നതായി പ്രസ്താവിക്കുന്നു. കലിയുഗം 653-ാം വർഷത്തിൽ
ഗോനന്ദ്രൻ കാശ്മീരരാജാവായി മുപ്പതു കൊല്ലത്തോ
ളം രാജ്യം ഭരിച്ചതായി പ്രസ്തുത ചരിത്രഗ്രന്ഥത്തിൽ
കാണുന്നു. ക്രിസ്തുവിനു 2400 കൊല്ലം മുമ്പാണു രാജത
രംഗിണി പ്രകാരം യുധിഷ്ഠിരൻ ജീവിച്ചിരുന്നതു്. പ
രീക്ഷിത്തിന്റെ കാലത്തു കലിയുഗം തുടങ്ങി 1200 കൊ
ല്ലമായെന്നു വിഷ്ണുപുരാണത്തിൽ കാണുന്നു. ഈ കണക്കു
നോക്കുന്നതായാൽ ഭാരതയുദ്ധം ഉണ്ടായതു ക്രിസ്തുവിനു
1900 സംവത്സരങ്ങൾക്കുമുമ്പാണെന്നുവരും. വിഷ്ണുപുരാ
ണം നാലാം ഖണ്ഡം&ഭാഗവതം ദ്വാദശസ്കന്ധം:—‘സപ്ത
ഋഷികൾ യുധിഷ്ഠിരന്റെ കാലത്തു മകത്തിലായിരുന്നു.
പിന്നെ ആയിരംകൊല്ലം കഴിഞ്ഞിട്ടാണു നന്ദന്റെ വാ
ഴ്ച.’ വിഷ്ണുപുരാണത്തിൽ മറ്റൊരു സ്ഥലത്തു ഇങ്ങനെ കാ
ണുന്നു:—‘നന്ദൻ ജീവിച്ചിരുന്നതു അലക്സാന്തരുടെ കാലീ
നനായിരുന്ന ചന്ദ്രഗുപ്തനു നൂറുകൊല്ലം മുമ്പെ ആയിരു
ന്നു. മഹാപത്മാവും സന്തതികളും നൂറുകൊല്ലത്തോളം
രാജ്യം ഭരിക്കും. കൌടില്യൻ എന്നു പേരായ ബ്രാഹ്മണൻ
നന്ദവംശരാജാക്കന്മാരെ നശിപ്പിക്കും. അവരുടെപ
ദവി മൌര്യന്മാൎക്കു സിദ്ധിക്കും. കൌടില്യൻ ചന്ദ്രഗുപ്ത
നെ രാജാവാക്കി അഭിഷേകം ചെയ്യും.’ അലക്സാന്തർ
ഇന്ത്യയെ ആക്രമിച്ചതു ക്രി. മു. 325-ലും ചന്ദ്രഗുപ്തൻ
സ്ഥാനാരോഹണം ചെയ്തതു ക്രി. മു. 315-ലും ആകുന്നു.
ഈ കണക്കിൽ പരീക്ഷിത്തു ജീവിച്ചതു നന്ദനു 1015-ം

നന്ദൻ ചന്ദ്രഗുപ്തനു 100-ം സംവത്സരങ്ങൾ മുമ്പാണു്. വകരങ്ങളിലെ 1115-നോടുകൂടി 315 കൂട്ടിയാൽ 1430 കിട്ടും. അതായതു പരീക്ഷിത്തിന്റെ കാലം ക്രി. മു. 1430 കൊല്ലം എന്നു സിദ്ധമായി. അതുകൊണ്ടു മഹാഭാരത യുദ്ധം ക്രി. മു. പതിനഞ്ചാം നൂറ്റാണ്ടിൽ സംഭവിച്ചിരിക്കണം എന്നു വിചാരിക്കാം.

ഭാഗവതം ദ്വാദശസ്കന്ധം:—

സപ്തമുനികളിൽ പൂർവ്വോദിതദ്വയ-
മൊത്ത താരത്തിലവർ നിൽക്കുന്നു
മാനവമാനത്താൽ നൂറു സംവത്സര-
ത്താനവരങ്ങും വസിച്ചീടുന്നു
കെല്പോടവർ മകത്തിങ്കൽ വസിക്കുന്നു
വിപ്രാ! ത്വദീയമാം കാലത്തിങ്കൽ.

ഇതിൽനിന്നു വന്നുകൂടുന്നതു സപ്തൎഷികൾ നൂറുകൊല്ലത്തോളം മകത്തിൽ ചരിക്കുന്നു എന്നും അപ്പോഴാണു പരീക്ഷിത്തിന്റെ കാലം എന്നുമാണല്ലോ. അഭിജ്ഞന്മാർ ഇവയൊക്കെ കൂടി ആലോചിച്ചുനോക്കി യുധിഷ്ഠിരന്റെ കാലം നിർണ്ണയിക്കുന്നതു ക്രി. മു. പതിനഞ്ചും പതിനാറും ശതാബ്ദങ്ങൾക്കിടയിലായിട്ടാകുന്നു.

കുരുക്ഷേത്രയുദ്ധത്തിന്റെ കാലം തിട്ടപ്പെടുത്തുവാൻ വേറൊരു ഗണനമുണ്ടു്. ശരസഞ്ചയത്തിൽ വീണ ഭീഷ്മർ ദക്ഷിണായനത്തിൽ മരിക്കില്ലെന്നു പറകയുണ്ടായല്ലോ. അതുകൊണ്ടു ഉത്തരായനം ആരംഭിക്കുന്ന മാഘമാസം വരുന്നതുവരെ അദ്ദേഹം ശരശയ്യയിൽ തന്നെ കിടന്നു; 'സൗമ്യമാകും മാഘമാസം വന്നുവല്ലോ യുധിഷ്ഠിര!' എ

നുപറഞ്ഞിട്ടാണ ഗാംഗേയൻ ദേഹം വെടിഞ്ഞതു്. ഭീഷ്മർ അന്തരിക്കുമ്പോഠം ഉത്തരായനം ആരംഭിക്കുന്ന മാഘമാസം എത്തിക്കഴിഞ്ഞു. എന്നാൽ ഇപ്പോഠ ഉത്തരായനം ആരംഭിക്കുന്നതു മാഘത്തിലല്ല; പൌഷം എഴാ എട്ടോ തിയ്യതികളിലായിരിക്കും. ഇതു കാലഗതികൊണ്ടു വരുന്ന വ്യത്യാസമാണു്. മേൽക്കാണിച്ച തിയ്യതികഠക്കുള്ള അന്തരത്തിൽനിന്നു ഭീഷ്മർ ഭൌതികദേഹം വെടിഞ്ഞിട്ടു ഇപ്പോഠ 3426 സംവത്സരങ്ങളായെന്നു ജ്യോതിശ്ശാസ്ത്രവിശാരദന്മാർ അഭിപ്രായപ്പെടുന്നു. അതുകൊണ്ടു ഭീഷ്മരുടെ സ്വഗ്ഗതി ക്രി. മു. പതിനഞ്ചും പതിനാറും നൂററാണ്ടുകഠക്കു മദ്ധ്യേയാണെന്നു വരും.

ഉദ്ദേശം മുപ്പത്തിആറു ശതാബ്ദങ്ങളോളം കഴിഞ്ഞിരിക്കുന്ന ഇക്കാലത്തു കൃഷ്ണൻെറ ജീവിതകാലം നിണ്ണയിച്ചു തക്കതായവിധം കലാശിപ്പിക്കുക എന്നതു സുസാദ്ധ്യമല്ല; പക്ഷെ ഇതേവരെ പറഞ്ഞതാകപ്പാടെനോക്കുമ്പോഠ കൃഷ്ണൻ ഭൂവാസംവെടിഞ്ഞതു ക്രി. മു. പതിനഞ്ചും പതിനാറും ശതവഷങ്ങഠക്കിടയിലായിരുന്നു എന്നു് ആക്കും സമ്മതിക്കേണ്ടിവരും: ആഖ്യാനോപാഖ്യാനങ്ങഠകൊണ്ടും പാഠഭേദങ്ങളാലും നിറയപ്പെട്ടിരിക്കുന്ന ഗ്രന്ഥങ്ങളിൽനിന്നു ശരിയായ കൃഷ്ണചരിതം തിരിച്ചെടുക്കുവാൻ സാധിക്കുന്നതാണോ എന്നൊരു ചോദ്യം ഈ അവസരത്തിലുണ്ടാകാം. എന്നാൽ അതിനു പ്രഥമദൃഷ്ടിയിൽ തോന്നുംപോലെ അത്ര വിഷമമില്ല; എന്തുകൊണ്ടെന്നാൽ ശ്രീകൃഷ്ണൻെറ ജനനകാലം നാം ഒരുവിധം തീച്ചപ്പെടുത്തിക്കഴിഞ്ഞു. ആ കാലത്തെ ഇന്ത്യയിലെ സാമുദായി

കവും രാഷ്ട്രീയവും ദൈവികവും ആയ സംഗതികളെ യഥാപ്രകാരം വിസ്തരിക്കുന്ന വേദങ്ങൾ, ബ്രാഹ്മണങ്ങൾ, ആരണ്യകങ്ങൾ, സൂത്രങ്ങൾ, മുതലായ സംസ്കൃതഗ്രന്ഥങ്ങൾ നമുക്കു സിദ്ധിച്ചിട്ടുണ്ടു. കൃഷ്ണന്റെ ജനനംമുതൽക്കു ഹിന്തുസാമുദായത്തിൽ എന്തെല്ലാം മാറ്റങ്ങൾ വന്നുകൂടിയിട്ടുണ്ടെന്നതു സംസ്കൃതഗ്രന്ഥങ്ങൾ സൂക്ഷ്മമായി വായിക്കുന്നതുകൊണ്ടു നമുക്കറിയാനിടയായിരിക്കുന്നു.

അതുകൊണ്ടു ശ്രീകൃഷ്ണന്റെ ശരിയായ ജീവചരിത്രം കണ്ടുകിട്ടുന്നതിന്നു മഹാഭാരതവിഷ്ണുപുരാണങ്ങളിൽനിന്നു താഴെ പറയുന്നവയെ തള്ളിക്കളയണം 1. വേദകാലത്തു നടപ്പില്ലെന്നു കാണുന്ന സാമുദായികവും രാഷ്ട്രീയവും ദൈവികവും ആയ സംഗതികൾ. ആര്യവംശചരിത്രത്തിൽനിന്നു അക്കാലത്ത് ഏതെല്ലാം സംഗതികൾ നടപ്പിലുണ്ടായിരുന്നു എന്നു നമുക്കറിയാം. അക്കാലങ്ങളിൽ ആര്യന്മാർക്കു വിഷ്ണു,ശിവൻ മുതലായ ഈശ്വരന്മാരുണ്ടായിരുന്നില്ല. ഇക്കാലത്തുള്ളപോലെ ജാതിഭേദമോ ബ്രാഹ്മണഗോത്രപ്രാധാന്യമോ അന്നുണ്ടായിരുന്നില്ല. അതിനാൽ മേൽക്കാണിച്ച സംഗതികളേയും ഈശ്വരന്മാരേയും സംബന്ധിക്കുന്ന വിവരണങ്ങളൊക്കയും വിഷ്ണുപുരാണഭാരതങ്ങളിൽനിന്നു നീക്കംചെയ്യണം. 2. കൃഷ്ണന്റെ നിര്യാണശേഷം ആര്യന്മാരുടെ സമുദായ നടവടികളിലും ദൈവവിശ്വാസത്തിലും രാഷ്ട്രീയകാര്യങ്ങളിലും പലേ മാറ്റങ്ങൾ ഉണ്ടായിട്ടുണ്ട്. അവ എന്തെല്ലാമാണെന്നു സംസ്കൃത ഗ്രന്ഥങ്ങളിൽനിന്നു നമുക്കു മനസ്സിലാക്കാം. അവയൊക്കെ തട്ടിക്കഴിച്ചു കിട്ടുന്നതാണു യഥാർത്ഥകൃഷ്ണ

ചരിത്രം. ഇതിന്നൊരു ഉദാഹരണം പറയാം. കൃഷ്ണൻ ജനിച്ച് അനേക ശതവൎഷങ്ങൾ കഴിഞ്ഞിട്ടാണല്ലോ ബുദ്ധൻ ജനിച്ചതു്. അതുകൊണ്ടു ഭാരതത്തിലും വിഷ്ണുപുരാണത്തിലും ബുദ്ധമതസംബന്ധമായി കാണുന്നവയൊക്കെയും ത്യാജ്യങ്ങളാണു്. അസംഭവ്യാവസ്ഥകൾക്കും അതിരുകവിഞ്ഞ അത്ഭുതകൃത്യങ്ങൾക്കും സ്ഥലം അനുവദിക്കരുതു്. അത്തരം പൊടിപ്പും തൊങ്ങലുമൊക്കെ വായനക്കാരുടെ രസത്തിനുവേണ്ടിയും ചിലരുടെ സ്വാത്മനിഗ്രഹണത്തിന്നായും ഓരോരിക്കലായി കുത്തിപ്പിടിപ്പിച്ചവയാണു്. ആകയാൽ ഒരു നികൃന്തനശസ്ത്രവും കയ്യിലെടുത്തു പുറപ്പെട്ടു കാലപ്പഴക്കത്തിൽ അസ്ഥാനങ്ങളിൽ പടൎന്നുപിടിച്ചു നിബിഡമായിത്തീൎന്നിരിക്കുന്ന ആഖ്യാനോപാഖ്യാനവിടപികളെ വെട്ടിനീക്കിയാൽ സമകാലീനനായ വേദവ്യാസൻ എഴുതിയ ആദിമകൃഷ്ണചരിത്രം തെളിഞ്ഞുകാണാം.

പ്രസ്താവിക്കാനിരിക്കുന്ന കൃഷ്ണചരിത്രത്തിന്നു് ആസ്പദം വിഷ്ണുപുരാണവും മഹാഭാരതവും ആകുന്നു. എന്നാൽ ഹരിവംശം ഭാഗവതം മററുപുരാണങ്ങൾ എന്നിവകളെ തീരെ പരിത്യജിച്ചിട്ടും ഇല്ല.

ഇതുവരെ പറഞ്ഞതൊക്കെക്കൂടി ഇവിടെ ഒന്നു സംഗ്രഹിക്കാം. വേദകാലത്തു് ആൎയ്യന്മാരുടെ ഇടയിൽ സൂതന്മാർ എന്നൊരു വൎഗ്ഗക്കാരുണ്ടായിരുന്നു. അവരുടെ പ്രധാനതൊഴിൽ തങ്ങൾ നേരിട്ടു കണ്ടറിഞ്ഞിട്ടുള്ളവയും മററുള്ളവർ രേഖപ്പെടുത്തിയവയിൽനിന്നും മനസ്സിലാക്കീട്ടുള്ളവയും ആയ സംഗതികളെ കീൎത്തിക്കുകയായിരുന്നു. അ

വയിൽ രാജാക്കന്മാരുടെ പ്രതാപം വംശചരിത്രം മററു മഹച്ചരിത്രങ്ങൾ എന്നിവയുൾപ്പെടും. ആ തരം കഥാപ്രബന്ധങ്ങൾക്ക ഇതിഹാസങ്ങളെന്നും പുരാണങ്ങളെന്നും പറയും. ഇന്നത്തെ പുരാണേതിഹാസങ്ങളിൽ ആദിയിലില്ലാത്ത പല സംഗതികളും ഓരോരുത്തരുടെ സ്വാത്മസിദ്ധിക്കും വായനക്കാരുടെ രസത്തിനും വേണ്ടി ഓരോ കാലത്തായി എഴുതിച്ചേർത്തിട്ടുണ്ട്. പ്രാചീനഭാരതവർഷത്തിലെ മഹാന്മാരുടേയും രാജാക്കന്മാരുടേയും ചരിത്രങ്ങൾ മേൽപ്പറഞ്ഞവയുടെ അടിയിൽ കിടക്കുന്നു; എന്നാൽ അവയൊന്നും ഇന്നും നശിച്ചിട്ടില്ല. പ്രാചീനഇന്ത്യയിലെ നടപടികളെല്ലാം സമകാലീനനായ വ്യാസൻ എഴുതിയ കൃഷ്ണചരിത്രത്തിൽ കാണാം. അതൊന്നാമതായി കീർത്തിച്ചതു ലോമഹർഷണൻ എന്ന സൂതനും പിന്നെ തൽപ്പുത്രനായ ഉഗ്രശ്രവസ്സും അതിൽപ്പിന്നെ മററു സൂതന്മാരും ആകുന്നു. ഇപ്പോഴത്തെ ഗ്രന്ഥങ്ങൾ ആ പരമ്പരവഴിയായി നമുക്ക സിദ്ധിച്ചവയാണ്. കലർപ്പില്ലാത്ത കൃഷ്ണചരിത്രം മൂലപുരാണങ്ങളിലും ഇതിഹാസങ്ങളിലും ചേർന്നു കിടക്കുന്നു. അവയിൽതന്നെ പലതും മേൽക്കുമേലേ വന്നു നികന്നവയാണ് ഇന്നത്തെ പുരാണേതിഹാസങ്ങൾ. അവയിൽ ഏററവും പഴക്കമുള്ളവ മഹാഭാരതവും വിഷ്ണുപുരാണവും ആകുന്നു. അവ രണ്ടിലുംകൂടിയാണ വ്യാസൻ ഗ്രഥിച്ച മൂലകൃഷ്ണചരിത്രമുള്ളത്. ആ ചരിത്രം എഴുതിയത് ഒരു സമകാലീനനാകയാൽ അതിനു മതിയായ ചരിത്രപ്രാധാന്യമുണ്ട്. പലരുടേയും ഭിന്നാഭിപ്രായങ്ങളെ സൂക്ഷ്മമായി പരിശോധിച്ച് ഒരു തീർപ്പു ചെയ്തിട്ടാണ

ലോകോത്തമനെന്നു കൃഷ്ണനെ വാഴ്ത്തിവരുന്നതു്. അദ്ദേഹം ഒരിക്കലും ഒരു സംഗതിയിലും ദുഷ്പഥത്തിൽ സഞ്ചരിച്ചിട്ടില്ലെന്നും സവ്വജാതിമതസ്ഥന്മാൎക്കും ഒന്നുപോലെ എല്ലകാലത്തും സമ്മതനാണെന്നും തച്ചരിത്രം പരിശോധിച്ചാൽ നമുക്കറിയാനിടവരും.



# ശ്രീകൃഷ്ണൻ.

## ൧. മധുരാരാജാക്കന്മാർ

മുന്നം വൃക്ഷം നിറഞ്ഞുള്ളവിടെയതുകുറ-
ഞ്ഞും കുറഞ്ഞുള്ള ഭാഗേ
നിന്നീടുന്നു നിറഞ്ഞും, പുഴകൾ പുളിനമാ-
യുണ്ടൊഴുക്കുള്ളടിക്കിൽ

എന്ന് ഉത്തരരാമചരിതത്തിൽ കാണുന്ന ശ്രീരാമവാക്യത്തെ മനസ്സിൽ വെച്ചുകൊണ്ടുവേണം പുരാണേതിഹാസങ്ങളിൽ വർണ്ണിക്കപ്പെടുന്ന കൃഷ്ണമധുര, ഗോകുലം, വൃന്ദാവനം, ഗോവർദ്ധനപർവ്വതം, ദ്വാരക എന്നിവയെ ഇക്കാലത്തു സമീക്ഷണം ചെയ്വാനെന്നു വായനക്കാരെ ഒന്നാമതായി ഓർമ്മിപ്പിച്ചുകൊള്ളുന്നു. ഉദ്ദേശം മുവ്വായിരത്തിഅറുനൂറു കൊല്ലങ്ങൾക്കുമുമ്പു * മധുരാരാജ്യത്തിന്റെ

* ശ്രീരാമസഹോദരനായ ശത്രുഘ്നൻ മധുവനത്തിലെ മധുപുത്രനായ ലവണാസുരനെ നിഗ്രഹിച്ചു മധുരാപുരി നിർമ്മിച്ചതായി രാമായണത്തിൽ കാണുന്നു. അതും പ്രകൃതത്തിലെ മധുരയും ഒന്നുതന്നെ. പാപങ്ങളെ മഥനംചെയ്യുന്നതുകൊണ്ടു 'മഥുര' എന്നെഴുതണമെന്നും ഒരു പക്ഷമുണ്ട്.

കിടപ്പു യമുനാനദിയുടെ ഉത്തരകരകളിലും കൂടിയായിരുന്നു. രാജ്യത്തിന്നു പറയത്തക്ക പ്രാബല്യവും വിപുലത്വവും ഉണ്ടായിരുന്നില്ലെങ്കിലും അവിടെ വസിച്ചിരുന്നതു ധൈൎയ്യശാലികളും പ്രതാപികളുമായ ആൎയ്യന്മാരായിരുന്നു. ഇവർ പണ്ടേതന്നെ ഉത്തരേന്ത്യയിലെ ഫലപുഷ്ടിയുള്ള മൈതാനങ്ങളിൽ കുടിപാൎത്തുവന്നിരുന്നവരാണ്. രാഷ്ട്രസ്ഥാപകനായ ശൂരസേനനെ അനുസ്മരിച്ചു ശൂരസേനകം എന്നു രാജ്യത്തിന്നു പേർ പറഞ്ഞിരുന്നു. ശൂരസേനൻ ചന്ദ്രവംശജനായ യദുവിന്റെ ഗോത്രത്തിൽ ജനിച്ചു.

നഗരത്തിൽനിന്നു അഞ്ചുനാഴിക പടിഞ്ഞാറായിരുന്നു വിസ്തീൎണ്ണമായ വൃന്ദാവനം. അവിടെ അതികമനീയമായ ഗോവൎദ്ധനഗിരിയും ബകുളകദംബതമാലാദി വൃക്ഷങ്ങൾ നിറഞ്ഞ തോപ്പുകളും ഉണ്ടായിരുന്നു. സുരഭിലകുസുമങ്ങളെ വഹിക്കുന്ന വള്ളികൾ ചുററിപ്പടൎന്ന വൃക്ഷോദ്യാനങ്ങളിൽ കോകിലചക്രവാകസാരസങ്ങളുടെ കളരവം സദാ മുഴങ്ങിക്കൊണ്ടിരുന്നു. ഹരിണം, കൃഷ്ണസാരം മഹിഷം തുടങ്ങിയ നാനാതരംമൃഗങ്ങൾ കുററിക്കാടുകളിൽ മേഞ്ഞുനടന്നിരുന്നു. യമുനയുടെ തീരത്തിൽ വൃന്ദാരണ്യംപോലെ ഹൃദയാവൎജ്ജകമായ മറെറാരു പ്രദേശം ഉണ്ടായിരുന്നില്ല.

നന്നായ്പ്പൂത്തുതളിൎത്തശോഭകലരും
കുന്ദാദിവൃക്ഷങ്ങൾതൻ
വൃന്ദത്തോടഥ ശാദ്വലങ്ങളുടെ മഹാ
സൌന്ദൎയ്യസമ്പത്തിനാൽ

മിന്നീടുന്ന ഹരിന്മണിത്തറ വണ-
ങ്ങീടുന്ന വൃന്ദാവനം
മാധുര്യം കലരും മയൂരരവവും
ശോഭിച്ച നാനാമണി-
വ്രാതത്തിൻ ബഹുരശ്മിയാൽ പലവിധം
വർണ്ണങ്ങളും ചേർന്നതാ' ണെന്നർത്ഥത്തിൽ മഹാഭക്തകവി ഭട്ടപാദമുനി വർണ്ണിച്ചതിൽ അതിശയോക്തിയില്ല.

മധുരയ്ക്കു സമീപിച്ചും ചുററുമുള്ള എല്ലാ വനങ്ങളും വൃന്ദാരണ്യംപോലെ നയനാനന്ദകരങ്ങളായിരുന്നില്ല. ശൂരസേനകത്തിൻെറ വടക്കും തെക്കും കാട്ടുമൃഗങ്ങളും അതിക്രൂരരായ കാട്ടാളരും നിറഞ്ഞിരുന്ന വമ്പിച്ച കാടായിരുന്നു. വൃഷ്ണികളുടെ പൂർവികരായ ആര്യന്മാരാൽ തോല്പിക്കപ്പെട്ട ഇന്ത്യയിലെ പൂർവനിവാസികളായിരുന്നു അവിടെ വസിച്ചിരുന്നതു'. നാഗന്മാരെന്നു വിളിക്കപ്പെട്ടിരുന്ന ഈ പൂർവനിവാസികൾ ആര്യന്മാരോളം പരിഷ്കൃതരല്ലെങ്കിലും കേവലം കാട്ടുമനുഷ്യരായിരുന്നില്ല. അവർക്കു സ്വന്തമായി രാജാക്കന്മാരും സൈന്യവും മതവും സമുദായബന്ധവും ഉണ്ടായിരുന്നു. ശത്രുക്കളായ ആര്യന്മാരെ ഭയന്നു സാന്ദ്രവനോദരങ്ങളിൽ തന്നെ ഇവർക്കു കാടവൃത്തിയിൽ ജീവിക്കേണ്ടതായിവന്നു. മധുരയ്ക്കു സമീപം നാഗന്മാർ വസിച്ചിരുന്നു. പ്രതിക്രിയേച്ഛുക്കളായ ഇവരുടെ ഹൃദയത്തിൽ ആര്യന്മാരോടുള്ള വൈരം സദാ പ്രജ്വലിച്ചുകൊണ്ടിരുന്നു; എങ്കിലും തൽക്കാലം അതൊന്നും അവർ പുറത്തു കാട്ടിയില്ല. ആര്യന്മാർക്കു നിശ്ചിതമായ കരം കൊടുക്കുന്നരിലും അവരുമായി കച്ചവടം ന

ടത്തുന്നതിലും നാഗന്മാർ ഉപേക്ഷകാണിച്ചിരുന്നില്ല. എന്നാൽ തക്കതായ അവസരം നേരിടുമ്പോഴൊക്കെയും ഇവർ പക പോക്കാതിരുന്നതുമില്ല.

ആര്യന്മാരായ വൃഷ്ണികൾക്കും വനവാസികളായ നാഗന്മാർക്കും പുറമെ ഒരിടത്തും സ്ഥിരവാസം ചെയ്യാതെ കന്നുമേച്ചുപജീവനംകഴിച്ചുവന്ന ഗോപന്മാരെന്നൊരു വകക്കാരും മധുരാപുരിക്കുസമീപം ഉണ്ടായിരുന്നു. മധുരയിൽനിന്നു അഞ്ചാറു നാഴിക അകലെ യമുനയുടെ മറുതീരത്തിലായി ജലതൃണങ്ങളോടുകൂടെ സമൃദ്ധികൊണ്ടു കന്നുകൾക്കു മേയുവാൻ പററിയ വലുതായൊരു മേച്ചിൽസ്ഥലം ഉണ്ടായിരുന്നു. ഇവിടെയാണു ശകടങ്ങൾ രഥങ്ങൾ കൂടാരങ്ങൾ ആടുമാടുകൾ എന്നിവയോടുകൂടി ഗോപന്മാർ കുഡുംബസമേതം പാർത്തിരുന്നതു്. അവർ എണ്ണത്തിലും വണ്ണത്തിലും പെരുത്തിരുന്നു എങ്കിലും കലഹപ്രിയരോ പരോപദ്രവികളോ ആയിരുന്നില്ല. അവർ സമാധാനതല്പരരും മര്യാദക്കു മധുരാരാജാക്കന്മാർക്കു കരം കൊടുത്തുവന്നിരുന്നവരും ആയിരുന്നു. നമ്മുടെ കഥ തുടങ്ങുന്ന കാലത്തു നന്ദനായിരുന്നു അവരുടെ മേധാവി.

ഗോത്രപ്രതിഷ്ഠാപകനായ ശൂരസേനൻ മരിച്ചാറെ അദ്ദേഹത്തിന്റെ സന്തതികൾ യഥാക്രമം രാജ്യം ഭരിച്ചുവന്നു. പ്രകൃതത്തിലെ കഥ തുടങ്ങുന്ന കാലത്തു് ഉഗ്രസേനനായിരുന്നു മധുരയിലെ രാജാവു്. ഇദ്ദേഹത്തിന്റെ അച്ഛൻ ആഹുകൻ; ആഹുകന്റെ മററൊരു പുത്രൻ ദേവകൻ. ഉഗ്രസേനന്നു ഒമ്പതു പുത്രന്മാരും അഞ്ചു പുത്രികളും ദേവകന്നു നാലുപുത്രന്മാരും ഏഴു പുത്രികളും ഉണ്ടായി.

കേരള സാഹിത്യ അക്കാദമി

എന്നാൽ ഈ ചരിത്രകഥനത്തിനു ആവശ്യമായിത്തീരുന്നതു് ഉഗ്രസേനന്റെ മൂത്തമകനായ കംസനും ദേവകന്റെ ഒടുവിലത്തെ മകളായ ദേവകിയും മാത്രമാണു്. ഉഗ്രസേനന്റെ ഔരസപുത്രനല്ലാതിരുന്ന കംസനെ എടുത്തുവളർത്തിയതു സഭാര്യനെങ്കിലും അലബ്ധസന്താനനായ ബലഭദ്രൻ എന്നൊരു വണിഗ്വരനായിരുന്നു. വൃഷ്ണിവംശജനും ആപ്തമിത്രവുമായ വസുദേവനെ ഇടയ്ക്കിടെപോയിക്കണ്ടുവന്നിരുന്ന ഈ വർത്തകനൊന്നിച്ചു് ഒരിക്കൽ അഞ്ചുവയസ്സായ കംസനും പോയി. ശിശുവിന്റെ അഴകും മൊടിയും കണ്ടു സ്വവംശ്യനാണെന്നു കരുതി അവനെ വളർത്തുന്നതിനായി വസുദേവൻ ബലഭദ്രനോടേറ്റുവാങ്ങി. എന്തിനും മതിയായിത്തീൎന്നു മേലിൽ മഹാപ്രസിദ്ധനാകുമെന്നു് ആൎക്കും തോന്നുവാനിടയാക്കിയ കംസബാലൻ വസുദേവരക്ഷയിൽ വേണ്ടുന്നതൊക്കെ വിദ്യയഭ്യസിച്ചുകൂടി. ബലഭദ്രൻ മരിച്ചു. അന്നുതൊട്ടു വസുദേവനു് കംസനിൽ പൂൎവ്വാധികം വാത്സല്യമായി. സമസ്തശാസ്ത്രാഗമങ്ങളിലും മുഖ്യമായ ആയുധവിദ്യയിലും സമൎത്ഥനും മെയ്മിടുക്കുള്ളവനുമായ കംസൻ എല്ലായ്പോഴും അരികത്തു വേണമെന്നായി വസുദേവനു്. അതോടുകൂടി സചിവസ്ഥാനവും, ഉത്തമസൂതഭാവവും, സമാനസ്ഥിതിയും അദ്ദേഹം ബാലനു നല്കി. അനോപമപ്രൌഢിയോടുകൂടി വസുദേവലാളിതൻ വളൎന്നുവരവേ ഉദാരവീരനും മഗധാധിപതിയുമായ ജരാസന്ധൻ തന്റെ കീഴിലുള്ള രാജാക്കന്മാരോടു കരം പിരിക്കുന്ന അവസരത്തിൽ സുരാഷ്ട്രനായകനായ വീരസിംഹൻ അതിനു വഴിപ്പെ

ട്ടില്ല. വൈരിയെ കീഴടക്കി കപ്പം വാങ്ങിക്കുവാൻ ജരാസുതൻ ശൂരസേനനു ഉഗ്ര്ജ്ജിതമായി ആജ്ഞകൊടുത്തതോടുകൂടി അങ്ങനെ ചെയ്യുന്നവനു വരാംഗിമാരായ തന്റെ ഇരുപുത്രികളേയും ഇഷ്ടമുള്ള രാജ്യവും കൊടുക്കാമെന്നു പറഞ്ഞു. പ്രലോഭനത്തോടുകൂടിയ രാജശാസനത്തെ നടത്തുവാൻ കംസസാരഥിയായ വസുദേവൻ പുറപ്പെട്ടു. യുദ്ധത്തിൽ സുരാഷ്ട്രനെ പിടിച്ചുകെട്ടി മഗധയിലേക്കു പുറപ്പെട്ട വസുദേവനെ വഴിക്കുവെച്ചുകണ്ട ദൈവജ്ഞനായ നാരദൻ ഇങ്ങനെ ഗുണദോഷിച്ചു. 'ജരാസന്ധകന്യകമാരെ വേൾക്കുന്നതായാൽ അങ്ങുന്നു സ്വജനവിരോധിയായിത്തീരും. അത്ര വഷളാണു് അവരുടെ ജാതകം.' 'സ്വാമിൻ! അങ്ങനേയാണോ? എന്നാൽ ആ ചാച്ച് ഈ സൂതനിരിക്കട്ടെ. പരാക്രമിയായ ഇവനാണു സുരാഷ്ട്രബന്ധനത്തിന്നു വാസ്തവത്തിൽ കാരണം. കുലാദികളില്ലാത്ത ഇവനു് ആ സ്ത്രീജാതകദൂഷ്യം തട്ടുന്നതല്ലല്ലോ' എന്നോതിയ വസുദേവനെ അഭിനന്ദിച്ചു നാരദൻ വന്നവഴിക്കു പോയി. വീരസിംഹജേതാവായ കംസനു യഥാകാലം ജരാസന്ധൻ അസ്തിപ്രാസ്തികളെന്നുപേരായ സ്വപുത്രിമാരെ കൊടുക്കുകയും ഇഷ്ടമുള്ള രാജ്യം പിടിച്ചടക്കുവാൻ അനുജ്ഞ നൽകുകയും ചെയ്തു. ധനപുഷ്ടികൂടിയ മധുരാപുരിയെ കീഴടക്കുവാനാണു കംസനു തോന്നിയതു്. സേനാസമേതനായ കംസൻ നഗരനിരോധം ചെയ്തപ്പോഴേയ്ക്കും അവന്റെ സൂക്ഷ്മസ്ഥിതി മനസ്സിലാക്കിയ ഉഗ്രസേനൻ സിംഹാസനം ഒഴിച്ചുകൊടുത്തു യുദ്ധംകൂടാതെ കഴിച്ചു. കംസൻ രാജാ

വായി രാജ്യഭരണം ശരിയായി നടത്തിവന്നു. അക്കാല
ത്തു തെക്കനിന്നു ചാണൂരമുഷ്ടികാദികളായ ചില തെലുങ്ക
മല്ലന്മാർ മധുരയിലെത്തി കംസനെ വണങ്ങി. തങ്ങൾ
ആരോടെങ്കിലും ഏററുതോററാൽ അവക്കു കീഴൊതുങ്ങി
യിരിക്കാമെന്നും അല്ലാത്തപക്ഷം തോൽക്കുന്നവർ തങ്ങൾ
ക്കു കീഴടങ്ങണമെന്നുമുള്ള നിശ്ചയത്തോടെ പലരേയും
തോല്പിച്ചു കീഴിലാക്കിയാണു് ഇവർ മധുരയിലെത്തിയതു്.
മെയ്മിടുക്കും അഭ്യാസബലവും തികഞ്ഞ കംസൻ ഇവരെ
മല്ലയുദ്ധത്തിൽ നിഷ്പ്രയാസം തോല്പിച്ചു കീഴടക്കി. അന്നു
തൊട്ടു് അവർ കംസന്റെ ആജ്ഞാനുവത്തികളായി മധുര
യിൽ താമസിച്ചുതുടങ്ങി. അതിനുശേഷം കംസൻ വസുദേ
വാക്രൂരന്മാരോടുകൂടി മാഗധന്റെ അനുവാദപ്പടിക്കു ദിക്
ജയത്തിനിറങ്ങി. ഓരോ നൃപന്മാരെ ജയിച്ചു് അവനുമാ
യി ചാച്ച്യവും വേഴ്ചയും വളത്തി. അവന്തി, കുരു കാരൂഷം,
കേകയം, വിദർഭം, വിദേഹം, കോസലം എന്നീ രാജ്യങ്ങളി
ലെ രാജവംശങ്ങളായി മധുരയിലെ രാജാക്കന്മാക്കു വിവാ
ഹബന്ധത്തിനിടയായതു് ഇങ്ങനെയാണു്. വസുദേവ
ന്റെ അഞ്ചു സഹോദരിമാരെ ഉത്തരേന്ത്യയിലെ അതിപ്ര
ബലന്മാരായ രാജാക്കന്മാരെക്കൊണ്ടു വേളികഴിപ്പിച്ചു.
ജ്യേഷ്ഠസോദരിയായ പൃഥയെ കുരുജാംഗലത്തിലെ(ഇപ്പോ
ഴത്തെ ദൽഹിയിലെ)രാജാവായ പാണ്ഡുവും നാലാമത്തെ
തായ ശ്രുതശ്രവയെ ചേദി (ഇന്നത്തെ അലഹബാദ്)പ
നായ ദമഘോഷനും വിവാഹംചെയ്തുകൊടുത്തു. ഇങ്ങ
നെ ദിഗ്ജയംചെയ്തും വിവാഹബന്ധം ഉറപ്പിച്ചും ഗി
രിവ്രജത്തിലെത്തിയ ജാമാതാവിന്റെ ശക്തി മാഗധൻ

പരീക്ഷിച്ചതു് അവിടെ ഉണ്ടായിരുന്ന കുവലയാപീഡ മെന്ന ഗജേന്ദ്രനെക്കൊണ്ടായിരുന്നു. ചെവി വട്ടംപിടിച്ചു തുമ്പിചുരുട്ടി കുത്തുവാനടുക്കുന്ന ആ മത്തവാരണത്തെ കംസൻ പിടിച്ചു കൊമ്പുകുത്തിച്ചു പിന്നോക്കം അടിച്ചു മാററി. പിന്നെയും തന്നെ കടന്നുപിടിക്കുവാനടുക്കുന്ന ആനയുടെ വാലുപിടിച്ചു കംസൻ പലപാടും വട്ടം ചുററിച്ചു. ജരാസന്ധൻ പ്രീതനായി ആ ഗജത്തെ കംസനു സമ്മാനിച്ചു. അതിനുശേഷം കലിംഗം, ചോളം, പാണ്ഡ്യം, ലങ്ക, സുബേലം മുതലായ രാജ്യങ്ങളെ ജയിച്ചു മധുരയിൽ തിരിച്ചെത്തി കംസൻ ഭംഗിയായി രാജ്യഭരണം നടത്തിവന്നു.

## ൨ ശ്രീകൃഷ്ണജനനം

ഇക്കാലത്താണു വസുദേവൻ ദേവകിയെ വേട്ടതു്. പിതാവായ ശൂരനു പത്തു പുത്രന്മാരും അഞ്ചു പുത്രികളും ഉണ്ടായിരുന്നു. അവരിൽ മൂത്തമകനായ ഇദ്ദേഹത്തിന്റെ പത്തു ഭാര്യമാരിൽ ഒടുവിലത്തെതായിരുന്നു ദേവകി. ദേവകീവസുദേവന്മാരുടെ വിവാഹകൃത്യത്തോടുകൂടി കംസന്റെ പ്രകൃതിക്കു വല്ലാത്തൊരു മാററം സംഭവിച്ചു. വിവാഹകുതുകിയായ കംസൻ ദമ്പതികളെ തേരിൽ കേററി അനുയാത്രയായി താൻതന്നെ സാരഥ്യം വഹിച്ചുപോക

വേ ജനത്തിരക്കിൽനിന്ന് അതിഭയങ്കരമായ ഒരു * വാണിയുണ്ടായി. 'മൂഢ! നീ ആർക്കു സാരഥിയായിരിക്കുന്നുവോ ആ യുവതിയ്ക്കുണ്ടാവുന്ന എട്ടാമത്തെ പുത്രൻ നിന്നെ കൊല്ലും'. ഈ വാക്കുകൾ ജനബാഹുല്യത്തിൽ ഒരു മിന്നൽപോലെ ഭവിച്ചു. തൽക്ഷണം ഭയാനകമായ ഒരു നിശ്ശബ്ദതയുണ്ടായി. ജനങ്ങൾ എന്തെന്നില്ലാതെ അമ്പരന്നു. കംസൻ പെട്ടെന്നു ഞെട്ടി കുതിരകളുടെ കടിഞ്ഞാൺ പുറകോട്ടു വലിച്ചു രഥം നിറുത്തി മദാന്ധനായ ക്രൂരനെപ്പോലെ പിമ്പുറത്തിരുന്നിരുന്ന ദമ്പതിമാരുടെ നേർക്കു തിരിഞ്ഞു. മതിമറന്ന് അടക്കുവാൻവയ്യാത്ത കോപത്തോടെ സോദരിയുടെ തലമുടി ചുററിപ്പിടിച്ചു വാളെടുത്തു വെട്ടുവാൻ ഓങ്ങി. അപ്പോൾ വസുദേവൻ കംസപാദങ്ങളിൽ വീണു ദേവകിയെ രക്ഷിക്കുവാനപേക്ഷിച്ചു. ദേവകിക്കുണ്ടാവുന്ന ഓരോ കുട്ടിയേയും അതാതുസമയത്തു കംസസന്നിധിയിൽ കൊണ്ടുചെല്ലാമെന്നു വസുദേവൻ ശപഥംചെയ്തു. സോദരിയുടെ കരച്ചലും വസുദേവൻെറയും അവിടെ കൂടിയിരുന്ന മററുള്ളവരുടേയും അഭ്യർത്ഥനയും കണ്ടും കേട്ടും കംസനു് അല്പം കനിവുണ്ടായി. ദേവകിക്കു അകാലമൃത്യു നേരിടാതെ കഴിഞ്ഞു. എങ്കിലും 'ഇവളുടെ സുതനഷ്ടമൻഭവാനെ രഥത്തിലവധിക്കുമറിഞ്ഞു കൊൾക കംസ!' എന്ന ഭയാനകവാക്യം കംസനെ പാടല്ലാതെ ശല്യപ്പെടുത്തി. പ്രസ്തുതവാക്കുകളെ കേവലം നി

* ഈ ആകാശവാക്കാണെന്നു വിഷ്ണുപുരാണവും ഭാഗവതവും പ്രസ്താവിക്കുന്നു; എന്നാൽ ഹരിവംശപ്രകാരം കംസനു് ഈ മുന്നറിവു കൊടുക്കുന്നതു നാരദമുനിയാകുന്നു.

രത്നകങ്ങളായി കരുതുവാൻ ശ്രമിക്കുംതോറും അവയിൽ ഓരോ അക്ഷരവും മനസ്സിൽ ഗാഢമായി പതിഞ്ഞുവന്ന് ഒടുവിൽ അന്നപാനാദികളിൽ ആസക്തിയില്ലാതെ കംസൻ നിദ്രാരഹിതനായിത്തീൎന്നു.

ദേവകിക്കു ഗൎഭമുണ്ടായി എന്നറിഞ്ഞപ്പോൾ ഭയാന്ധനായ കംസൻ അക്ഷമനായി ദേവകീവസുദേവന്മാരെ കാരാഗൃഹത്തിലാക്കുവാൻ കല്പിച്ചു. കുട്ടി ജനിക്കുന്നതുവരെ ദമ്പതിമാർ ആ മുറിയിൽതന്നെ വസിക്കണമെന്നായിരുന്നു നിശ്ചയം. അതുകൊണ്ടും തൃപ്തിപ്പെടാതെ കംസൻ വസുദേവന്റെ ഇതരപത്നികളിലുണ്ടായിരുന്ന കുട്ടികളെ മുഴുവൻ കൊന്നു. സ്ഥാനാവകാശത്തെ ദൃഢമാക്കുവാൻ വൃദ്ധനായ ഉഗ്രസേനനെ പിടിച്ചു തടവിലിട്ടു. വൈരികളാണെന്നുതോന്നിയ സകലരേയും നിഗ്രഹിച്ചു. യാദവപ്രമാണികളിൽ പലരുടേയും ശിരസ്സുകൾ ഭൂമിയിൽ പതിച്ചു. മധുരാപുരവാസികൾ ഭയപ്പെട്ടു വിറച്ചു. യാദവന്മാരിൽ പലരും കുഞ്ഞുകുട്ടി പരാധീനങ്ങളോടുകൂടി മധുരയിൽനിന്നു കെട്ടുകെട്ടി കുരുപാഞ്ചാലം, വിദേഹം, കേകയം, വിദൎഭം, കോസലം എന്നീ രാജ്യങ്ങളിൽ ചെന്നു പാൎപ്പുറപ്പിച്ചു. വളരെ പേർ കാടുകളിലും മലകളിലും പോയൊളിച്ചു. മധുരയിൽ ശേഷിച്ച ഏതാനും പ്രജകൾക്കുതന്നെ രാജാവിന്റെ പേരിൽ തൃപ്തിയുണ്ടായിരുന്നില്ല; എന്നാൽ കൈയ്യൂക്കുകൂടിയ കംസൻ അത്തരം തൃപ്തികേടിനെ അത്ര വകവെച്ചില്ല.

ദേവകിയുടെ പാണിപീഡനമഹോത്സവത്തിൽ ജനബാഹുല്യത്തിൽനിന്നുണ്ടായ വാക്കുകൾ ജനങ്ങളും മറ

ന്നിരുന്നില്ല. ആ ഭയങ്കരവാക്യം സൎവ്വശക്തനായ ജഗദീശ്വരന്റെ പ്രേരണയാലുണ്ടായതാണെന്നുതന്നെ ആയിരുന്നു പരക്കെ വിശ്വാസം. അതുകൊണ്ടവർ ഓരോരുത്തരും തങ്ങളെ കഷ്ടസ്ഥിതിയിൽനിന്നുദ്ധരിക്കുവാൻ പിറക്കുന്ന ദേവകിയുടെ അഷ്ടമപുത്രനെ കാത്തിരുന്നു. ആ കുട്ടിയെ ആപത്തുകൂടാതെ രക്ഷിച്ചുവളൎത്തുന്നതിന്നു രാജ്യവാസികളൊക്കെയും ബദ്ധശ്രദ്ധരായിത്തീൎന്നു. യദുക്കളിൽ ചിലർ ഗോപപതിയായ നന്ദനും നാഗപ്രമാണിയുമായി * സഖ്യംചെയ്തു കംസവധത്തിനായി പിറക്കുന്ന ദേവകിയുടെ എട്ടാമത്തെ മകനെ രക്ഷിക്കുവാൻവേണ്ടപ്പെട്ട കരുതലുകൾ ചെയ്തുപോന്നു. അതിതൃഷ്ണയോടുകൂടി മധുരാവാസികൾ ദേവകിയുടെ അഷ്ടമപുത്രന്റെ ജന്മത്തെ പ്രതീക്ഷിച്ചിരിക്കവെ വസുദേവന്റെ മറ്റൊരു ഭാൎയ്യയായ രോഹിണിക്കു ഗൎഭമുണ്ടായി. ദേവകിയുടെ അഷ്ടമഗൎഭത്തെ കാത്തിരുന്നു് അക്ഷമരായിത്തീൎന്ന പുരവാസികൾ രോഹിണിയിലുണ്ടാവുന്ന വസുദേവപുത്രൻ തങ്ങളുടെ രക്ഷിതാവായി പിറക്കുന്ന ദേവകീകുമാരന്നു വലിയ സഹായമായിത്തീരുമെന്നു കരുതി. അതിന്നുപദ്രവം നേരിടാതിരിക്കുവാൻ ആ മഹതിയെ നന്ദഗോപഗൃഹത്തിലേക്കു ഗൂഢമായയച്ചു. അവിടെവെച്ചു യഥാകാലം രോഹിണി ഒരു ആൺകുട്ടിയെ പെറ്റു.

---

* വായുപുരാണം മുപ്പത്തിനാലാം അദ്ധ്യായത്തിൽ കംസനിഗ്രഹത്തിനായി ശത്രുക്കൾ കൂടി ഒരാലോചന നടത്തിയെന്നു വെളിവായി പ്രസ്താവിച്ചിട്ടുണ്ടു്.

ഏതാനും മാസങ്ങൾ കഴിഞ്ഞപ്പോൾ ദേവകിക്കു ഗർഭമുണ്ടായി. രോഹിണിയെപ്പോലെതന്നെ ദേവകിയേയും മാററിത്താമസിപ്പിക്കുവാൻ ബന്ധുജനങ്ങൾ ഉപായത്തിൽ ശ്രമിച്ചുനോക്കി; പക്ഷെ ഫലമുണ്ടായില്ല. കംസൻ ദേവകിയേയും വസുദേവനേയും ഒരു കല്ലറയിൽ പാർപ്പിച്ചു ചുററും കാവലിട്ടു. ഇതു കണ്ടപ്പോൾ ജനിച്ച ഉടനെ കുട്ടിയെ അവിടുന്നു മാററുവാൻ വേണ്ടത്തക്ക ഏർപ്പാടുകൾ നടന്നു. കംസൻെറ കാവൽക്കാരേയും മററു പരിബാധികളേയും കോഴകൊടുത്തു സ്വാധീനിച്ചു. ഗോപന്മാക്കും നാഗന്മാക്കും ഇതു അറിവു കൊടുത്തു ദേവകിക്കുണ്ടാവുന്ന പുത്രനെ ഭദ്രമായി സൂക്ഷിക്കുവാനും അതിനു പകരം വേറൊരു കുട്ടിയെ മധുരയ്ക്കു കൊണ്ടുവരുവാനും നിശ്ചയിച്ചു. ഇങ്ങിനെ ചെയ്യില്ലെങ്കിൽ ഉഗ്രശാസനനായ കംസൻ ആ കുട്ടിയെ എങ്ങനെ എങ്കിലും അന്വേഷിച്ചു കണ്ടുപിടിച്ച് അപായപ്പെടുത്തുമായിരുന്നു എന്നതിനു സംശയമില്ല. കുട്ടിയെ കംസൻ കൊല്ലുമോ എന്നതിനു വാദമില്ലാതിരിക്കെ അതിനുവേണ്ടി അറിഞ്ഞുകൊണ്ടു ഒരു കുട്ടിയെ കൈമാററം ചെയ്യാൻ ആരെങ്കിലും ധൈര്യപ്പെടുമോ? പലേ അന്വേഷണങ്ങളും നടന്നു. ഒടുവിൽ മനക്കരുത്തേറുന്ന നന്ദഗോപൻ 'ദേവകിയുടെ പ്രസവത്തിനു ഒട്ടടുത്തുതന്നെ എൻെറ ഭാര്യ പ്രസവിച്ചുണ്ടാവുന്ന ശിശുവിനെ മാററമായി കൊടുക്കാം' എന്നു തീർത്തുപറഞ്ഞു.

ഭാദ്രമാസത്തിലെ കൃഷ്ണാഷ്ടമിനാൾ ബുധനാഴ്ച—ഏകദേശം സപ്തമ്പർ ഒന്നാംതിയ്യതി—അർദ്ധരാത്രിയിൽ ച

ന്ദ്രൻ രോഹിണീനക്ഷത്രത്തോടു ചേൎന്നു താരാഗ്രഹൎക്ഷങ്ങൾ ശാന്തങ്ങളായി പ്രകാശിക്കവേ മധുരാരാജധാനിയിലെ കല്ലറയിൽ കിടന്നു ദേവകി കൃഷ്ണനെ പ്രസവിച്ചു. ആ ശുഭമുഹൂൎത്തത്തിൽ സൎവ്വവസ്തുക്കളിലും തിന്മനീങ്ങി നന്മവിളങ്ങി. നിൎമ്മലമായ ആകാശത്തിൽ നക്ഷത്രങ്ങൾ തിളങ്ങിമിന്നി. ആകരങ്ങളിൽ രത്നങ്ങൾ വിളഞ്ഞു. നദികളിലെ വെള്ളം തെളിഞ്ഞു. ജലാശയങ്ങൾ കുമുദേന്ദീവരങ്ങളെക്കൊണ്ടു പ്രകാശിച്ചു. വനകുസുമങ്ങൾ വികസിച്ചു. കിളികൾ പാടിത്തുടങ്ങി. ഋഷിമാർ വേദങ്ങളെക്കൊണ്ടു സ്തുതിച്ചു. ഇങ്ങനെയല്ല 'കാളമേഘമിടതിങ്ങിവിങ്ങി ബഹുകാന്തിയോടുമിടിമിന്നലും മേളമോടു ജലധാരമാരികളും' കൃഷ്ണാവതാരസമയത്തുണ്ടായെന്നു വിഷ്ണുപുരാണത്തിൽകാണുന്നു. മാസം മുമ്പറഞ്ഞതാകയാൽ ഇതുരണ്ടും സംഭവിക്കാവുന്നതാണല്ലൊ.

വസുദേവൻ കുട്ടിയെ എടുത്തു പുറത്തേക്കുപോന്നു; തത്സമയം ലക്ഷ്മീമായാവശഗതരായ ദ്വാരപാലന്മാർ ഉറക്കം ഭാവിച്ചു കിടക്കുകയായിരുന്നു. അപ്പോഴക്കും അവിടെ മുൻനിശ്ചയപ്രകാരം വസുദേവനെ കൂട്ടിക്കൊണ്ടു പോവാൻ നാഗപ്രമാണി ഹാജരുണ്ടായിരുന്നു. നാഗാധിപനൊന്നിച്ചു നന്ദഗൃഹത്തിൽ ചെന്നു തൽപ്പത്നിയായ യശോദയുടെ സമീപം വസുദേവൻ തന്റെ കുട്ടിയെ കിടത്തി അതിനുപകരം അവിടെ ഉണ്ടായിരുന്ന പെൺപൈതലിനെ എടുത്തുകൊണ്ടു മധുരയിലേക്കു തിരിച്ചു കാരാഗൃഹത്തിൽ വീണ്ടും പ്രവേശിച്ചു. കംസവിരോധികളിൽ നാഗരാജാവു തുടങ്ങിയ എത്രവലരെ പ്രമാണികളു

ടെ സഹായ സഹകരണത്താലാണ ശിശുക്കളെ തൽപിതാക്കന്മാർ പരസ്പരം കൈമാററം ചെയ്യതെന്ന ഇനി എടുത്തു പറയേണ്ടതില്ലല്ലോ. ഇപ്രകാരം കൃഷ്ണൻകുട്ടിയെ അപായമില്ലാത്ത ഒരു സ്ഥലത്തേക്ക മാററുവാനെന്ന മാത്രമല്ല ദേവകിയുടെ എട്ടാമത്തെ ശിശുവിനെപ്പററി ഒരു തെററിധാരണ കംസനുണ്ടാക്കിത്തീക്കുവാനുംകൂടി വിദ്രോധികൾക്ക സാധിച്ചു. പ്രസവവൃത്താന്തം കേട്ട ഉടനെ കംസൻ സൂതികാഗൃഹത്തിലെത്തി. കുട്ടി പെണ്ണാണെന്ന കണ്ടിട്ടും ആ ഘാതകൻ സോദരിയുടെ പ്രരോദനങ്ങളെ വകവെക്കാതെ, അതിനെ കാൽപിടിച്ചു പൊക്കിയെടുത്തു തടവുമുറിയുടെ ഭിത്തിയിലടിച്ചു. അഷ്ടമശിശുവിനെ കൊന്നശേഷം, ഇനി തനിക്കാരേയും ഭയപ്പെടാനില്ലെന്ന കരുതി കംസൻ കൃതകൃത്യനായി ഞെളിഞ്ഞിരുന്നു. എന്നിട്ടും സോദരിയുടേയും സ്യാലൻേറയും പേരിലുള്ള വിരോധത്തിനു കുറവുണ്ടായില്ല. അവരെ ഇരുവരേയും നാട്ടിൽനിന്നു പുറത്താക്കി.

---

## ൩ ശ്രീകൃഷ്ണൻെറ കുട്ടിക്കാലം

---

ദുഷ്ടനായ കംസൻേറയും ചാരന്മാരുടേയും ദൃഷ്ടിയിൽ പെടാതെ ഗോകുലമധുരാവാസികളുടെ കണ്ണിലുണ്ണിയായിട്ടായിരുന്നു ഉണ്ണിക്കൃഷ്ണൻ വളൎന്നു വന്നതു്. ഘനമാൎഗ്ഗമതിക്രമിച്ച ഗോവൎദ്ധനഗിരിയോടുകൂടിയ ഗോപന്മാരുടെ വാസസ്ഥലം യമുനാതീരങ്ങളിലായിരുന്നു. ഇ

വിടേക്ക മധുരയിൽനിന്നു അഞ്ചോ ആറോ നാഴികയേ ഉള്ളൂ. പാലും തലയിലേന്തി അങ്ങുമിങ്ങും സഞ്ചരിച്ചിരുന്ന ഗോപബാലികമാരുടെ കാൽച്ചിലമ്പൊച്ചയും പശുക്കളുടെ നിലവിളിയും അവയുടെ കഴുത്തിൽ കെട്ടിയിരുന്ന മണികളുടെ ഒച്ചയും ഗോരസങ്ങളുടെ മണവും വള്ളിക്കുടിലുകളും മററും നിറഞ്ഞ * ഗോകുലം സർവ്വദാ രമണീയമായിരുന്നു. ശൂരസേനവാസികളാൽ ആരാധ്യനായ നമ്മുടെ ശിശു ഇവിടെയാണു് ആൎക്കും നയനമനോഹരനായി വളൎന്നു വന്നതു്.

ശിശുവിനു ഓരോരിക്കലായി പല അരിഷ്ടകളും ഉണ്ടായി. ഇവയിലൊന്നാണു ¶ പൂതനാബാധ. കൃഷ്ണനു മൂന്നുമാസമായപ്പോൾ വേറൊരാപത്തു നേരിട്ടു. കൈയ്യിലിരുന്നുറങ്ങിയ കുട്ടിയെ ഒരു ചാടിന്റെ ചോടെ കിടത്തി യശോദ ഗൃഹകൃത്യങ്ങൾക്കു പോയി. കുട്ടി ഉണ

* ഈ കുഗ്രാമത്തിൽ ചില ക്ഷേത്രങ്ങളുണ്ടു്. ഇതുതന്നെയാണോ കഥാകാലത്തിലെ ഗോകുലം എന്നു സംശയിക്കേണ്ടിയിരിക്കുന്നു. എന്തെന്നാൽ പുരാണപ്രകാരം ഗോവൎദ്ധനഗിരി യമുനാകൂലത്തിലാണു്. എന്നാൽ ഇന്നത്തെ ഗോകുലവും ഗോവൎദ്ധനപൎവ്വതവും തമ്മിൽ വളരെ നാഴികയുടെ അന്തരമുണ്ടു്.

¶ പൂതന എന്നാൽ ശിശുക്കൾക്കു് പിടിപെടുന്ന ഭയങ്കരമായ ഒരുതരം രോഗമാണെന്നു സുശ്രുതം ഉത്തരതന്ത്രത്തിൽ കാണുന്നു. പൂതനാശബ്ദത്തിനു പക്ഷിയെന്നും അൎത്ഥമുണ്ടു്. വിഷ്ണുപുരാണത്തിൽ പൂതനയെ ഒരു പക്ഷിയായി പറഞ്ഞിരിക്കുന്നു. അന്നത്തെ ഗോകുലവൃന്ദാവനങ്ങൾ ദുഷ്ടമൃഗങ്ങളെക്കൊണ്ടു നിറഞ്ഞിരുന്ന സ്ഥിതിക്കു പക്ഷിപീഡയുണ്ടായി കൃഷ്ണനെന്നു വിചാരിക്കുന്നതിലും അസാംഗത്യമില്ല.

ന്നു ഉടനെ മുലപ്പാലിന്നു വേണ്ടി കരഞ്ഞുതുടങ്ങി. അമ്മ വരാൻ താമസിച്ചു. അതിന്നിടയിൽ കുട്ടിയുടെ കാൽച്ചവിട്ടുകൊണ്ടു ചാട്ടം അററുതട്ടി അടുത്തുണ്ടായിരുന്ന കുടങ്ങളും മറിഞ്ഞു വീണുടഞ്ഞു. കൃഷ്ണന്നു് ഒരു വയസ്സായി. അന്നാളൊരിക്കൽ ഗോപസ്ത്രീകൾ ശിശുവിന്നു ചുററും നില്ക്കുമ്പോൾ വലുതായൊരു പക്ഷി ഓടിച്ചെന്നു കൃഷ്ണനെ കൊത്തിയെടുത്തു. പരിജനങ്ങൾ പരിഭ്രമിച്ചു നിലവിളികൂട്ടി. അപ്പോഴെയ്ക്കും കുറച്ചുദൂരത്തായി കൊച്ചുകൈകൾകൊണ്ടു പക്ഷിയുടെ കൊക്കുപിടിച്ചു മാൎദ്ദവമേറിയ ചിറകുകളിൽ കൃഷ്ണൻ കാലുകുടഞ്ഞു കളിക്കുന്നതായി കാണപ്പെട്ടു. പക്ഷി ചത്തിരുന്നു. കുട്ടിക്കിങ്ങനെ ഓരോ ആപത്തു നേരിട്ടുകൊണ്ടിരുന്നതിൽ നന്ദപ്രഭൃതികൾ ചിന്താകുലരായി. ശത്രുവിനെ നിഗ്രഹിച്ചു തങ്ങളെ ഉദ്ധരിക്കുവാൻ പിന്നെ രക്ഷിതാവിനെ പോററിവളർത്തേണ്ടുന്ന ഭാരം അവൎക്കുണ്ടായിരുന്നുവല്ലോ. അങ്ങിനെ ഇരിക്കുമ്പോൾ വൃഷ്ണിവംശാചാൎയ്യനായ * ഗൎഗ്ഗൻ ഗൂഢമായി ഒരു ദിവസം ഗോകുലത്തിൽചെന്നു കൃഷ്ണന്നും രോഹിണീപുത്രനായ രാമന്നും നാമകരണാദികൾ നടത്തി ആരും അറിയാതെ മധുരയ്ക്കുതന്നെ മടങ്ങിപ്പോയി.

---

* ഗൎഗ്ഗൻ നടത്തിയ കൎമ്മങ്ങൾ എന്തെല്ലാമാണെന്നു കൃഷ്ണന്റെ ചരമഗതിക്കുശേഷം ഗ്രന്ഥരൂപത്തിലാക്കപ്പെട്ട കല്പസൂത്രത്തിൽ കാണുന്നു. കൃഷ്ണന്നു നൂറെറട്ടുപേരുകളും രാമന്നു ബലരാമൻ ബലദേവൻ സങ്കൎഷണൻ എന്നീ നാമങ്ങളും ഉണ്ടായിരുന്നു. ഗൎഗ്ഗകൃത്യത്തെപ്പററി യാതൊന്നും ഹരിവംശം പ്രസ്താവിക്കുന്നില്ല.

* കൃഷ്ണൻ ഓടിനടന്നു കളിച്ചുതുടങ്ങി. കുട്ടിക്കു അസാധാരണമായ കായികബലവും പൌരുഷവും മിടുക്കും അഴകും ഉണ്ടായിരുന്നു. കുട്ടിയുടെ കളിയും ചിരിയും കണ്ടു് ആ ഗ്രാമവാസികളൊക്കെ ആനന്ദവശരായിത്തീൎന്നു. ഗോകുലത്തിലെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും കൃഷ്ണനെ ഇഷ്ടമായിരുന്നു. അത്ര സ്നേഹം അവൎക്കു സ്വന്തം സഹോദരസഹോദരിമാരിലും മാതാപിതാക്കന്മാരിലും ഉണ്ടായിരുന്നില്ല. കൃഷ്ണനൊന്നിച്ചു കുളിക്കുക ഭക്ഷിക്കുക കളിക്കുക എന്നവയിൽ അവൎക്കു അത്യന്തം കൌതുകമായി. അരുണോദയത്തിനു മുമ്പുതന്നെ മററു കുട്ടികൾ നന്ദഗൃഹത്തിൽ ചെന്നു കൃഷ്ണനെ കാത്തുനിൽക്കുകയും എഴുനിററുവന്നാലുടനെ കൈ പിടിച്ചു കളിക്കുവാൻ പോകയും പതിവായി. പ്രായമേറിയ ഗോപികാഗോപന്മാൎക്കും കുട്ടിയെ വളരെ ഇഷ്ടമായിരുന്നു. കൃഷ്ണന്റെമേൽ ഇത്രവളരെ സ്നേഹം വന്നുകൂടുവാൻ കാരണമെന്തെന്നു അവൎക്കുതന്നെ കണ്ടുപിടിക്കുവാൻ കഴിഞ്ഞില്ല. കൃഷ്ണന്റെ ജനനത്തോടുകൂടി ഗോകുലവാസികളിൽ പരസ്പരസ്നേഹംവൎദ്ധിക്കുകയും ഛിദ്രങ്ങൾ താനേ നശിക്കുകയും ചെയ്തു. പൈക്കിടാങ്ങളെ

---

* പൌരാണികന്മാർ പറയുമ്പോലെ കൃഷ്ണൻ മേഘവൎണ്ണനായിരുന്നു എന്നു കരുതരുതു്. ആൎയ്യന്മാൎക്കു സുവൎണ്ണവൎണ്ണമായിരുന്നു. ഇന്ത്യയിലെ ഉഷ്ണപ്രദേശങ്ങളിൽ താമസിച്ചതുകൊണ്ടു അവൎക്കും അവരുടെ സന്തതികൾക്കും മുൻസ്ഥിതിയിൽനിന്നു നിറത്തിനു അല്പം ഭേദം വന്നുതുടങ്ങിയിരുന്നു. ഈ വ്യത്യാസമാണു് കവിദൃഷ്ട്യാ കൃഷ്ണനെ കോടക്കാർവൎണ്ണനാക്കിയതു്. കൃഷ്ണന്റെ നിറം പുല്ലുമുളച്ചു വിരിഞ്ഞാലുടനെ കാണുന്ന ഇലയുടേതിനു സദൃശമായിരുന്നു.

അഴിച്ചുവിട്ടു കുടിപ്പിക്കുക, വൃക്ഷങ്ങളിൽ കയറി പക്ഷികളെപ്പോലെ ശബ്ദിക്കുക ഗോപകുമാരികളുടെ മുമ്പിൽനിന്നു ആടിപ്പാടി കളിക്കുക, ചിലപ്പോൾ മണ്ണു വാരി തിന്നുക, മേലെല്ലാം ചേറും ചാരവും വാരിത്തേക്കുക മുതലായ അതിരുകവിഞ്ഞ ക്രീഡകളെക്കൊണ്ടു യശോദ ചിന്താകുലയായി. മരിച്ച കാളകളുടേയും ബകളിയെടുത്ത പശുക്കളുടേയും നേരെ കൃഷ്ണൻ ഓടിച്ചെല്ലും. ചിലപ്പോൾ അത്യുന്നതങ്ങളായ വൃക്ഷങ്ങളിൽ കേറി കീഴെ ഒഴുകുന്ന യമുനയിലേക്കു ചാടും. യശോദയ്ക്കുമാത്രമല്ല ഗോകുലവാസികൾക്കു മുഴുവനും കൃഷ്ണനെ പ്രാണസ്നേഹമായിരുന്നു അതിനാൽ കുട്ടി അപകടത്തിൽ വന്നു ചാടാതെകഴിക്കുവാൻ അവർക്കൊക്കെ വളരെ വിഷമം നേരിട്ടു. കൃഷ്ണപരിശുശ്രൂഷയിൽ ഗോപികമാർ തങ്ങളുടെ ഗൃഹകൃത്യങ്ങളും കൂടി മറന്നു. വികൃതികൊണ്ടു പൊറുതിയില്ലാതെ ഒരുദിവസം യശോദ കുട്ടിയെപ്പിടിച്ചു കയറുകൊണ്ടു വരിഞ്ഞു ഒരു ഉരലിനോടു ചേർത്തുകെട്ടി. അമ്മപോയ ഉടനെ ആ കെട്ടു പൊട്ടിക്കുവാൻ ശ്രമിച്ചു കുട്ടി ഉരലും വലിച്ചുകൊണ്ടു നടന്നുതുടങ്ങി. അതു മറിഞ്ഞുവീണു ഉരുണ്ടുരുണ്ടു അടുത്തടുത്തു നിന്നിരുന്ന രണ്ടു യമളാർജ്ജുനവൃക്ഷങ്ങളുടെഇടയിൽ വിലങ്ങിയിരുന്നു. കൃഷ്ണൻ ആഞ്ഞുവലിച്ചപ്പോൾ ആ മരങ്ങൾ രണ്ടും പുഴങ്ങിവീണു. വൃക്ഷങ്ങൾ പൊട്ടിവീഴുന്ന ചടചട ധ്വനികേട്ടു വ്രജവാസികൾ ഓടിച്ചെന്നു. അപ്പോൾ വമ്പിച്ച രണ്ടു വൃക്ഷങ്ങൾ കടപറിഞ്ഞു വീണുകിടക്കുന്നതും അവയ്ക്കരികെ അരയിൽ കയറുകൊണ്ടു ബന്ധിച്ച ഉരലോടുകൂടി കൃഷ്ണൻ യാതൊരു പേടിയുംകൂടാതെ ചിരിച്ചുകൊണ്ടു നില്ക്കുന്നതും അവർ കണ്ടു.

---

# ൪ കാളിയമൎദ്ദനം

പൂതന ബാധിച്ചതും ചാടുമറിഞ്ഞതും വൃക്ഷങ്ങൾ കട പുഴങ്ങിവീണതും മററും കണ്ടു നന്ദനു പലേസംശയങ്ങളും ഉണ്ടായി. അതൊക്കെ ദുൎന്നിമിത്തങ്ങളാണെന്നു പ്രായമേറിയവർ പറഞ്ഞുതുടങ്ങി. കുടിപാൎക്കുവാനും പശുക്കൾക്കു മേയുവാനും തക്കതായി ഗോകുലം കൂടാതെ മറെറാരു സ്ഥലം അന്വേഷിക്കുക എന്ന ഏകവിചാരമായി. ഈ മാതിരി ആലോചനയിൽപ്പെട്ടു നട്ടംതിരിയുന്ന ഗോകുലവാസികൾക്കു് അവിടംവിട്ടുപോവാൻ ബദ്ധപ്പെടുന്നതിനു പിന്നേയും ഒരു സംഭവം ഉണ്ടായി. അനവധി * ചെന്നായ്ക്കൾ അവിടെ ചെന്നു പശുക്കളെ ഉപദ്രവിക്കുകയും വേറെയും പല ശല്യങ്ങൾ ഉണ്ടാക്കുകയും ചെയ്തു. അവ ഗോകുലത്തിൽ വന്നു നിറഞ്ഞതിനാൽ ജനങ്ങൾക്കവിടം വെടിഞ്ഞു വേറിട്ടൊരു സ്ഥലത്തേക്കു പോകയല്ലാതെ ഗത്യന്തരമില്ലാതായി. ഒരു ദിവസം എല്ലാവരും ഒത്തുചേൎന്നു നന്ദനോടിങ്ങിനെ പറഞ്ഞു; 'നമുക്കിനി ഇവിടെ ഇരുന്നുകൂടാ. വേറെ വല്ല സ്ഥലത്തേക്കും പോണം. ഇവിടെ പലേ ദുൎന്നിമിത്തങ്ങളും കാണുന്നു. പശുക്കൾക്കു മേയുവാൻ ജലസമൃദ്ധിയും നല്ലപുല്ലുമുള്ള വൃന്ദാവനത്തിലേക്കു പോവുക'. നന്ദൻ അതിനനുവദിച്ചു് അന്നുതന്നെ വ്രജവാസം മതിയാക്കി വൃന്ദാരണ്യത്തിലേക്കു യാത്രപുറപ്പെടുവാൻ എല്ലാവൎക്കും കല്പനകൊടുത്തു്, എല്ലാവൎക്കും സന്തോഷമായി. ഉടനെ സാമാന

---

* ഈ കഥ ഹരിവംശത്തിൽ മാത്രമേ കാണുന്നുള്ളൂ.

ങ്ങളെടുത്തു വണ്ടികളിൽ കയററി ശംഖും കൊമ്പും (ശൃം ഗം) ഊതി പൈക്കളേയും കിടാങ്ങളേയും തൊഴുത്തിൽ നിന്നു പുറത്തിറക്കി തലയിൽ പാൽക്കുടങ്ങളെടുത്തു ഗോകുലത്തിൽനിന്നെല്ലാവരും യാത്ര പുറപ്പെട്ടു. ഇങ്ങനെ ഒരിക്കൽ തങ്ങൾക്ക് അതിപ്രിയമായിരുന്ന ഗോകുലം അവർക്കുപേക്ഷിച്ചുപോകേണ്ടിവന്നു. അവിടെ പിന്നെച്ചെന്നായ്ക്കളും, ക്രോഷ്ടാക്കളും വർദ്ധിച്ചുവരായി. അവർ ചിരിച്ചും കളിച്ചും ആടിയും പാടിയുംകൊണ്ടു പതുക്കെപ്പതുക്കെ യാത്രചെയ്തു കമനീയമായ വൃന്ദാവനത്തിലെത്തി. അർദ്ധചന്ദ്രാകൃതിയിൽ കൂടാരങ്ങളടിച്ച് അവർ അവിടെ പാർപ്പുറപ്പിച്ചു. ഗൃഹങ്ങളുടെ മുൻവശങ്ങളിൽ പശുക്കളെ നിർത്തുന്നതിന്നായിരുന്നു അവർ അങ്ങിനെ ചെയ്തതു്. വനമൃഗങ്ങളുടെ ശബ്ദംകൊണ്ടു മാറെറാലികൊണ്ടിരുന്ന വൃന്ദാവനം അന്നുതൊട്ടു ജനവാസയോഗ്യമായിത്തീൎന്നു.

വൃന്ദാവനപ്രവേശകാലത്തു കൃഷ്ണന് അഞ്ചു വയസ്സേ ആയിരുന്നുള്ളു എന്നു ഭാഗവതവും അതല്ലാ ഏഴു വയസ്സായിരുന്നു എന്നു വിഷ്ണുപുരാണവും ഹരിവംശവും പ്രസ്താവിക്കുന്നു. ഗ്രീഷ്മത്തിന്റെ അവസാനത്തിലായിരുന്നു ഗോപന്മാർ വൃന്ദാവനത്തിലെത്തിയതു്. ഉടനെ മഴ തുടങ്ങി. രാമകൃഷ്ണന്മാരും ചങ്ങാതിമാരുംകൂടി പൈക്കിടാങ്ങളെ മേക്കുവാൻ പുറത്തുപോകയും സന്ധ്യയാകുമ്പോൾ കൊമ്പുവിളിച്ചു അവയെ ഒന്നിച്ചുചേൎത്തി ഗൃഹങ്ങളിലെത്തിച്ചേരുകയും പതിവായിരുന്നു. ഇങ്ങനെ ഇരിക്കുമ്പോൾ ഒരു കാട്ടുപശു വന്നു ഗോപന്മാരുടെ പശുക്കൂട്ടത്തിൽ കട

ന്നു. ശ്രീകൃഷ്ണൻ പിൻകാലുകൾ പിടിച്ചു അതിനെ ഒരു വൃക്ഷത്തിലടിച്ചുകൊന്നു. കണ്ണിന്നു കൌതുകപ്രദമായിരുന്ന വൃന്ദാവനം അനുഭവത്തിൽ ആപൽക്കരമല്ലാതിരുന്നില്ല. ഇതിൽതന്നെ മറെറാരു സ്ഥലത്തായിരുന്നു കാടരായ നാഗന്മാർ വസിച്ചിരുന്നതു്. അവരുടെ പ്രധാനി കാളിയനായിരുന്നു. കാളിയൻെറ അതിവിപുലമായ അധികാരസീമയിൽ പലതരം കാട്ടുമൃഗങ്ങളും ഉണ്ടായിരുന്നു. ഗോപന്മാർ നാഗന്മാരേയും ദുഷ്ടവനമൃഗങ്ങളേയും ഒന്നുപോലെ ഭയപ്പെടേണ്ടിവന്നു. അഗ്നിജ്വാലപോലെ ജ്വലിച്ചുകൊണ്ടിരുന്ന അത്ഭുതവീര്യനായ നമ്മുടെ കൃഷ്ണൻ സ്വജനങ്ങളുടെ ഭയം തീർക്കുവാനൊരുങ്ങി.

ഒരിക്കൽ ചങ്ങാതിമാരൊന്നിച്ചു പശുക്കളെ മേയ്ക്കുവാൻ പോയ അവസരത്തിൽ കൃഷ്ണൻ അവരാരും അറിയാതെ ഒററതിരിഞ്ഞു നാഗാധിവാസത്തിൽ ചെന്നു അവരുടെ പ്രധാനിയെ പോർവിളിച്ചു. അരിശം മൂഴ്ത്തെത്തിയ കരിമല്ലനായ നാഗപ്രമാണിയെ ഒമ്പതുവയസ്സുമാത്രമായിരുന്ന കൃഷ്ണൻ യുദ്ധത്തിൽ നിഷ്പ്രയാസം തോല്പിച്ചു. സമരഘോഷംകേട്ടു നാലുപുറത്തുനിന്നും കാടന്മാർ ഓടിയെത്തി അവരെല്ലാം അതിശൌര്യപരാക്രമങ്ങളോടുകൂടി പോരാടിക്കുന്ന കുട്ടിയെകണ്ടു് അമ്പരന്നുനിന്നു. തങ്ങളുടെ ഒന്നിച്ചുണ്ടായിരുന്ന കൃഷ്ണനെ കാണാതെ ഗോപകിശോരന്മാർ വ്യസനിച്ചു ലഹളകേട്ട സ്ഥലത്തേക്കു് ഓടിച്ചെന്നപ്പോഴാണു കാര്യം മനസ്സിലായതു്. ഉടനെ അവർ സ്വഗൃഹങ്ങളിലേക്കു പാഞ്ഞുചെന്നു 'കൃഷ്ണൻ കഥയില്ലാതെ കാളിന്ദിയിൽചെന്നു ചാടിയിരിക്കുന്നു' എന്നു പറഞ്ഞു.

സംഭ്രമിച്ചു നെഞ്ഞത്തടിച്ചു നിലവിളിച്ചോടിച്ചെന്ന യശോദാനന്ദഗോപപ്രഭൃതികൾ യമുനാതീരത്തിലെത്തിയാറെ കൃഷ്ണനെ നാഗന്മാർ വളഞ്ഞിരിക്കുന്നതായി കണ്ടു. വ്യസനം പൂർവ്വാധികം വൎദ്ധിച്ചു് അവർ അവിടെനിന്നു കരഞ്ഞുതുടങ്ങി. ഇതിനിടയിൽ കൃഷ്ണകിശോരൻ കാളിയനെ മൎദ്ദിച്ചു നിലത്തുവീഴ്ത്തിയിരുന്നു. അവൻെറ ഭാൎയ്യമാർ കൃഷ്ണപാദങ്ങളെ വണങ്ങി തങ്ങളുടെ നേതാവിനു നേരിട്ട പരാജയംകണ്ടു മററു നാഗന്മാർ നാലുപാടുംനോക്കി ഓടിത്തുടങ്ങി. അവരുടെ സ്ത്രീകളെല്ലാം അശ്രുധാരപൊഴിച്ചു കൃഷ്ണസന്നിധിയിൽ കൈകൂപ്പിനിന്നു തങ്ങളുടെ രക്ഷിതാവിനെ ജീവനോടെ വിട്ടയക്കുവാനപേക്ഷിച്ചു. കൃഷ്ണൻ പുഞ്ചിരിപൂണ്ടു ശവപ്രായനായ നാഗപ്രമാണിയെ എഴുന്നേൽക്കാൻ അനുവദിച്ചു. ജീവദാനം ലഭിച്ചു എങ്കിലും കാളിയനു് അപ്പോൾതന്നെ വൃന്ദാവനംവിട്ടു കുടുംബസമേതം പോകേണ്ടതായി വന്നു. മരിച്ചുപോയെന്നു കരുതിയ കൃഷ്ണനെ വീണ്ടുകിട്ടിയതിൽ ഗോപന്മാൎക്കുണ്ടായ സന്തോഷാത്ഭുതങ്ങൾക്കളവില്ല. അവർ ബാഷ്പവാരിപരിപൂൎണ്ണനേത്രരായി കൃഷ്ണനെ ആലിംഗനംചെയ്തു നെറുകയിൽ ചുംബിച്ചു.

കാളിയമൎദ്ദനത്തെപ്പററി വ്യത്യസ്തങ്ങളായ രണ്ടു പ്രധാന അഭിപ്രായങ്ങളുണ്ടു്. ഈ സംഗതിയിൽ പുരാണകൎത്താക്കന്മാരുടെ ഉദ്ദേശ്യം അറിവാൻ പ്രയാസമായിരിക്കുന്നു. യമുനാജലത്തെ മലിനപ്പെടുത്തിയ ഒരു ഭയങ്കരസൎപ്പത്തേയാണു് കൃഷ്ണൻ മൎദ്ദിച്ചതെന്നും കാടപ്രമാണിയെ യുദ്ധംചെയ്തു തോല്പിച്ചു കുടുംബ സമേതം അവനെ കൃ

ഷ്ണൻ വൃന്ദാവനത്തിൽനിന്നാട്ടിക്കളഞ്ഞു എന്നുമുള്ള വാദങ്ങളിൽ രണ്ടാമത്തേതാണു ചരിത്രദൃഷ്ട്യാ സ്വീകാര്യമായിരിക്കുന്നതു്. എന്തെന്നാൽ കാളിയൻ യഥാൎത്ഥത്തിൽ ഒരു സൎപ്പമായിരുന്നു എങ്കിൽ മററു സൎപ്പങ്ങൾ കൎണ്ണാഭരണങ്ങളോടും അന്യഭൂഷകളോടും കൂടിയവരായിരുന്നു എന്നു (വിഷ്ണു)പുരാണത്തിൽ വൎണ്ണിച്ചു കാണാൻ തരമില്ല. അതുപോലെതന്നെ കാളിയപത്നിമാരെ ഭാഗവതത്തിൽ പരിസ്രസ്തവസ്ത്രവിഭൂഷണകുന്തളബന്ധമാരായി വൎണ്ണിക്കുവാനും അവകാശമില്ല. അതിനാൽ കാളിയമൎദ്ദനലീലകൊണ്ടു് ആകപ്പാടെ സാധിക്കുന്നതു് നാഗപ്രമാണിയെ കൃഷ്ണൻ വൃന്ദാവനത്തിൽനിന്നു തോല്പിച്ചോടിച്ചു എന്നു തന്നെയാണു്.

---

## ൭ വനലീലകൾ

---

ഹൃദയാവൎജ്ജകമായ വൃന്ദാരണ്യത്തിൽ വെച്ചാവാം ഭക്ഷണമെന്നു വിചാരിച്ചു കൃഷ്ണൻ ഒരു ദിവസം അതികാലത്തെഴുന്നേററു കൊമ്പും കുഴലും ഊതി പൈക്കുട്ടികളെ ഒന്നിച്ചു കൂട്ടി കാട്ടിലേക്കു യാത്രയായി.

പരിചോടു യശോദ താൻ വിളിച്ചു-
ടരികെച്ചേൎത്തു പുണൎന്നു മന്ദമന്ദം
പുരികുന്തലമഴിച്ചു ഭംഗിയോടെ
തരസാ കെട്ടി മുഖാംബുജം മിനുക്കി
വലയങ്ങളണിഞ്ഞു പാണിയുഗ്മേ

പുലിയന്നോതിരവും ഗളാന്തരാമല
മണികിങ്ങിണി കാഞ്ചിയും നിതംബേ
മണമേറും കസുമം ച കേശപാശേ
ചരണേമണിനൂപുരം ധരിപ്പി-
ച്ചരവിന്ദാക്ഷനെയങ്ങുയാത്രയാക്കി.

ചങ്ങാതിമാരെക്കൂട്ടി 'തളയും വളയും കിലുക്കിമെല്ലെ കളവേണുസ്വനവും മുഴക്കി മന്ദം കളിപുഞ്ചിരികൺവിലാസമോടെ കളഗോപാലകബാലകൻ' പുറപ്പെട്ടപ്പോൾ ഗോപബാലികമാർ തങ്ങളുടെ ഗൃഹദ്വാരങ്ങളിൽ ചെന്നുനിന്നു അംജനം കലന്ന നേത്രങ്ങളെക്കൊണ്ടു് ആ മധുരരൂപത്തെ ആസ്വദിച്ചുതുടങ്ങി. സന്തോഷബാഷ്പാകുലയായ യശോദ കുട്ടികളെ, ദൃഷ്ടിപഥത്തിൽനിന്നു മറയുംവരെ നോക്കിനിന്നു; ഒടുവിൽ കാണാതായപ്പോൾ വനക്രീഡയ്ക്കു പോകുന്ന മകനു യാതൊരാപത്തും നേരിടാതിരിക്കുവാൻ ഹൃദയപൂർവ്വമായി ജഗദീശ്വരനെ പ്രാത്ഥിച്ചു.

ബാലന്മാർ കാട്ടിലെത്തിയ ഉടനെ പശുക്കളെ മേയുവാൻ വിട്ടു് അങ്ങുമിങ്ങും ചാടിത്തുടങ്ങി. ചിലർ മയിലുകളൊന്നിച്ചു നൃത്തമാടി. ചിലർ കുഴലൂതി. മറുചിലർ കോകിലങ്ങളെപ്പോലെ കൂകി. വേറെ ചിലർ പറക്കുന്ന പക്ഷികളുടെ നിഴലിനൊപ്പം ഓടി. ചിലർ കുരങ്ങന്മാരുടെ വാലുപിടിച്ചു അവരോടൊപ്പം മരക്കൊമ്പുകളിൽ ചാടിക്കളിച്ചു. കൃഷ്ണൻെറ കുഴലൂത്തുകേൾക്കുമ്പോൾ മാനുകൾ തിന്നാതെ ചെവി കൂർമ്മിച്ചുനിന്നു. മയിലുകൾ നൃത്തംവെച്ചു. പക്ഷികൾ വൃക്ഷശാഖകളിൽ

അനങ്ങാതിരുന്നു. കുട്ടികളുടെ കളികളാലും കൃഷ്ണന്റെ ഓടക്കുഴൽ നാദത്താലും വൃന്ദാവനം ആകമാനം ആനന്ദതുന്ദിലമായിത്തീൎന്നു. അങ്ങനെ അവർ കളിച്ചുകൊണ്ടിരിക്കെ * ചങ്ങാതിമാരായ സുദാമാവു സുബലൻ മുതൽപേർ 'ഹേ കൃഷ്ണാ! ഹേ രാമ! ഇവിടെ അടുത്തൊരു കരിമ്പനത്തോപ്പുണ്ട്. അതിൽ ഫലങ്ങൾ മൂത്തു പഴുത്തു നിൽക്കുന്നുണ്ടെന്നു കാററുകൊണ്ടറിയാം. പക്ഷെ അവിടെ ഒരു കാട്ടുകഴുതയുടെ ഉപദ്രവമുണ്ട്. അതുകൊണ്ട് ആ തോപ്പിലേക്കാരും പോകാറില്ല. ഞങ്ങൾക്കു പനമ്പഴങ്ങൾ കുറെ തിന്നാൽകൊള്ളാമെന്നൊരു മോഹം. അതിനെന്താണുപായം?' എന്നു പറഞ്ഞപ്പോഴെക്കും രാമകൃഷ്ണന്മാർ പനങ്കാട്ടിലേക്കു നടന്നു. ശക്തിമാനായ രാമന് ആ ദുഷ്ടമൃഗത്തെ കൊല്ലുവാൻ ഒരു നിമിഷം വേണ്ടിവന്നില്ല. രാമൻ അതിന്റെ പിൻകാലുകൾ കൂട്ടിപ്പിടിച്ചു ചാവുന്നതുവരെ വട്ടംചുററിച്ചു. അനന്തരം അവരെല്ലാവരും മതിയാവോളം പനമ്പഴം തിന്നു.

കാട്ടിൽ വിഹരിച്ചു നടന്ന ഗോപകുമാരന്മാർ ഒരിക്കൽ ഒരു വമ്പിച്ച വടവൃക്ഷം കണ്ടു. ഈ വൃക്ഷം ഹരിവംശത്തിലിങ്ങനെ വൎണ്ണിക്കപ്പെടുന്നു.

......വമ്പിച്ചുയൎന്നോരു മരക്കൂട്ടത്തിൽവന്മരം
മന്നിൽനില്പൊന്നു മേഘൌഘമിലതിങ്ങിനിറഞ്ഞുമേ

* വിഷ്ണുപുരാണത്തിൽ കൃഷ്ണന്റെ ചങ്ങാതിമാരുടെ പേരുകളില്ല; ഭാഗവതത്തിലേ കാണുന്നുള്ളൂ. വനഭോജനത്തെപ്പററി ഭാഗവതമല്ലാതെ വിഷ്ണുപുരാണവും ഹരിവംശവും യാതൊന്നും പ്രസ്താവിക്കുന്നില്ല.

വാനോളമുയരംകൊണ്ടു പച്ചതാഭോഗമാണ്ടുമേ
നീലച്ചിത്രച്ചിറകെഴും പലപക്ഷികൾ പാർത്തുമേ
തളിരുംകായ്കളും തിങ്ങിസ്സാന്ദ്രച്ഛായാഭ്രതുല്യമേ
വീടൊക്കും കൊമ്പുകളുമായ് വള്ളിപ്പൂക്കളണിഞ്ഞുമേ(മേ
വേർപടർന്നൂന്നി നില്പൊന്നായ് ക്കാററുകാർ നിരയാണ്ടു
അരികിൽമററുവൃക്ഷങ്ങൾ ക്കാധിപത്യമെഴുംപടി
ശുഭകർമ്മംചെയ്തുവെയിൽ മഴയേൽക്കാത്തവണ്ണമേ
ഭാണ്ഡീരമെന്നപേരാലു ശൈലശൃംഗത്തിനൊപ്പമേ
കണ്ടിട്ടവിടെ വാഴ്വാനായ് കരൾ വെച്ചീടിനാൻ പ്രഭു.

അന്നുതൊട്ടു * ഗോപന്മാർകളി അതിന്റെ ചുവട്ടിലാക്കി, ക്ഷീണിക്കുമ്പോൾ സാന്ദ്രശീതളകരമായ അതിന്റെ ഛായയിൽ വിശ്രമിച്ചു. രാമകൃഷ്ണന്മാരുടെ നേതൃത്വത്തിൽ അവർ രണ്ടുകക്ഷികളായി പിരിഞ്ഞു മുഷ്ടിയുദ്ധം നടത്തി. ഇതിലെ നിശ്ചയം 'തോൽക്കുന്നവൻ ബതജയിച്ചവനെഗ്ഗളാന്തേ പാർക്കാതെ കണ്ടുടനെടുത്തു നടക്കവേണം' എന്നായിരുന്നു. അപ്പോഴാണു പശുപാലവേഷംധരിച്ചു പ്രലംബാസുരൻ വന്നതു്. കൃഷ്ണൻ അസഹ്യനും ആശ്ചര്യവീര്യനുമാണെന്നു കണ്ടു് അവൻ ബലരാമനോടേററു ആജിയിൽ തോററു നിശ്ചയപ്രകാരം രാമ

---

* ചങ്ങാതിമാരായ ഗോപന്മാരെ ആയുധാഭ്യാസം ചെയ്യിച്ചു ഒന്നിച്ചുചേർത്ത വമ്പിച്ച സൈന്യമാണു് സംശപ്തകന്മാർ. 'എന്നൊപ്പം മെയ്മിടുക്കുള്ള ഗോപന്മാരുടെ യർബ്ബുദം നാരായണാഖ്യരായിട്ടുണ്ടവരും പടയാളികൾ' എന്നു കൃഷ്ണൻ ഇനിയൊരവസരത്തിൽ പറയുന്നതു ഇവരെപ്പററിയാണു.

നെ കഴുത്തിലെടുത്തു നടന്നു. രൌഹിണേയൻ തല്ക്കാലം പരിഭ്രമിച്ചു എങ്കിലും കൃഷ്ണശക്തിയാൽ ധൈൎയ്യം അവലംബിച്ചു മുഷ്ടികൾകൊണ്ടു കുത്തി പ്രലംബനെ കാലപുരിക്കയച്ചു.

മഴക്കാലംപോയി ശരത്തു വന്നു. ആകാശത്തിലെ കാറൊഴിഞ്ഞു ജലംതെളിഞ്ഞു ചന്ദ്രൻ നന്നായ്പ്രകാശിച്ചു. കുമുദേന്ദീവരാദി ജലപുഷ്പങ്ങൾ വന്നുപൊങ്ങി. ഗോപകുമാരന്മാൎക്കൊക്കെ ഉത്സാഹമായി. വ്രജവാസികൾ ആണ്ടുതോറും നടത്തുന്ന ഇന്ദ്രയജ്ഞമെന്ന ഉത്സവത്തിനായിക്കൊണ്ടു് അവർ വട്ടംകൂട്ടിത്തുടങ്ങി. യാഗസംഭാരങ്ങൾ കണ്ടു് അവയെന്തിനാണെന്നു കൃഷ്ണൻ ചോദിച്ചപ്പോൾ

അക്കാദമി

നന്ദൻപറഞ്ഞിതു നമുക്കുസുഖങ്ങളെല്ലാ-
മിന്ദ്രന്റെചാരുകൃപ കൊണ്ടുവരുന്നുപുത്ര
അന്നന്നു വൃഷ്ടിയുമശേഷമഹീതലത്തി-
ലിന്നുള്ളപുഷ്ടിയുമവന്റെ വിഭാവമല്ലോ
ഗോക്കൾക്കുനല്ലതൃണവും ജലവുംലഭിപ്പാ-
നോൎക്കുംവിധൌഹരി നമുക്കു വിശിഷ്ടദൈവം
തൽക്കാരണേന കനിവോടുമഹേന്ദ്രയാഗം
നീക്കംവരാതിഹ തുടൎന്നിതുടൻകുമാര!

കൃഷ്ണൻ:—നമുക്കിന്ദ്രനായി യാതൊരു ബന്ധവുമില്ല. നമ്മുടെ ദൈവം കാലികളും മലകളുമാണു്. നാം കൃഷിക്കാരും കച്ചവടക്കാരുമല്ല കന്നുമേച്ചു കാട്ടിൽ അവിടവിടെ പാൎത്തുവരുന്നവരാകുന്നു. മലകൾ വനങ്ങൾ കാലികൾ എന്നിവ നമ്മുടെ അഭിവൎദ്ധനക്കു കാരണങ്ങ

ളായിരിക്കെ അവയെ അവഗണിച്ച് അന്യദൈവത്തെ ആരാധിക്കുന്നതായാൽ ഇഹപരങ്ങളിൽ നമുക്കു നന്മയുണ്ടാകയില്ല. അതിനാൽ നാമിപ്പോൾ ചെയ്യേണ്ടതു് * ഗോവർദ്ധനയാഗമാണ്. അതിൽവെച്ചു പശുക്കൾക്കും ഗിരിക്കും മൃഷ്ടാന്നം നൽകണം. കൃഷ്ണഭാരതിയെ അഭിനന്ദിച്ച് അവർ ഗോവർദ്ധനയാഗത്തിനൊരുങ്ങി. സ്ത്രീപുരുഷന്മാർ മൂന്നഹോരാത്രം ആബാലവൃദ്ധം ഗിരിപരിസരങ്ങളിൽ തന്നെ ഉത്സാഹഭരിതരായി കഴിച്ചുകൂട്ടി. വൃന്ദാവനത്തിൽ എവിടെയും പാട്ടും ആട്ടവും കളിയും ചിരിയുംതന്നെ. ഇതിനെപ്പററി ഹരിവംശം പറയുന്നതു നോക്കുക.

കേരളസാഹിത്യ അക്കാദമി

---

* ഇന്ദ്രാരാധന ആദ്യകാലത്തു് ആര്യന്മാരുടെ ഇടയിൽ നടപ്പുണ്ടായിരുന്നില്ല. ആദിയിൽ വരുണനായിരുന്നു അവരുടെ ദൈവം. ഗ്രീക്കുകാരുടെ ഉരന്നസ്സും വേദത്തിലെ വരുണനും ഒന്നുതന്നെ ആണെന്നു തോന്നുന്നു— വരുണന്റെ സ്ഥാനത്തു ഇന്ദ്രനെകൊണ്ടു വരുവാൻ വളരെ ബുദ്ധിമുട്ടു നേരിട്ടിട്ടുണ്ടെന്നു ഋഗ്വേദത്തിൽ കാണുന്നു. അതിൽ ചിലേടത്തു ഇന്ദ്രനെ ധിക്കരിക്കുന്നതായ മന്ത്രങ്ങൾ കാണാം; കുറെ കഴിഞ്ഞാൽ ഇന്ദ്രനെ വന്ദിക്കാത്തവരെ അധിക്ഷേപിക്കുന്ന ഘട്ടങ്ങളും ഉണ്ട്. ഒടുവിൽ ഇന്ദ്രൻ പ്രധാനിയും വരുണൻ ഉപദേവനും ആയിത്തീർന്നു. ഈ കാലത്താണു നമ്മുടെ കഥാപുരുഷന്റെ ജനനം. കൃഷ്ണൻ ഇന്ദ്രനെ വന്ദിക്കുന്നില്ല.

ഗോവർദ്ധനയാഗമെന്നാൽ ഗോപന്മാർ ആ പർവ്വതത്തിൽവെച്ചു പ്രകൃതിയെ (സാക്ഷാൽ ജഗത്സ്വരൂപനെ) ആരാധിച്ചു എന്നു താല്പര്യം. അതേവരെ അവരുടെ ഇടയിലുണ്ടായിരുന്ന മൂഢാചാരങ്ങളെ പരിഷ്കരിച്ചു കൃഷ്ണൻ ഒരു നവീനസമ്പ്രദായം (മതം അക

ഉണ്ണീ! നിന്റെ ശക്രമഹം, ശ്രീമത്തീഗ്ഗിരിയജ്ഞമേ
നീ നടത്തി നടക്കട്ടേ, ഗോഗോപപ്രീതിവർദ്ധനം.
ഭോജനങ്ങളൊരുക്കട്ടെ നല്ലാരാപ്പാല്യമങ്ങിനെ
കുടങ്ങളും നിരത്തട്ടെ യൂപപാനങ്ങളിൽസുഖം
നിറയ്ക്കട്ടെ പാൽനദികൾ വൻതോണികളുമങ്ങിനെ
ആനയിച്ചീടട്ടെ ഭക്ഷ്യം ഭോജ്യം പേയവുമൊക്കയും
നിരത്തട്ടെ മാംസപാത്രം ചോറുപാത്രവുമങ്ങിനെ
എടുക്കട്ടെ സർവ്വഘോഷഗോരസം മൂന്നുനാളിനി
ഹനിക്കട്ടേ തിന്നിടട്ടും മഹിഷാദിപശുക്കളെ
ഈയജ്ഞവും നടക്കട്ടേ സർവ്വഗോപരുമൊത്തഹോ
ആനന്ദകരമീഘോഷം വമ്പിൽ സന്തുഷ്ടഗോകുലം
ഉച്ചഘോഷങ്ങളെക്കൊണ്ടും ഗോവൃഷധ്വനികൊണ്ടുമേ

---

വാ ആരാധനക്രമം) ഏർപ്പെടുത്തി എന്നാണിതിൽനിന്നു വന്നുകൂടുന്നതു്.

ഗോപന്മാർ പതിവായിക്കഴിച്ചുവന്നിരുന്ന യജ്ഞം മുടക്കി ഗോവർദ്ധനമഖംനടത്തിയതിൽ ഇന്ദ്രൻ കോപിച്ചു വർഷത്തിനുള്ള ജലദങ്ങളെ വരുത്തി മാത്രാധികം മഴചൊരിഞ്ഞപ്പോൾ 'കാലിക്കുലം കലുഷധാര പൊറാഞ്ഞുമണ്ടിപ്പാലിക്കമച്ച്യുതപദേപരിതോനിറഞ്ഞ'പ്പോൾ കൃഷ്ണൻ ഗോവർദ്ധനഗിരിയെയെടുത്തു കുടയായ്പ്പിടിച്ചു ഗോഗോപന്മാരെ അതിന്റെ ചുവട്ടിൽനിർത്തി രക്ഷിച്ചതായി എല്ലാപുരാണങ്ങളിലും കാണുന്നുണ്ടു്. ഇതു സംഭവിക്കാവുന്നതല്ലെന്നറിയുവാൻ വലിയ ബുദ്ധിയൊന്നും ആവശ്യമില്ല. എന്തെന്നാൽ ഗോവർദ്ധനക്കുന്നു ഇന്നും കാണാവുന്നതാണു്, ഭാഗവതപ്രകാരം ഏഴല്ല ഹരിവംശത്തിൽ കാണുംവിധം പതിനായിരുന്നു കൃഷ്ണനു വയസ്സു് എന്നു വരികിലും വേറെ എന്തുനിലയിൽ ആലോചിച്ചാൽ

തയിർക്കയം നെയ് ച്ചുഴിപാൽത്തോട്ടം കലരുമാവിധം
മാംസക്കൂട്ടം കൂട്ടമാറു വെളിവിൽച്ചോററുകുന്നുമായ്
നടന്നിതീഗ്ഗിരിക്കുള്ള യജ്ഞം ഗോകുലസംകുലം

ഈ മഹാമഹത്തിൻെറ അവസാനത്തിൽ കൃഷ്ണൻെറ നേതൃത്വത്തിൽ ഗിരിക്കു ചുററും ഒരു ഘോഷയാത്രയുണ്ടായി.

---

തന്നേയും കൃഷ്ണൻ ഗോവർദ്ധനഗിരിയെടുത്തു കുടപോലെ പിടിച്ചു എന്നു പറയുന്നതു ശരിയല്ല. വർഷം കഴിഞ്ഞിരുന്നു എങ്കിലും ശരത്തിലും മഴയുണ്ടാകാം. അപ്പോഠം ഉപദ്രവം നേരിടാതിരിക്കുവാൻ കൃഷ്ണൻ ഗോക്കളേയും ഗോപന്മാരേയും ഗോവർദ്ധനഗുഹകളിലാക്കി രക്ഷിച്ചിരിക്കാം.

ഗോവർദ്ധനാചല ഗുഹാ സുമഹാന്തരോവൻ
ഗോവിന്ദനും ബലനുമിഷ്ടജനങ്ങളോടെ
അംഭോദമാരിചൊരിയുന്നൊരുകാലമെല്ലാ-
മിമ്പംകലന്നഥ സുഖിച്ചു രസിച്ചുവാണു

എന്നു വർഷവർണ്ണനയിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് ആകുന്നിൽ ഗുഹകളുണ്ടായിരുന്നു എന്നതിനു സംശയമില്ല അല്ലെങ്കിൽ ഇന്ദ്രപക്ഷപാതികളെല്ലാംകൂടി ഗോവർദ്ധനയാഗത്തിൽ കുപിതരായി നന്ദഗോപപ്രഭൃതികളെ അക്രമിക്കുവാൻ പുറപ്പെട്ടപ്പോഠം ഭീരുക്കളായ ഗോക്കളേയും ഗോപന്മാരേയും ഗോവർദ്ധനഗുഹകളിലാക്കി കൃഷ്ണൻ വൈരികളെ തോല്പിച്ചോടിച്ചിരിക്കാം. ഏതായാലും ആ വയസ്സിൽ (ഏഴായാലും പത്തായാലും കൊള്ളാം) ജ്ഞാതികളുടെ ഇടയിൽ ഒരു പരിഷ്കാരപദ്ധതിയെ നിർമ്മിച്ച കൃഷ്ണൻകുട്ടിയുടെ ബുദ്ധി അസാധാരണം തന്നെ.

ച്ചുററുംവൃക്ഷങ്ങളോടൊത്തു വളഞ്ഞു ഗിരിവൎയ്യനെ
പൂങ്കുലക്കെട്ടണിഞ്ഞേററം ഹൎഷം പൂണ്ടാപ്പശുക്കളോ
കൊമ്പിൽപ്പൂമാലയുംചാൎത്തി നൂറുമായിരവുംശരി
പൈക്കൂട്ടങ്ങളെമേച്ചുംകൊണ്ടെത്തീ ഗോപാലർപിന്നി
മെയ്യിൽക്കുറിക്കൂട്ടുപൂശി രക്തപീതസിതാംബരർ (ലായ്
മയിൽപ്പീലിത്തൊങ്ങൾവളയിട്ടായുധം കയ്യിലേന്തിയോർ
മുടിക്കെട്ടിൽമയിൽപ്പീലിക്കണ്ണുനന്നായണിഞ്ഞവർ
അപ്പോഴാശ്ചൎയ്യയോഗത്തിൽഹ്ലാദിപ്പൂ ഗോപരേററവും
ചിലർ കാളപ്പുറംകേറി നൃത്തംവെച്ചുരസാൽച്ചിലർ.

ഇപ്രകാരം നവീനമഖം നടത്തിയതിൽ ശ്രീകൃഷ്ണൻ ഗോപന്മാരുടെ ഇടയിലുണ്ടായിരുന്ന അന്ധവിശ്വാസങ്ങളെ പാടെ നശിപ്പിച്ചു. അങ്ങനെ ഒരു ഉത്സവം ഗോപന്മാരുടെ ഇടയിൽ അതേവരെ ഉണ്ടായിട്ടില്ല. ഇതെല്ലാം കണ്ടു്,

വൃദ്ധർകൊണ്ടാടിയവനെക്കൂട്ടരാം ജ്ഞാതിമാർകളും
നിൻവൃത്തത്താൽനയത്താലുംഞങ്ങൾപാലിതർധന്യരായ്
തീൎന്നുവൎഷഭയം പശ്ശുൾക്കീയുള്ളോൎക്കുറുവൻഭയം
ഗോവിന്ദനിൻപ്രസാദത്താൽദ്ദേവതുല്യപരാക്രമ
നിന്നമാനുഷകൎമ്മങ്ങൾ ഞങ്ങൾ കണ്ടിതു ഗോപതേ
നിയ്യാരുവാൻമരുദ്ദേവസുക്കളിൽ മഹാബലൻ
കൃഷ്ണ ഞങ്ങൾക്കുനിൻദിവ്യചേഷ്ടയും പാൎത്തുശങ്കയാം
ദേവനോയക്ഷനോദൈത്യൻതാനോഗന്ധൎവ്വനോഭവാൻ

എന്നതിനൊക്കെ കൃഷ്ണൻ പറഞ്ഞ സമാധാനം ഈ ഘട്ടത്തിൽ ചിന്ത്യമാണു്.

ഭീമവിക്രമനെന്നെന്നെ നിങ്ങളെല്ലാരുമോക്കയാം
അമ്മട്ടെന്നെത്തള്ളരുതേ സ്വജാതിയൊരുബന്ധു ഞാൻ.

---

# ൩. രാസക്രീഡ

---

വൃന്ദാവനത്തിലെ ശരൽക്കാലം അതിമനോഹരമായിരുന്നു. ജലപുഷ്പസുഗന്ധിനിയായ യമുനയിലെ ജലകണങ്ങളെ സ്പർശിച്ചുംകൊണ്ടുവീശിയിരുന്ന മന്ദമാരുതൻ കളവേണുരവം മുഴക്കിയ കൃഷ്ണനേയും അതുകേട്ടവിടെ ഓടിച്ചെന്ന ഗോപികമാരേയും യഥാവിധി ഉപചരിച്ചു ചന്ദ്രപ്രഭാവിശദമായ യമുനാവനാന്തത്തിൽവെച്ചു ഗോപാംഗനാജനമനോരഥപൂരണാർത്ഥം ശ്രീകൃഷ്ണൻ രാസലീല ചെയ്യാൻ തീച്ചപ്പെടുത്തി. വ്രജത്തിലെ എല്ലാ ഗോപബാലികമാരും ഗോപകുമാരന്മാരും അവിടെ ചെന്നുചേന്നു നൃത്തം ചെയ്തു. അങ്ങനെ ഒരു ദിവസമല്ലാ നൃത്തമുണ്ടായിട്ടുള്ളൂ. വെൺനിലാവുള്ള പല രാത്രികളിലും രാസലീല നടന്നിട്ടുണ്ടു്. ഗോപകുമാരന്മാരെപ്പോലെ തന്നെ ബാലികമാക്കും കൃഷ്ണനെ വളരെ സ്നേഹമായിരുന്നു. ലൌകികസുഖാസുഖങ്ങളേയും ചുമതലകളേയും അറിയാതെ കുട്ടിക്കളികളിൽ ഏപ്പെടുന്നവരുടെ ഇടയിൽ കാണുന്ന സ്നേഹം തന്നെ ആയിരുന്നു അവക്കു കൃഷ്ണന്റെ പേരിലുണ്ടായിരുന്നതു്. യമുനാപുളിനത്തിൽ നിലാവുള്ള ആനന്ദരാത്രികളിൽ

ശ്രീവേണുധ്വാനതാളം മധുരിമകലരും
ഗാനരാഗത്തൊടൊത്തും
ശ്രീവാഴും നൽപ്പദത്തിൻ പതനരചതമാം
താളമാനും മനോജ്ഞം
താവുംശബ്ദങ്ങളക്കൈവളയിലിളകവേ
തോളതിൽകൈകൾ വെച്ചി-
ട്ടാവസ്സൌഘം ചലിച്ചും വിലസിടുമൊരുരാ-
സോത്സവം ചെയ്തു കൃഷ്ണൻ.

അതിനിടയിൽ ചിലപ്പോൾ കൃഷ്ണൻ കൂട്ടംവിട്ടു മാറിനിൽക്കും. പെൺകുട്ടികൾ കൃഷ്ണനെകാണാതായാൽ 'ഇതാ നോക്കു, കൃഷ്ണൻെറ കാലടികൾ മണലിൽ പതിഞ്ഞുകാണുന്നു. തനിക്കധികം പ്രിയമുള്ള ഒരു ബാലികയൊന്നിച്ച് എങ്ങോട്ടോ പോയിരിക്കയാണ്. ഇതാ ഇവിടെ കാൽവിരലുകൾ മാത്രം പതിഞ്ഞു കാണുന്നു. ഇവിടെ എത്തിച്ചുനിന്നു പൂപറിച്ചിരിക്കണം' എന്നൊക്കെ തമ്മിൽ പറഞ്ഞിരുന്നു. ഇത്തരത്തിൽ യമുനാപുളിനത്തിലും വൃന്ദാവനത്തിലെ വൃക്ഷച്ഛായകളിലുംവെച്ചു പലേ രാത്രികളിലും രാസലീല നടന്നിട്ടുണ്ട്. ഇങ്ങനെ ഗോപിമാരുടെ ഹൃദയത്തിൽ നവീനമായ ഒരു പരമാഹ്ലാദം ഉണ്ടായി. കൃഷ്ണൻ അവരെ എല്ലാവരേയും ഹാർദ്ദമായി സ്നേഹിച്ചിരുന്നു. കമനീയമായ കൃഷ്ണവിഗ്രഹം ഗോപികമാരുടെ മാനസക്ഷേത്രത്തിൽ സദാ വിളങ്ങിക്കൊണ്ടിരുന്നു.

മുനികളുടെ മാനസതളിരിലും ഗോപവനിതമാരുടെ സമൂഹത്തിലും ഒന്നുപോലെ പ്രകാശിച്ചരുളുന്ന കൃ

ഷ്ണൻ ഏതു പരിഷ്കൃത ബുദ്ധിക്കും മഹാവിഷമക്കാരനാ യിട്ടാണിരിക്കുന്നതു്. കവികളുടെ കല്പനാശക്തിക്കനു സരിച്ചായിരിക്കും ഗോപികമാരുടെ സ്നേഹാനുവർണ്ണനം. ഗോപബാലികമാർക്കു കൃഷ്ണനിലുണ്ടായിരുന്നതു യൌവ നം തികഞ്ഞ തരുണിമാർക്കു സുകുമാരനായ ഒരു യുവാ വിൽ ഉണ്ടാവുന്ന മതിമറന്ന നിർദ്ദോഷമായ സ്നേഹമാ ണെന്നു ഹരിവംശവും വിഷയലോലുപിനികളായ തരു ണിമാർക്കു സുന്ദരനായ ഒരു ചെറുപ്പക്കാരനിൽ ഉണ്ടായി ക്കാണുന്ന അനുരാഗമാണെന്നു ഭാഗവതവും അതല്ല ശു ദ്ധമേ മൃഗീയമായ ആസക്തിയാണെന്നു ബ്രഹ്മവൈവർത്ത പുരാണവും പ്രസ്താവിക്കുന്നു. വിഷ്ണുപുരാണവും ഹരിവംശ വും രാസകേളിയെപ്പററി അല്പമേ പറയുന്നതുള്ളു. ഭാഗ വതമാണു് അതിനെ വിസ്തരിക്കുന്നതു്. അതിൽ അഞ്ചെ ദ്ധ്യായങ്ങൾ തന്നെ രാസക്രീഡാവർണ്ണനമാകുന്നു. ഗോ പികാവസ്ത്രാപഹരണവും യജ്ഞംചെയ്തിരുന്ന ബ്രാഹ്മണ പത്നിമാർ ശ്രീകൃഷ്ണനെ പ്രാപിച്ചതും ഭാഗവതത്തിൽ മാ ത്രമേ കാണുന്നതുള്ളു. രാസക്രീഡയെപ്പററി ആഭാസമാ യൊരഭിപ്രായം ഇന്നത്തെ പരിഷ്കൃതലോകത്തിനുണ്ടാ യിട്ടുള്ളതിനു നമ്മുടെ ഇടയിൽ അതിപ്രചാരത്തിലിരിക്കു ന്ന ഭാഗവതമാണു് പ്രധാനകാരണം; എന്നാൽ അതുകേ വലം തെററിധാരണയാണെന്നു താഴെ പറയുന്ന സംഗ തികൾകൊണ്ടു വെളിപ്പെടും 1 രാസലീലയിലെ കൃഷ്ണ നു പതിനൊന്നു വയസ്സിൽ കവിഞ്ഞിരുന്നതായി ഒരു ഗ്ര ന്ഥത്തിലും കാണുന്നില്ല. ഈ പ്രായത്തിൽ വിഷയേച്ഛ ക്കുതന്നെ അവകാശമില്ല. 2 ശകാരവഷം ചെയ്യുന്ന

ബദ്ധവൈരിയായ ശിശുപാലനുംകൂടി കൃഷ്ണൻെറ കാമ കൈങ്കര്യത്തെപ്പററി ശബ്ദിക്കുന്നില്ല. മഹാഭാരതനിർമ്മാണത്തിനുശേഷം അടുത്തുണ്ടായിട്ടുള്ള വിഷ്ണുപുരാണത്തിലും ശ്രീകൃഷ്ണനെ സ്ത്രീലമ്പടനായി കാണുന്നില്ല. 3 ശ്രീകൃഷ്ണനെ പ്രേമസ്വരൂപനാക്കിക്കരുതുന്ന ഒരു തരം യോഗികളുണ്ടായി. അവരുടെ സിദ്ധാന്തത്തിന്നു മതിയായ പ്രചാരം സിദ്ധിച്ചതു ക്രിസ്തുവർഷം ഒമ്പതും പത്തും നൂററാണ്ടുകൾക്കിടയിലാണ്. അതിനുശേഷം എഴുതപ്പെട്ട കൃഷ്ണചരിത്രങ്ങളാകുന്നു ശ്രീകൃഷ്ണനെ അധികമായി കാമിനിമാരുടെ ഇടയിലേക്കു വലിച്ചിഴയ്ക്കുന്നതു്. 4 ഈ മാതിരി നൃത്തങ്ങൾ കൃഷ്ണൻെറ കാലത്തു് ആര്യന്മാരുടെ ഇടയിൽ ധാരാളം നടപ്പുണ്ടായിരുന്നു. അത്തരം വിനോദങ്ങളിൽ യാതൊരു ദൂഷ്യവും ഉണ്ടായിരുന്നില്ല. അവയിലേർപ്പെട്ടിരുന്നവരെ സ്ത്രീകാമുകന്മാരായി കരുതിയിരുന്നതുമില്ല. കുരുരാജകുമാരന്മാരും കുമാരിമാരും ആ വിധം പല നൃത്തങ്ങളും ചെയ്തതായി മഹാഭാരതത്തിൽ കാണുന്നു. ദ്വാരകയിൽവെച്ചും രാമകൃഷ്ണന്മാർ ആമട്ടിൽ പലേ നടനങ്ങളും നടത്തിയിട്ടുണ്ടു്. അവയിലൊക്കെ സഹോദരസഹോദരിമാരും ഭാര്യാഭർത്താക്കന്മാരും മാതാപിതാക്കന്മാരും ഭേദംകൂടാതെ പങ്കുകൊണ്ടിരുന്നതായി ഹരിവംശത്തിൽ കാണുന്നു.

മദ്യംകുടിച്ചുള്ളമദംകലർന്നോൻ
ബലൻപൃഥുശ്രീനിധിപാടിരാമൻ
കൈകൊട്ടിമേളിച്ചഴകിൽ സഭാര്യ-
യാരേവതീദേവിയുമായ്സ്സമാനം

അവൻ പരം പാടിടുവോനുകണ്ടു
പൂണ്ടു മഹാത്മാ മധുവൈരി മോദം
ബലനു ഹർഷത്തിനു ബുദ്ധിശാലി
പാടീടിനാൻ സത്യയൊടൊത്തു യോഗ്യൻ.
സമുദ്രയാത്രയ്ക്കിട ചേന്ന പാർത്ഥൻ
പാടീടിനാനാനരലോകവീരൻ
ശ്രീകൃഷ്ണനോടൊത്തു രസിച്ചു പിന്നെ
സ്സുഭദ്രയാം സുന്ദരിയൊത്തു പാടി

5 രാസശബ്ദത്തിനു നൃത്തം എന്നേ അർത്ഥമുള്ളൂ. 'സ്ത്രീപുരുഷന്മാർ പരസ്പരം കൈകോർത്തുപിടിച്ചു വട്ടത്തിൽ നിന്നു നൃത്തം ചെയ്യുന്നതിനാകുന്നു' ആ പേരെന്നു ഭാഗവതവ്യാഖ്യാതാവായ ശ്രീധരസ്വാമികൾ പറയുന്നു. ഹരിവംശത്തിൽ ഇതിനു ഹല്ലീസംക്രീഡനം എന്നാണു പറയുന്നതു. 'സ്ത്രീകൾ വട്ടത്തിൽനിന്നാടുന്നതിന്നാകുന്നു' ഈ പേരെന്നു സംസ്കൃതനിഘണ്ടുകാരന്മാർ അഭിപ്രായപ്പെടുന്നു. അതിലേക്ക കാമദേവനെ കടത്തിവിടുന്നതേയില്ല. 6 രാസലീലയെ വർണ്ണിക്കുന്ന പുരാണങ്ങളിൽ രമയന്തിരതിപ്രിയ എന്നപദങ്ങൾ കാണാം. രമ, രതി എന്നിവയ്ക്കു കളി (വിനോദം) എന്നർത്ഥമാണ്.

അവിടെ പ്രായമൊത്തുള്ള ഗോപരൊത്തന്നാലാശയ
രമിച്ചു പകലാക്കണ്ണൻ മുന്നമാവിർണ്ണിലാം വിധം
ഗോപർ ഭാണ്ഡീരത്തിൽ വാണു കളിക്കുന്നോരുകണ്ണനെ
രമിപ്പിച്ചു മഹാബാഹോ വന്യക്രീഡനകങ്ങളാൽ
പാടിനാർ ചിലഗോപന്മാരുള്ളിൽ മോദമിയന്നവർ
കണ്ണനെപ്പററി മററന്യഗോപർ പാടീ രതിപ്രിയർ

ഈ വിനോദത്തിൽ ഏൎപ്പെട്ടിരുന്ന ഗോപകുമാരന്മാർ മാത്രമായിരിക്കെ അതിൽ ആഭാസവിചാരത്തിന്നവകാശമില്ലല്ലൊ. ആ സ്ഥിതിക്കു കുട്ടിക്കളിയിൽ രസിക്കുന്ന ബാലികാബാലകന്മാരുടെ ഇടയിലേക്കു കന്ദൎപ്പനെ പിടിച്ചുവലിക്കുന്നതു വലിയ അനാവശ്യമാണു്.

ഇന്ത്യയിൽ രാധാകൃഷ്ണന്മാർ സുപ്രസിദ്ധരാകുന്നു. രാധയെക്കൂടാതെ കൃഷ്ണനെ കാണുവാൻ ഞെരുക്കം. എന്നാൽ ഈ പേരു (രാധ) മഹാഭാരതം വിഷ്ണുപുരാണം ഹരിവംശം ഭാഗവതം ഇവയിലൊന്നിലുമില്ല. ആ സ്ഥിതിക്കു നമുക്കെല്ലാവൎക്കും പരിചിതയായ രാധ എവിടെനിന്നു വന്നു എന്നാലോചിക്കേണ്ടിയിരിക്കുന്നു. കൃഷ്ണമാതാവിന്റെ സോദരനായ അംജനന്റെ ഭാൎയ്യയുടെ പേർ രാധ എന്നായിരുന്നു. ആ പേരു് ഒരു ഗോപസ്ത്രീക്കു കൊടുത്തതും ആ മഹതിയെ വൃന്ദാവനറാണിയാക്കിയതും ബ്രഹ്മവൈവൎത്തപുരാണമാണു്. എന്നാൽ ആദിമ ബ്രഹ്മവൈവൎത്തപുരാണം ഇന്നു നമുക്കു സിദ്ധിച്ചിട്ടില്ലെന്നു മുമ്പുപറഞ്ഞതു ഈ സന്ദൎഭത്തിൽ ഓൎക്കണം. രാധ എന്ന ശബ്ദത്തിനു ഉപാസകൻ, പൂജകൻ, ഭക്തൻ, അൎച്ചകൻ—സ്ത്രീലിംഗത്തിലും പ്രയോഗിക്കാം—എന്നൎത്ഥമാകുന്നു. ഈ നിലയിലായിരുന്നു ഓരോ ഗോപബാലികയും. അവരിൽ ആൎക്കും പ്രത്യേക വൈശിഷ്ട്യമില്ല.



# ൧ കംസവധം.

---

## പൂൎവ്വഭാഗം.

ശ്രീകൃഷ്ണനാകുന്ന വൃക്ഷത്തണലിൽ വിളങ്ങുന്ന ഗോപന്മാരെല്ലാംകൂടി ഉത്സാഹഭരിതരായി നല്ല കാളകളെ പൂട്ടിക്കെട്ടിയ ശകടങ്ങളിലിരുന്നു മധുരാപട്ടണത്തിൽനിന്നു ഏതാനും പടിഞ്ഞാറുകിടക്കുന്ന അംബികാവനം എന്നു പേരായ തീൎത്ഥസ്ഥലത്തേക്കു പോയി. ആ വനത്തിൽകൂടെ ഒഴുകുന്ന സരസ്വതീനദിയിൽ സ്നാനംചെയ്തു അവിടെ നടന്നിരുന്ന ഉത്സവം കണ്ടാഹ്ലാദിച്ചു അവർ ആ തീൎത്ഥക്കരയിൽ കിടന്നുറങ്ങി. പാതിരാവായപ്പോൾ ഭക്ഷണാന്വേഷിയായ ഒരു അജഗരം അടിച്ചുവന്നു നന്ദഗോപനെ പിടിച്ചുവിഴുങ്ങിത്തുടങ്ങി. ആൎത്തനാദം കേട്ടു കൃഷ്ണൻ ഓടിയണഞ്ഞു പെരുമ്പാമ്പിനെ കൊന്നു. പിന്നീടൊരു രാവിൽ നടന്ന രാസക്രീഡാവസരത്തിൽ അരിഷ്ടനെന്നു പറയുന്ന ഒരു മദിച്ച കാള ഗോപന്മാരുടെ സമീപത്തെത്തി. കൂൎത്ത കൊമ്പുകളോടുകൂടിയ ആ വൃഷഭം ഇടുന്ന മുക്കറശബ്ദംകേട്ടു ഗോപികാഗോപന്മാർ വല്ലാതെ ഭയപ്പെട്ടുവശായി. തന്നെ കുത്തുവാൻ ഓടിവരുന്ന കാളയെ കൊമ്പുകളിൽ പിടിച്ചു കൈകാലുകൾ മേല്പോട്ടാക്കി മലൎത്തി താൻ നില്ക്കുന്ന സ്ഥലത്തുനിന്നു ശ്രീകൃഷ്ണൻ പതിനെട്ടടി ദൂരത്തേക്കെറിഞ്ഞു. വീണേടത്തുനിന്നു പിടഞ്ഞെണീററു രണ്ടാമതും ഓടിയണഞ്ഞ കൂററൻെറ കൊമ്പു പിടിച്ചു നിലത്തു വീഴ്ത്തിയശേഷം അതിൻെറ ദേ

ഹത്തിൽ ചവിട്ടി പതം വരുത്തി കൈകൊണ്ടമത്തി രോമകൂപങ്ങളിൽ കൂടെ ധാരധാരയായി ചോര പുറപ്പെടുവിച്ച് ഒടുവിൽ കൊമ്പു പറിച്ചെടുത്തു അതിനെ തല്ലിക്കൂടിച്ചുകൊന്നു. വൃഷഭാഗമനത്താൽ ഇടക്കു നിന്നുപോയ രാസലീല പിന്നെ നിർവ്വിഘ്നമായി നടന്നു. പിന്നെ ഒരിക്കൽ കുളമ്പടികൊണ്ടു ഭൂമിയെപ്പിളൎന്നു പൊടിപറപ്പിച്ചും മനോവേഗം പോലെ നാലുപാടും ഓടിയുംകൊണ്ടു കേശിയെന്നു പറയപ്പെടുന്ന ഭയങ്കരനായ ഒരു കുതിര വ്രജത്തിലെത്തിച്ചേൎന്നു. വ്രജവാസികൾ പേടിച്ചുവിറന്നു നിൽക്കവേ കുതിര ഓടിവന്നു പിങ്കാലുകളെക്കൊണ്ടു കൃഷ്ണനെ ചവിട്ടി. ചവിട്ടുകൊള്ളാതെ ഒഴിഞ്ഞുമാറിയ കൃഷ്ണൻ അതിന്റെ പിങ്കാലുകൾ പൊക്കിപ്പിടിച്ചു ലാഘവത്തോടെ നൂറുവില്പാടു ദൂരത്തേക്കെറിഞ്ഞു യാതൊരു കൂസലും കൂടാതെ അതേസ്ഥലത്തു തന്നെ നിന്നു. അല്പം അവിടെ മയങ്ങിക്കിടന്നു കുതിര വീണ്ടും എഴുനീററു വാ പിളൎന്നു കൃഷ്ണന്റെ നേൎക്കണഞ്ഞപ്പോൾ ഭഗവാൻ നീണ്ടുതടിച്ചുരുണ്ട തന്റെ കൈ അതിന്റെ വായിൽ കണ്ഠത്തോളം കടത്തി അതിനെ ശ്വാസം മുട്ടിച്ചുകൊന്നു.

കൃഷ്ണന്റെ നാനാവിധ അപദാനങ്ങളും അദ്ദേഹത്തിൽ ജനങ്ങൾക്കുള്ള ഭക്തിവിശ്വാസങ്ങളും നാടൊക്കെ പരന്നു. താൻ ചെയ്ത വിവിധവധോപായങ്ങളിൽനിന്നു രക്ഷപ്പെട്ട കൃഷ്ണൻ ദേവകിയുടെ എട്ടാമത്തെ പുത്രനാണെന്നു ശ്രീനാരദമുഖത്തിൽനിന്നു കംസനറിവായി. ശൌൎയ്യപരാക്രമങ്ങളുടെ വിളനിലമായ ഒരു കുട്ടി ശക്തിയേറിയ ഗോപന്മാരുടെ കണ്ണിലുണ്ണിയും രാജ്യത്തിന്റെ

നാനാഭാഗങ്ങളിൽനിന്നും നിരവധിഗോപന്മാരൊന്നിച്ചു ചേൎന്ന ഒരു വമ്പിച്ച സൈന്യത്തിൻെറ നേതാവും ആണെന്നു കംസന്നു മനസ്സിലായി ഭയങ്കരന്മാരായ നാഗന്മാർ കൃഷ്ണനു എന്തുസഹായവും ഏതുസമയത്തും ചെയ്വാൻ ഒരുക്കമായിരുന്നു. ഈ സ്ഥിതികളൊക്കെ കംസനറിഞ്ഞു. തൻെറ പ്രജകളിൽ, യാദവന്മാർ ആബാലവൃദ്ധം, ഭൂരിപക്ഷവും, ആവശ്യംവന്നാൽ നേരിട്ടുതന്നെ, ശത്രുപക്ഷത്തിൽ ചേൎന്നേക്കുമെന്നു ഭയപ്പെട്ട കംസൻ 'ഇനി പരസ്യമായി കൃഷ്ണനെ കൊല്ലുവാൻ ശ്രമിക്കുന്നതു് ആപൽക്കരമായിരിക്കും' എന്നു കണ്ടു. യദുക്കൾ, ഗോപന്മാർ നാഗന്മാർ എന്നീ മൂന്നുകൂട്ടരും ഒത്തുചേൎന്നാൽ തൻെറ വിനാശമാണെന്നു കണ്ടറിഞ്ഞു കംസൻ കൃഷ്ണനെ കൊല്ലുവാനൊരുപായം ഉണ്ടാക്കി. യാദവന്മാരിൽ ഒരു വലിയ യോദ്ധാവായ അക്രൂരനെ വരുത്തി കംസൻ ഇങ്ങിനെ പറഞ്ഞു; 'ഹേ സ്നേഹിത അക്രൂര' അങ്ങെനിക്കൊരു സഹായം ചെയ്യണം. യദുഭോജന്മാരിൽ ഭവാനെപ്പോലെ എനിക്കൊരു വിശ്വസ്തമിത്രമില്ല. ഈ രഥത്തിൽ കേറി നന്ദഗോപഗൃഹത്തിൽ പോയി വസുദേവപുത്രന്മാരെ രണ്ടുപേരേയും കയ്യോടുകൂട്ടി കൊണ്ടുവരണം. അവരിവിടെ വന്നാൽ ആനയെക്കൊണ്ടു കൊല്ലിക്കാം അഥവാ അതിൽനിന്നവർ രക്ഷപ്പെട്ടാൽ മല്ലന്മാരെക്കൊണ്ടാവാം. അവരെ കൊന്നുകഴിഞ്ഞാൽ വസുദേവനേയും മററു വൃഷ്ണിഭോജദാശാർഹന്മാരേയും സമൂലം വധിക്കാം. അത്യാഗ്രഹിയായ ഉഗ്രസേനനേയും തത്സോദരനായ ദേവകനേയും എന്നോടു മത്സരിക്കുന്ന മററുള്ളവരെ ഒക്കേയും

ഞാൻ സംഹരിക്കുന്നുണ്ടു്. ഞാൻ ആരംഭിച്ചിരിക്കുന്ന ധനുര്യാഗത്തിന്നു വേണ്ടുന്ന ഗോരസങ്ങളോടു കൂടെ യാഗം കാണ്മാനായി വരേണമെന്നു നന്ദാദി ഗോപന്മാരോടു പറഞ്ഞു് അവരേയും ആ രണ്ടു കുട്ടികളേയും കൂട്ടിക്കൊണ്ടു പോരണം. അവരുടെ പൌരുഷപരാക്രമങ്ങൾ കാണുന്നതു എനിക്കു സന്തോഷമാണു്". അതു് കേട്ടു് അക്രൂരൻ വൃന്ദാവനത്തിലേക്കുപോയി അവിടെ എത്തിയ ഉടനെ കംസന്റെ വധോദ്യമത്തെ വിവരമായി രാമകൃഷ്ണന്മാരെ ധരിപ്പിച്ചു. 'ഇനി ഇവനെ വെച്ചിരിക്കുവാൻ പാടില്ല' എന്നുകരുതി കംസനെ കൊല്ലുവാനുള്ള ഉപായങ്ങൾ * വ്രജവാസികൾ ആലോചിച്ചുറച്ചു.

അക്രൂരനൊന്നിച്ചു രാമകൃഷ്ണന്മാർ മധുരയ്ക്കു പുറപ്പെട്ടു. അവരൊന്നിച്ചു വളരെ ഗോപന്മാർ യാത്രയായി. ധ

---

* കൃഷ്ണൻ, 'അല്ലയോ അക്രൂര ഞാനിതിന്നുവേണ്ടുന്ന കരുതലുകളൊക്കെ ചെയ്തിട്ടുണ്ടു്. കംസൻ ഹതനായെന്നുതന്നെ ധരിച്ചുകൊൾക. ജ്യേഷ്ഠനും ഞാനും നാളെ മധുരയ്ക്കുപോകുന്നു. രാജാവിന്നുള്ള കാഴ്ചദ്രവ്യങ്ങളെടുത്തു ഗോപന്മാർ ഞങ്ങളൊന്നിച്ചു വരട്ടെ' എന്നു വിഷ്ണുപുരാണത്തിലും 'യദുസമൂഹത്തിന്നന്തകനായ കംസനെ കൊന്നശേഷം ഞാൻ ജ്യേഷ്ഠനൊന്നിച്ചു അങ്ങയുടെ ഗൃഹത്തിലേക്കു വരികയും മററുള്ള എല്ലാസുഹൃത്തുക്കളുടെ ഇഷ്ടത്തെ അനുസരിക്കയും ചെയ്യാം' എന്നു ഭാഗവതത്തിലും പറഞ്ഞിരിക്കുന്നു. ഗൃഹാന്തരാൾ ഒരു ഗൂഢാലോചന നടന്നു. ആ വിവരം വൃന്ദാവനത്തിൽനിന്നു അകലെ വനഗർത്തിൽ താമസിക്കുന്ന നാഗന്മാരറിഞ്ഞു. എല്ലാവരുംകൂടി ദുഷ്ടനായ കംസനെ കൊല്ലുവാൻ തീർച്ചപ്പെടുത്തി.

നയ്യാഗം കാണ്മാനെന്ന ഭാവിക്കുന്ന ഇവരുടെ യഥാർത്ഥോദ്ദേശ്യം രാമകൃഷ്ണന്മാരെ സഹായിക്കാനായിരുന്നു. ഇവരോടെത്തുകവാൻ മധുരയിലെ ആര്യന്മാരൊക്കെക്കൂടിശ്ശേന്നാൽതന്നെ മതിയാകുമായിരുന്നില്ല. ഏതാനുംമുമ്പെ ഗമിച്ച നന്ദഗോപപ്രഭൃതികൾ മധുരാപുരിയുടെ മുൻഭാഗത്തുള്ള ഉപവനത്തെ പ്രാപിച്ചിട്ട രാമകൃഷ്ണന്മാരുടെ വരവിനെ കാത്തിരുന്നു. നന്ദാദികളുടെ സമീപത്തിലെത്തിയ ഭഗവാൻ അക്രൂരൻെറ കൈപിടിച്ചു. 'ഞാൻ പ്രവേശിക്കുന്നതിനു മുമ്പായിതന്നെ ഭവാൻ രഥത്തിലേറി ചെന്നു കംസനോടു ഞങ്ങളുടെ വരവിനെപ്പററി പറയുക. സാമാനങ്ങളൊക്കെ ഇവിടെ വെച്ചു കുറെ വിശ്രമിച്ചശേഷം ഞങ്ങൾ പട്ടണത്തിലേക്കു പുറപ്പെടാം' എന്നു പറഞ്ഞു. അങ്ങിനെ ചെയ്തുകൊള്ളാമെന്നോതി അക്രൂരൻ പോയി. അന്നു രാത്രി രാമകൃഷ്ണാദ്യർ താമസിച്ചതു പട്ടണത്തിൻെറ പുറത്തായിരുന്നു. അസ്തമാനത്തോടുകൂടി നഗരം ഒന്നു ചുററിക്കാണുവാൻ അവരിറങ്ങി. നമുക്ക അവരോടൊപ്പം അന്നത്തെ മധുരമായ മധുരാപുരിയെ ഒന്നു സമീക്ഷിക്കുക. ഗോപുരങ്ങൾ സ്ഫടികങ്ങൾകൊണ്ടു നിർമ്മിക്കപ്പെട്ടവയും അത്യുന്നതങ്ങളുമായിരുന്നു. വാതിലുകൾ വീതിയുള്ളവയും സ്വൎണ്ണത്തകിടുകൾകൊണ്ടു നിർമ്മിതങ്ങളുമായിരുന്നു. പിച്ചളകൊണ്ടായിരുന്നു ധാന്യങ്ങൾ സൂക്ഷിച്ചിരുന്ന അറകളുടെ കവാടങ്ങൾ തീൎത്തിരുന്നതു്. നാലുഭാഗത്തും അത്യഗാധത്തിൽ കുഴിച്ചുണ്ടാക്കി കല്ലുകൊണ്ടു ബലമായി കെട്ടിയുറപ്പിച്ച കിടങ്ങുകൾ നിമിത്തം ശത്രുരാജാക്കന്മാൎക്കു് അവിടേക്കുള്ള പ്രവേശനം

അത്ര എളുപ്പമായിരുന്നില്ല. ഫലപുഷ്പപ്രധാനങ്ങളായ ബഹുവിധവൃക്ഷങ്ങളും ലതകളും നിറഞ്ഞ തോപ്പുകൾ അവിടവിടെ ശോഭിച്ചിരുന്നു. നാലുംകൂടിയ വഴികളുടെ ഓരങ്ങളിൽ ഉയൎന്നുനില്ക്കുന്ന സ്വൎണ്ണമയങ്ങളായ അത്യുന്നതമാളികകൾ, ഗൃഹങ്ങളുടെ മുൻഭാഗത്തു കാററു ഏററു സഞ്ചരിക്കുവാൻവേണ്ടി നട്ടുപിടിപ്പിച്ചിരിക്കുന്ന ആരാമങ്ങൾ, ഓരോ കൈവേലകൾകൊണ്ടുപജീവിക്കുന്ന തട്ടാൻ, ആശാരി, കൊല്ലൻ എന്നിങ്ങനെയുള്ള പണിക്കാരുടെ തെരുവുകൾ, അവരുടെ പ്രവൃത്തികളേയും സംഘങ്ങളേയും പരിഷ്കരിക്കാൻ വേണ്ടുന്ന കാൎയ്യങ്ങളെ നടത്തുന്ന സംഘമുഖ്യന്മാരുടെ മനോഹരങ്ങളായ സഭാമന്ദിരങ്ങൾ, വൈഡൂൎയ്യം, വജ്രം, നീലം, പവിഴം, മുത്തു, ഇന്ദ്രനീലം എന്നിവ പതിച്ചിട്ടുള്ള വലഭികളിൽ വന്നിരുന്നു. കൎണ്ണാനന്ദകരങ്ങളായ നാദങ്ങളെ പുറപ്പെടുവിക്കുന്ന പക്ഷികൾ, വലഭികളുടെ അധോഭാഗത്തിൽ ജനങ്ങൾക്കിരുന്നു വിശ്രമിപ്പാനുണ്ടാക്കിയിട്ടുള്ള മണിത്തറകൾ, രത്നക്കല്ലുകളും സ്വൎണ്ണപാതിലുകളുമുള്ള ജനലുകൾ, നാനാതരത്തിലുള്ള ജനങ്ങൾക്കും, വാഹനങ്ങൾക്കും നിൎബ്ബാധമായി സഞ്ചരിക്കത്തക്ക വിസ്താരമേറിയ രാജപാതകൾ, ദ്വീപാന്തരങ്ങളിൽനിന്നു വരുത്തിയവയും സ്വദേശത്തു നിൎമ്മിച്ചവയുമായ ബഹുവിധമനോഹരവസ്തുക്കളെ നിരത്തിവെച്ചു യാത്രക്കാരുടെ പഞ്ചേന്ദ്രിയങ്ങളേയും ഏകകാലത്തിൽ സമുചിതമായ രീതിയിൽ ആനന്ദിപ്പിക്കുന്ന അങ്ങാടിത്തെരുവുകൾ, പരിമളദ്രവ്യങ്ങളായ ചന്ദനം, പനിനീർ മുതലായവ കലക്കിയ ജലം തളിച്ചു പൊടുക്കിയിരിക്കുന്ന പാ

തകളുടെ ഇരുഭാഗങ്ങളിൽ നിരത്തിവെച്ചിരിക്കുന്ന മനോഹരവൃക്ഷങ്ങൾ, മാലകൾ കുലവാഴകൾ നാളികേരങ്ങൾ എന്നിവകൊണ്ടലങ്കരിച്ചിരിക്കുന്ന പടിവാതിലുകളോടുകൂടിയ വീടുകൾ, പുഷ്പങ്ങൾ കുരുത്തോലവെട്ടുകൾ മലർ മുതലായവ വാരിവിതറിയിരിക്കുന്ന തെരുവുകൾ, തയിർ പാൽതീർത്ഥമെന്നിവ നിറച്ചുവെച്ചിരിക്കുന്ന പൂർണ്ണകുംഭങ്ങൾ, അവയുടെ മുഖങ്ങളിൽ തിരുകിവെച്ചിരിക്കുന്ന മാവിൻതളിരുകളുടെ കൊത്തുകൾ, പൂർണ്ണകുംഭങ്ങളുടെ മുമ്പിൽ നിരത്തിവെച്ചിരിക്കുന്ന ദീപാവലികൾ എന്നിപ്രകാരം അലങ്കാരങ്ങളാലും തെരുവുകളാലും ശോഭിച്ചുകൊണ്ടിരിക്കുന്ന മധുരാപുരിയെ ഭഗവാൻ നാലുപാടും നടന്നു കണ്ടു. അഹോ അക്കാലത്തെ മധുരാപുരിയിലെ ധനസമൃദ്ധിയും വാണിജ്യപ്രചാരവും നോക്കുക. വസുദേവപുത്രന്മാരെത്തിയ വിവരം അറിഞ്ഞ് അവരെ കാണുവാൻ പട്ടണത്തിലെ സ്ത്രീകൾ അത്യുത്സാഹത്തോടെ കൂട്ടംകൂട്ടമായി തെരുവുകളുടെ ഇരുഭാഗത്തും വന്നുനിന്നു സന്തോഷപൂർവ്വം ബഹുവിധപുഷ്പങ്ങളെ കൈനിറയെ വാരിയെടുത്തു രാമകൃഷ്ണന്മാരുടെ ശിരസ്സിൽ വർഷിച്ചു. അങ്ങിനെ ആനന്ദഭരിതരായി നടക്കുന്ന അവർക്കെതിരായി കംസന്റെ വസ്ത്രം അലക്കിക്കൊണ്ടുപോകുന്ന ഒരു രജകൻ വന്നു ചേന്നു.

കൃഷ്ണൻ—(രജകനോടു) ഹേ പൂജ്യ! ദാനം സ്വീകരിക്കാൻ അർഹരായ ഞങ്ങൾക്കു ഉചിതവസ്ത്രങ്ങളെ തന്നാലും. ദാതാവായ നിനക്കു നാശരഹിതമായ ശ്രേയസ്സുണ്ടാവും. അതിൽ സംശയം വേണ്ട.

രജകൻ— ശങ്കകൂടാതെ എന്തും പ്രവൎത്തിക്കുന്ന ദുർവൃത്തന്മാരെ! കാടുകളിലും മലകളിലും നിത്യം സഞ്ചരിക്കുന്ന നിങ്ങൾ ഇത്തരത്തിലുള്ള ഉത്തമവസ്ത്രങ്ങൾ ധരിക്കാറുണ്ടോ? രാജദ്രവ്യങ്ങളെ ആഗ്രഹിക്കുന്ന നിങ്ങളുടെ ദുരാചാരം കൊള്ളാം. മൂർഖന്മാരെ! അറിവില്ലാത്ത നിങ്ങളുടെ സാഹസം ഞാനിപ്പോൾ ക്ഷമിക്കുന്നു. ഇവിടെ നില്ക്കാതെ അന്യത്ര ഓടിത്തിരിക്കുവിൻ. രാജദ്രവ്യത്തെ കാംക്ഷിക്കുന്ന നിങ്ങളെ രാജഭടന്മാർ പിടിച്ചുകെട്ടി ഉപദ്രവിക്കും.

വകതിരിവുകൂടാതെ സംസാരിച്ച രജകനെ കൃഷ്ണൻ കോപിച്ചു ഒരടി അടിച്ചു. അവനതുകൊണ്ടു മറിഞ്ഞു വീണു ചത്തു. അവനെ അനുഗമിച്ചിരുന്നശേഷം രജകന്മാർ വസ്ത്രം വലിച്ചെറിഞ്ഞു ഓടിപ്പോയി. രാമനും കൃഷ്ണനും ഇഷ്ടമുള്ള നീലപീതവസ്ത്രങ്ങൾ ഓരോന്നെടുക്കുകയും ഓരോന്നുത്തരീയമാക്കുകയും ചെയ്തശേഷം ബാക്കിയുള്ളവയിൽ കുറെ ഗോപന്മാൎക്കു കൊടുത്തു. പിന്നെയും ശേഷിച്ചവയെ അവിടെത്തന്നെ ഇട്ടേച്ചുപോയി. പ്രസ്തുത വീരകൃത്യം കണ്ടു സന്തോഷിച്ച ഒരു തുന്നൽക്കാരൻ അവിടെ വന്നു നാനാവൎണ്ണങ്ങളുള്ള വസ്ത്രങ്ങൾകൊണ്ടു അവൎക്കു യോജിപ്പുള്ള കടകാദ്യാഭരണങ്ങളുണ്ടാക്കി അവരുടെ അവയവങ്ങളിൽ ചാൎത്തി അലങ്കരിച്ചു. അനന്തരം സുദാമാവു എന്നൊരു മാലക്കാരൻ അത്യന്തം സുരഭികളും പ്രശസ്തങ്ങളുമായ പൂക്കൾകൊണ്ടു കെട്ടിയുണ്ടാക്കിയ മാലകളെ അവൎക്കു സൽക്കരിച്ചു. പിന്നെ ചന്ദനം മുതലായ കുറിക്കൂട്ടുകളെടുത്തു് ആ വഴിയെ ചെന്ന ഒരു കുബ്ജയെ

അവർ കണ്ടുമുട്ടി. കംസനു കുറിക്കൂട്ടുകൊണ്ടുപോയിരുന്ന ത്രിവക്രയായ ഒരു വേശ്യയായിരുന്നു അവളെങ്കിലും അർത്ഥികളായ രാമകൃഷ്ണന്മാൎക്കു അംഗരാഗം നൽകുവാൻ ലേശം മടി കാട്ടിയില്ല. ചന്ദനം പൂശി പ്രീതനായ കൃഷ്ണൻ തന്റെ രണ്ടു കാലടികൾകൊണ്ടു അവളുടെ കാലടികളെ അമൎത്തി പാദവിരലും ചൂണ്ടാണിവിരലും മലൎത്തിപ്പിടിച്ചു വലത്തു കൈകൊണ്ടു താടിയിൽ ബലമായി പിടിച്ച് ഇടത്തെ കൈകൊണ്ടു പൃഷ്ഠഭാഗം താങ്ങി താടിയിൽ കൈവിരലുകൾ ഊന്നി ഉയൎത്തി വളവു തീൎത്തു. പിന്നെ അവർ കംസന്റെ അസ്ത്രശാലയിൽ ചെന്നു കേറി വില്ലെടുത്തു മുറിച്ചു ദ്വാരപാലന്മാരെ കൊന്നു. അനന്തരം അവർ നഗരത്തിനു പുറത്തേക്കു തന്നെ പോന്നു. മടക്കത്തിലും ചിലരോടു മല്ലിടേണ്ടിവന്നു. ആ രാത്രി അങ്ങനെ കഴിഞ്ഞു. എന്നാൽ കംസൻ ഇതുകൊണ്ടൊന്നും കുലുങ്ങാതെ രാമകൃഷ്ണന്മാരെ കൊല്ലാമെന്നുള്ള മോഹത്തോടെ ഉൽക്കണ്ഠാപൂൎവ്വം പുലരുന്നതുവരെ കഴിച്ചുകൂട്ടി.

---

# ഉത്തരഭാഗം

---

നേരം പുലൎന്നു. ഇടിപോലെ പെരുമ്പറ മുഴങ്ങി. കാഹളം ശബ്ദിച്ചു. അതുകേട്ട് അനേകായിരം ജനങ്ങൾ ധനുൎമ്മഹം (അസ്ത്രാഭ്യാസപരീക്ഷ) കാണ്മാൻ പുറപ്പെട്ടു. മധുരാപുരവാസികളത്രയും ആ സ്ഥലത്തെത്തി. ജനങ്ങൾ ഓരോ മഞ്ചത്തിലിരുന്നു, രാജകുമാരന്മാരും മന്ത്രി

മാരും ഓരോ പീഠങ്ങളിലും. കംസൻ മന്ത്രികളോടുചേ ൎന്നു തന്റെ കീഴിൽ ഓരോ ദേശങ്ങളുടെ ആധിപത്യം വഹിക്കുന്ന രാജാക്കന്മാരിരിക്കുന്നതിന്റെ നടുവിൽ അവ ൎക്കെല്ലാവൎക്കും ബഹുമാനിക്കത്തക്കവിധം സൎവ്വോപരിസ്ഥ മായ സിംഹാസനത്തിലിരുന്നു. സ്ത്രീകൾക്കിരിക്കുവാൻ ഒരു പ്രത്യേകമണ്ഡപമുണ്ടായിരുന്നു. നന്ദൻ തുടങ്ങിയ ഗോപന്മാരും വസുദേവാക്രൂരന്മാരും അവിടെ ഹാജ രായി. എല്ലാവരും ഏകാഗ്രതയോടെ രാമകൃഷ്ണന്മാരു ടെ വരവുനോക്കിയിരുന്നു. ജ്യേഷ്ഠനോടുകൂടി രംഗപ്രവേ ശം ചെയ്യുന്ന കൃഷ്ണനെ ഉപദ്രവിക്കുവാനായി പ്രവേശന സ്ഥലത്തു രാജാവിന്റെ കല്പനപ്രകാരം കുവലയാപീഡ ത്തെ നിറുത്തിയിരുന്നു. ആനക്കാരന്റെ ഭാവവും ആനയു ടെ നില്പും കണ്ടു ഉടനെ ദേഹാലങ്കാരങ്ങൾ എന്താനും അ ഴിച്ചുവെച്ച്, വസ്ത്രം മുറുകെ ഉടുത്ത്, ഉത്തരീയം ബലമാ യി അരയിൽക്കെട്ടി, മാലകളെ എടംപിരി വലംപിരിക ളായിട്ടു, മേഘനാദഗംഭീരതയോടിങ്ങനെ ഭഗവാൻ പറ ഞ്ഞു. 'എടാ ആനക്കാര! ആനക്കാര! ഞങ്ങളുടെ മാൎഗ്ഗ ത്തിൽനിന്നു ആനയെ വേഗം മാററിക്കൊണ്ടു പോ. താമ സിക്കരുത്. അല്ലാത്തപക്ഷം നിന്നെയും ആനയേയും ഇൗ ക്ഷണത്തിൽ ഞാൻ യമപുരിക്കയക്കും.' എന്നാൽ പാപ്പാൻ അതൊന്നും കേൾക്കാത്ത ഭാവത്തിൽ ആനയെ കൃഷ്ണനു നേരെ പ്രേരിക്കയാണുണ്ടായതു്. ആന കൃഷ്ണന്റെ നേൎക്ക് അതിവേഗത്തിൽ പാഞ്ഞെത്തി തുമ്പിക്കൈ കൊണ്ടു പിടിച്ചു. തൽക്ഷണം പിടുത്തത്തിൽനിന്നു തെ ററിയ ഭഗവാൻ മുഷ്ടിചുരുട്ടി ആനയുടെ മസ്തകത്തിൽ ബ

ലമായി ഇടിച്ചയുടനെ നാലുകാലുകളുടെ ഇടയിൽ പ്ര വേശിച്ച അതിനു തന്നെ കാണാൻ പാടില്ലാത്തവിധം കിടന്നു. കൃഷ്ണനെ കാണാതെ ക്രുദ്ധിച്ച ഗജം മണത്തറിഞ്ഞു തുമ്പിക്കൈകൊണ്ടു പിടിച്ചു എങ്കിലും അതും വിട്ടുകുട്ടി വെളിക്കുചാടി. പിന്നെ ഭഗവാൻ അതിശക്തനായ അതിന്റെ വാലുപിടിച്ച് ഇരുപത്തഞ്ചു വില്പാടു പിന്നോക്കം വലിച്ചു. ഉടനെ വാലുവിട്ടു ആനയുടെ മുമ്പിൽ വന്നു കൈകൊണ്ടതിനെ അടിച്ചു ഉടനെ അല്പം മുന്നോട്ടുചാടി. ആന തുമ്പിക്കൈ നീട്ടി പിടിച്ചു പിടിച്ചില്ലെന്നായപ്പോൾ കൃഷ്ണൻ ദൂരെചാടി നിലത്തുവീണു എന്നാനക്കു തോന്നിപ്പിക്കുവാനായി പതിഞ്ഞുകിടന്നു. ഉത്തരക്ഷണത്തിൽ ആനക്കു കാണ്മാൻ സാധിക്കാത്ത വേഗത്തിൽ എഴുന്നേററു നിന്നു. ക്രുദ്ധിച്ച ഗജം കൃഷ്ണനേയാണെന്നു വിചാരിച്ചു ഭൂമിയിൽ കുത്തി. പക്ഷേ അതു ഭൂമിയിൽ പതിഞ്ഞതേയുള്ളൂ. ആ അവസരത്തിൽ മുമ്പിലും പിമ്പിലും നിന്നു ആനക്കാരൻ പ്രേരിക്കയാൽ ആനപണിപ്പെട്ടെണീററു കൃഷ്ണന്റെ നേക്കു പാഞ്ഞെത്തി. അപ്പോൾ ഭഗവാൻ അതിന്റെ അടുത്തുചെന്നു തുമ്പിക്കൈ പിടിച്ചിഴത്തു ഭൂമിയിൽ വീഴ്ത്തി. ഗജപ്രാണാപഹാരിയായ സിംഹമെന്നപോലെ മഹാപരാക്രമശാലിയായ ഭഗവാൻ വീണുകിടക്കുന്ന ആനയുടെ ഒരു കൊമ്പിനെ ഒരു കാൽകൊണ്ടു ചവിട്ടിയമത്തി മറേറ കൊമ്പു കൈകൊണ്ടു പുഴക്കിയെടുത്തു. ആ കൊമ്പുകൊണ്ടുതന്നെ അതിനേയും അടുത്തുനിന്നിരുന്ന ആനക്കാരനേയും പ്രഹരിച്ചു. മൃതകളേബരത്തെ ഉപേക്ഷിച്ചു ഇടത്തുകൈകൊണ്ടു പിടിച്ചിരിക്കുന്ന ഒരു

കൊമ്പു തോളിൽവെച്ച അതിൽ നിന്നൊഴുകുന്ന ചോരയും മദജലവും ദേഹത്തിലൊലിച്ച കാണുന്നവൎക്ക ഭയം ജനിപ്പിക്കത്തക്ക പരാക്രമത്തോടുകൂടി നമ്മുടെ കഥാപുരുഷൻ രംഗത്തിലേക്ക പ്രവേശിച്ചു. മറേറ കൊമ്പു ബലരാമൻ തോളത്തു വെച്ചിരുന്നു. അവരൊന്നിച്ച ഏതാനും ഗോപന്മാരും ഉണ്ടായിരുന്നു. ഗജദന്തവരായുധനായ ശ്രീകൃഷ്ണന്റെ രംഗപ്രവേശത്തിൽ അദ്ദേഹത്തെ ഭാഗവതകവി ഇങ്ങിനെ വൎണ്ണിക്കുന്നു.

മല്ലന്മാൎക്കിടിവാൾ, ജനത്തിനരചൻ,
മീനാങ്കനെണാക്ഷിമാ-
ൎക്കില്ലത്തിൽസ്സുഖിവല്ലവൎക്ക്,രിഖല-
ൎക്കാ,നന്ദനോനന്ദനൻ
കാലൻകംസനു, ദേഹികൾക്കിഹ വിരാൾ,
ജ്ഞാനിക്കതത്വംപരം
മൂലംവൃഷ്ണികുലത്തിനെന്നു കരുതീ
മാലോകരക്കണ്ണനെ.

ഇങ്ങനെ രംഗത്തിൽനിന്നു വിളങ്ങുന്ന രാമകൃഷ്ണന്മാരുടെ അടുക്കെച്ചെന്നു ചാണൂരൻ ഇങ്ങനെ പറഞ്ഞു:— ഹേ നന്ദകുമാര! ഹേ രാമ! നിങ്ങൾ വീൎയ്യമുള്ളവരെന്നു സൎവ്വസമ്മതന്മാരും മല്ലയുദ്ധത്തിൽ സമൎത്ഥന്മാരും ആകയാൽ നിങ്ങളെ കാണ്മാനുള്ള ആഗ്രഹത്താൽ രാജാവു നിങ്ങളെ വരുത്തിയതാണ്. അതുകൊണ്ടു നിങ്ങൾ ത്രിവിധകരണങ്ങളാൽ രാജാവിന്റെ പ്രീതി സമ്പാദിക്കണം. അല്ലാത്തപക്ഷം നിങ്ങൾക്ക ബന്ധനം മരണം മുതലായവ അനുഭ

വിക്കേണ്ടിവരും. കാടുകളിൽ മാടുമേച്ചു നടക്കുന്ന നിങ്ങൾക്കു മല്ലക്രീഡ അറിയാതിരിക്കാൻ തരമില്ലല്ലോ.'

കൃഷ്ണൻ— കാട്ടിൽ വസിക്കുന്ന ഞങ്ങളും ഈ ഭോജരാജാവിന്റെ പ്രജകൾ തന്നെ. അവിടുത്തെ ഇഷ്ടം എപ്പോഴും ചെയ്യാൻ ഞങ്ങളും ഒരുക്കമൊന്നു്. തന്നിമിത്തം ഞങ്ങൾക്കു പരമശ്രേയസ്സുണ്ടാകുമെന്നതിൽ സംശയമില്ല. എന്നാൽ ഞങ്ങൾ കുട്ടികളല്ലേ? ഞങ്ങളെപ്പോലെ വയസ്സും ബലവും ഉള്ളവരോടു ഞങ്ങൾ പൊരുതാം. ബലിഷ്ഠന്മാരായ നിങ്ങളോടൊപ്പം യുദ്ധം ചെയ്യാൻ തക്കവരല്ല. അധർമ്മം സഭാവാസികൾക്കുണ്ടാകാതിരിക്കത്തക്കവണ്ണം നമുക്കു ദ്വന്ദ്വയുദ്ധം ചെയ്യാം. ബാലന്മാരായ ഞങ്ങളോടുള്ള ലീല വലിയ സാഹസമായെന്നു ഒടുവിൽ തോന്നാനിടവരുത്തരുതു്.

ചാണൂരൻ —നിങ്ങൾ രണ്ടുപേരും ആകൃതിയിൽ ബാലന്മാരാണെങ്കിലും ബലപരാക്രമങ്ങളിൽ അങ്ങനേയല്ല. കാട്ടിൽവെച്ചു പ്രലംബാരിഷ്ടകേശികളേയും ഈ രംഗത്തിൽവെച്ചു ഇതാ ഇപ്പോൾ കുവലയാപീഡത്തേയും വധിച്ചു നിങ്ങൾ അത്യന്തം മെയ്മിടുക്കും അഭ്യാസപരിശീലനവും തികഞ്ഞവരാണെന്നു നിശ്ചയം. ഞാൻ ഭവാനോടേൽക്കാം. രാമനും മുഷ്ടികനും തമ്മിൽ പൊരുതട്ടെ.

യുദ്ധം തുടങ്ങി. മുഷ്ടികൾകൊണ്ടു മുഷ്ടികളേയും മുട്ടുകൾകൊണ്ടു മുട്ടുകളേയും ശിരസ്സുകൊണ്ടു ശിരസ്സിനേയും മാറിടംകൊണ്ടു മാറിടത്തേയും അവർ അന്യോന്യം അടിച്ചു. കൈകളിൽപ്പിടിച്ചു വട്ടംചുററിക്കുക, വാരിയെടുത്തു ദൂരെ എറിയുക, കൈകൊണ്ടു കെട്ടിപ്പിടിച്ചു ശ്വാസം മു

ട്ടിക്കുക, കീഴ്പോട്ടു വീഴ്ത്തിയിടുക, മുമ്പോട്ടു പിടിച്ചിഴക്കുക, പിന്നാക്കം വലിച്ചിഴയ്ക്കുക, മുതലായ പ്രവൃത്തികൾകണ്ടു സഭാവാസികൾ പലരും പലതും പറഞ്ഞുതുടങ്ങി. 'ബലവാന്മാരും ബലഹീനന്മാരും തമ്മിൽ യുദ്ധം ചെയ്യുന്നതു അവിഹിതമാണ്. ഈ യുദ്ധം രാജാവിനിഷ്ടമാണെന്നു കണ്ടാൽ സഭാവാസികൾ അതിനെ തടയണം. വജ്രംപോലെ ഏററവും ഉറപ്പുള്ള സർവ്വാവയവങ്ങളും മഹാമേരുവിനൊത്ത ശരീരവും ചേർന്ന മല്ലന്മാരെവിടെ! ഏററവും മൃദുക്കളായ അവയവങ്ങളുള്ളവരും യൗവനം പ്രാപിക്കാത്തവരുമായ കുട്ടികൾ എവിടെ! ദുഷ്ടരാണ് ഈ സഭാവാസികളും കംസനും. എത്രയും അധർമ്മമായ ഈ യുദ്ധം കണ്ടുനിന്നാൽ സത്തുക്കൾക്കു പാപം നേരിടും. അധർമ്മം നടക്കുന്ന ദിക്കിൽ നിന്നു സത്തുക്കൾ ദൂരെ പോകണം. ശുദ്ധിയുള്ള സഭ ദുർല്ലഭമാണ്. അതുകൊണ്ടു ബുദ്ധിയുള്ളവർ സഭയിൽ പോകാൻ വളരെ സൂക്ഷിക്കണം. വേണ്ടതും വേണ്ടാത്തതും ഓർത്തറിയുവാനും അവസരോചിതമായി പറയുവാനും വിഷമമാണ്. നല്ലതു പറയാതിരിക്കുന്നതും വല്ലാത്തതു പറയുന്നതും അറിയാതിരിക്കുന്നതും ഒന്നുപോലെ പാപമത്രെ'. ഏവംവിധം സഭാവാസികൾ പറഞ്ഞുകൊണ്ടിരിക്കെ ചാണൂരനും കൃഷ്ണനുംകൂടി കെട്ടി മറിഞ്ഞു ഭൂമിയിൽ വീണു. തൽക്ഷണം ചാണൂരൻ കൃഷ്ണന്റെ മാറിൽ കേറി സിംഹനാദം ചെയ്തു. ജനങ്ങൾ ആർത്തരായി. കംസൻ സന്തോഷിച്ചു. ചാണൂരനു നൽകുവാൻ ഏതൊരു സമ്മാനമാണു വേണ്ടതെന്നാലോചിക്കുന്ന അവസരത്തിൽ നമ്മുടെ ഗോപബാലൻ എതിരാളിയുടെ കാലുരണ്ടും പിടിച്ചു ഭൂ

മിയിൽ മറിച്ചിട്ടു. ഉടനെ എഴുന്നേററുനിന്നു അവൻെറ കാലുപിടിച്ചു കുട്ടികൾ വടി വീശുന്നതുപോലെ അവനെ കുറെനേരം വട്ടം ചുററിച്ചു ഭൂമിയിലടിച്ചു. ചാണൂരൻ ഹതനായി. അവൻെറ ദേഹം ശിഥിലമായി. ബലരാമനോടേററ മുഷ്ടികനും ചാണൂരനെ അനുഗമിച്ചു. ഇതുകണ്ടു നിന്ന മററു മല്ലന്മാർ ഓടിയണഞ്ഞു. അവരെ രാമകൃഷ്ണന്മാർ അടിച്ചുകററിയപ്പോൾ ശേഷിച്ചവർ പേടിച്ചോടി. രാമനും കൃഷ്ണനും ചങ്ങാതിമാരും രംഗഭൂവിൽ ചാടിത്തകർത്തു. കംസൻ കോപാന്ധനായി കണ്ണിൽനിന്നു തീപ്പൊരി ചിതറുമാറു പറഞ്ഞു; 'ഇവിടെ നിന്നു ഈ കന്നാലിപ്പിള്ളരെ ആട്ടിക്കളയുവിൻ. നന്ദനെപ്പിടിച്ചു ചങ്ങലയ്ക്കിടുവിൻ. വസുദേവനെ നിഗ്രഹിക്കുവിൻ'.

ഇവണ്ണമോരോന്നുയരത്തിൽ മഞ്ചമാ-
ണ്ടവൻപറം കംസനരത്തുരസ്സുവേ
സപവർഗ്ഗമോടൊത്തുകളിക്കുമച്യുതൻ
ജവം കുതിച്ചുച്ചമുയന്നു ചാട്ടമായ്.
കുതിച്ചു ചാടിപ്പലമഞ്ചവീഥിയോ-
ടെതിർത്തു പൊന്തിക്കളിയാടിയങ്ങിനെ
അതിദ്രുതം കംസകരീന്ദ്രനുള്ളിടം
പതിച്ചു സിംഹാരവഘോരനാം ഹരി.
അടുത്തുകണ്ടപ്പൊഴുതൊന്നു ഞെട്ടി വാ-
ളെടുത്തു കംസൻ പരിചപ്പിടിപ്പൊടും
തുടുത്തു പെട്ടെന്നു തുറിച്ചുകണ്ണുമായ്-
ക്കടുത്തുടൻ കണ്ണനെയൊന്നു നോക്കിനാൻ.
തിരിച്ചുമമ്മട്ടുമറിച്ചുമൂക്കൊടും

ചെരിച്ചുമോരോവകവെട്ടുവെട്ടിനാൻ
മരിച്ചുവീഴാൻ കരുതുന്ന മാതുലൻ
ചിരിച്ചുചാഞ്ചാടിന ഭാഗിനേയനെ·
സ്വമാതുലൻ വീശിന വീക്കശേഷവും
സ്വമായയാൽച്ചാഞ്ഞുചെരിഞ്ഞൊഴിഞ്ഞവൻ
അമാന്തമാക്കിപ്പഴുതേകളഞ്ഞുകൊ-
ണ്ടമാനുഷക്കുട്ടികളിച്ചു കേശവൻ.
ഒരുങ്ങിനിന്നു പിടികൂടുവാൻ പരം
പരുന്തുറാഞ്ചുംപടിപാഞ്ഞ കംസനെ
കരുത്തനാവീരനമുന്നിവന്നുകൈ-
വരുത്തുകണ്ണന്റെ തലയ്ക്കുറാഞ്ചുവാൻ
തരത്തിലുന്നിപ്പിരിയുമ്പൊഴപ്പമേ
ശിരസ്സിലെത്തിപ്പിടികൂടിനാരവർ
അരംഞെരിച്ചാപ്പുരിചത്തടപ്പിട-
ക്കരംതിരിക്കത്തലമാററി മാധവൻ
ഇറുക്കമേറും വിരൽക്കൂട്ടിമാധവൻ
മുറുക്കെയുന്നും പിടിവിർപെടുന്നുവാൻ
ഞെരുക്കമായീ മകുടംതെറിച്ചുപോയ്
പരുക്കമേറ്റുപലപാടലക്ഷ്യയാൽ.
കരസ്ഥമാം ഖഡ്ഗവുമാശുചർമ്മവും
നിരസ്തമാമ്മാറുവലിച്ചുചച്ചുടൻ
ഖരന്റെ രോഷാരുണഭീഷണാനനം
പരൻപുമാൻകണ്ടുരസിച്ചു സസ്മിതം.
മുടിപ്പിടുത്തത്തിൽ വിടാതെ വീരനെ-
പ്പിടിച്ചുലച്ചുച്ചപദത്തിൽ നിന്നുടൻ

ചൊടിച്ചു കീഴ്പോട്ടു മറിച്ചുതാനുമ-
പ്പടിക്കുചാടീഹരിരംഗഭൂമിയിൽ
നിരസ്തജീവസ്ഥിതിയാർന്ന കംസനെ
പ്പുരംനിലത്തിട്ടുവലിച്ചുമാധവൻ.

അവിടെ കൂടിയിരുന്നവരിൽ ഒരുത്തനെങ്കിലും കംസനെ സഹായിക്കാൻ പുറപ്പെട്ടില്ല. എല്ലാവരും നിശ്ചേഷ്ടരായി നിന്നു. അതു കണ്ടു സഹിക്കാതെ കംസസോദരനായ * സുമാലി (സുനാമാവു) ചാടിപ്പുറപ്പെട്ടു; പക്ഷേ ബലരാമൻ അവന്റെ കഥ ക്ഷണത്തിൽ കഴിച്ചു. അല്പനേരത്തേക്കു നിശ്ശബ്ദരായിരുന്ന രംഗപ്രദേശം അനന്തരക്ഷണത്തിൽ ഗോപന്മാരുടെ കൈകൊട്ടലും ആർപ്പുവിളിയുംകൊണ്ടുമുഴങ്ങി. നഗരത്തിനു പുറത്തുനിന്നിരുന്നവരൊക്കെ അകത്തേക്കോടിച്ചെന്നു. മഹാഭാരതത്തിൽ കംസവധത്തെപ്പററി കൃഷ്ണൻ പറയുന്നതു നോക്കുക.

* * * കംസൻ യാദവന്മാരെവെന്നുടൻ
ബാർഹദ്രഥാത്മജകളെവേട്ടാനാബ്ബുദ്ധികെട്ടവൻ
സഹദേവാനുജകളാമാസ്തിപ്രാസ്തികളാമവർ
ഇസ്സഹായത്തിനാൽ ജ്ഞാതിമഥനംചെയ്തുദുർമ്മതി
മികച്ചുവന്നിതാക്കംസന്നതിയായുള്ളദുർന്നയം

---

* കംസന്റെ സോദരരായി എട്ടുപേരുണ്ടായിരുന്നു എന്നും അവരെ ഒക്കെയും രാമൻ കൊന്നു എന്നും ഭാഗവതത്തിൽ കാണുന്നു. കംസവധം കഴിഞ്ഞപ്പോൾ കൃഷ്ണനു പന്ത്രണ്ടു വയസ്സു ആയിരുന്നുള്ളൂ. അന്നു ഫാൽഗുനമാസത്തിൽ കൃഷ്ണചതുർദ്ദശി (ഏകദേശം മാർച്ച് ഒന്നാംതിയ്യതി) ആയിരുന്നു.

ഭോജാന്വയത്തിൽവൃദ്ധന്മാരാദ്ദുഷ്ടൻ പീഡചെയ്കയാൽ
ജ്ഞാതിരക്ഷയ്ക്കുവേണ്ടിട്ടീയെന്നെവന്നാശ്രയിച്ചതേ
ആഹുകൻതന്റെമകളെയക്രൂരൻകൊടുത്തുമേ
സങ്കൎഷണനോടൊന്നിച്ചാജ്ഞാതികാൎയ്യം നടത്തി ഞാൻ
ഞാനംരാമനുമക്കംസ സുനാമഹതി ചെയ്തതേ.

കംസവധത്തെ അനുമോദിച്ച ഗോപന്മാർ അത്യുച്ച ത്തിൽ കൈകൊട്ടി ആൎത്തുവിളിച്ചപ്പോൾ കൃഷ്ണനു സ ന്തോഷമല്ല നേരെ മറിച്ച സന്താപമാണുണ്ടായതു്. കം സന്റെ അമ്മയും ഭാൎയ്യമാരും കുട്ടികളും മററു ബന്ധുക്ക ളുമെന്നുമാത്രമല്ല വൃദ്ധനായ ഉഗ്രസേനൻപോലും മാറ ത്തും തലയ്ക്കുമിട്ടടിച്ച നിലവിളി കൂട്ടുന്നതു കണ്ടപ്പോൾ കൃ ഷ്ണന്റെ ഹൃദയം അലിഞ്ഞു. യാദവന്മാർ ചൂഴ്ന്ന സദ സ്സിങ്കൽ പശ്ചാത്താപത്തോടെ അദ്ദേഹം ബാഷ്പപൂൎണ്ണാക്ഷ ലക്ഷണനായി പറയുന്നതു് ഇങ്ങനെയാണു്; 'അയ്യോ ഞാനതിബാല്യത്താൽ രോഷത്താൽ ദോഷമേററവൻ ഏറെ സ്ത്രീകൾക്ക വൈധവ്യം ചേൎത്തു കംസവധത്തിനാ ൽ' നാരീവിലാപവും ജനക്ഷോഭവും അല്പം ഒന്നു ശമി ച്ചാറെ, കംസന്റെ ആകസ്മികമായ മരണത്താലും മററും താറുമാറായിത്തീൎന്ന യദുക്കളുടെ കാൎയ്യങ്ങളെല്ലാം ശരി പ്പെടുത്തുവാൻ കൃഷ്ണൻ തീൎച്ചപ്പെടുത്തി. കംസസുമാലിമാ രുടെ ശവസംസ്കാരം നടത്തിച്ച, കംസമാതാപിതാക്കന്മാ രെ ചെന്നു വന്ദിച്ച നല്ല വാക്കുകളാൽ അവരെ സമാ ധാനപ്പെടുത്തി. കംസവിദ്വേഷത്താൽ മധുരാപുരി വിട്ടു അന്യപ്രദിക്കുകളിൽ പോയി വസിച്ചിരുന്ന വൃഷ്ണിദാശാൎഹ യദുഭോജന്മാരുടെ അടുക്കലേക്ക അദ്ദേഹം ദൂതന്മാരെ നി ന്നു *

കേരള സാഹിത്യ അക്കാദമി

യോഗിച്ചു പിന്നീടു ഉഗ്രസേനനെ രാജാവാക്കി വാഴിക്കാനുള്ള ഒരുക്കമായി. എന്നാൽ വൃദ്ധനായ ഉഗ്രസേനന്റെ ആവശ്യം കൃഷ്ണൻതന്നെ രാജാവാകേണമെന്നായിരുന്നു. അതിനെത്തുടന്നു യദുക്കളും ഒന്നുപോലെ അഭ്യത്ഥന ചെയ്തു. അക്കാലത്തെ ഇന്ത്യയിലെ നടവടിതന്നെ നഷ്ടജീവനായ രാജാവിന്റെ രാജ്യം തൽഘാതകനു കീഴടങ്ങണം എന്നായിരുന്നു. പക്ഷെ ആവക പ്രലോഭനങ്ങളിൽ കുടുങ്ങത്തക്ക മനഃസ്ഥിതിയല്ല പന്ത്രണ്ടു വയസ്സു മാത്രമായ കൃഷ്ണൻകുട്ടിക്കുണ്ടായിരുന്നതു്.

എനിക്കുരാജ്യംകൊണ്ടില്ലാകാര്യംരാജ്യാത്ഥിയല്ലഞാൻ
രാജ്യലാഭംകാരണത്താൽകംസനെക്കൊന്നതല്ലഞാൻ
പരലോകഹിതത്തിന്നുംകീർത്തിക്കുംനിന്റെപുത്രനെ
കുലപാംസനനെക്കൂട്ടരോടുംകൂടിവധിച്ചുതാം
ഞാൻപിന്നെപ്പശുമദ്ധ്യത്തിൽഗോപരൊത്തു വനേചരൻ
കാമചാരിഗജംപോലെപ്രീതനായ്സ്സഞ്ചരിക്കുവേൻ
ഇത്രനാളുംനൂറുവട്ടംസത്യമായ്പറയുന്നുഞാൻ
എനിക്കുവേണ്ടാരാജത്വമുണത്തുമിതുചെയ്കനീ
രാജാവാകഭവാൻമാന്യൻയാദവഗ്രാമണിപ്രഭു
ജയാത്ഥമഭിഷേകംസ്വരാജ്യത്തിൽക്ക നൃപോത്തമ.

ഇങ്ങനെ കൃഷ്ണൻ പറയുന്നതു കേട്ടു യദുസംഘത്തിൽ നാണിച്ചു തലതാഴ്ത്തിനില്ക്കുന്ന ഉഗ്രസേനനെ വൃഷ്ണികളുടെ രാജാവായി അഭിഷേകം ചെയ്യിച്ചു.

---

# ൮. ജരാസന്ധയുദ്ധം.

കൃഷ്ണൻ പിന്നെ മധുരാപുരിയിൽനിന്നു പോകുവാനൊരുങ്ങി. എന്നാൽ അതു തനിക്കു പ്രിയമേറിയ വൃന്ദാവനത്തിലേക്കോ താനൊന്നിച്ചു കളിച്ചു വ്രജവാസികളായ ഗോപികാഗോപന്മാരുടെ സംഘത്തിലേക്കോ ബാലാരിഷ്ടകളിൽനിന്നു തന്നെ രക്ഷിച്ചു സ്നേഹപൂർവ്വം വളർത്തിയ യശോദാനന്ദഗോപന്മാരുടെ അടുക്കലേക്കോ ആയിരുന്നില്ല. ഗോപപതിയായ നന്ദനേയും മററു പ്രായമേറിയവരേയും യഥാവിധി നമസ്കരിച്ചു അവക്കു വിലപിടിച്ച പലേ സമ്മാനങ്ങളും കൊടുത്തു യാത്രയാക്കി. വിരഹാതുരരായി കണ്ണിൽ വെള്ളം നിറച്ചു നില്ക്കുന്ന ചങ്ങാതിമാരെ ഓരോരുത്തരേയും തഴുകി അദ്ദേഹം ഇങ്ങനെ പറഞ്ഞു. "നിങ്ങൾക്കെന്നെ സ്നേഹമുണ്ടെങ്കിൽ നമുക്കത്യന്തം പ്രിയപ്പെട്ട വൃന്ദാവനത്തിലേക്കു തിരിച്ചുപോകുവിൻ. അമ്മയായ യശോദയോടു എന്നെ മറക്കുവാൻ പറയണം. ഇതേവരെ നാം ചെയ്തുപോലെ ബാലികമാരൊന്നിച്ചു ഇനിയും രാസലീല നടത്തണം. അവർ എന്റെ അസന്നിധാനത്തെ ഓർത്തു ദുഃഖിക്കരുതു്. അവരുടെ പേരിലുള്ള സ്നേഹം എനിക്കന്നും ഇന്നും ഒരുപോലെതന്നെ. കാര്യാന്തരബാഹുല്യത്താൽ എനിക്കു മറുദിക്കിലേക്കു പോകേണ്ടതായിരിക്കുന്നു" കൃഷ്ണൻ പിന്നെ വിദ്യാഭ്യാസത്തിനായി അതിദൂരത്തുള്ള കാശിക്കു പോയി. അവിടെ അവന്തി

പുരം എന്ന സ്ഥലത്തു വസിച്ചിരുന്ന * സാന്ദീപനിമുനിയെ പ്രാപിച്ചു സകല കലാവിദ്യകളും അഭ്യസിച്ചു.

കംസന്റെ ശ്വശുരനായ ജരാസന്ധൻ വമ്പിച്ച സേനയോടുകൂടി വൃഷ്ണികളുടെ തലസ്ഥാനനഗരം നിരോധിക്കുവാനൊരുങ്ങുന്നതറിഞ്ഞു വൃഷ്ണിയാദവന്മാരുടെ അപേക്ഷപ്രകാരം അവരുടെ ത്രാതാവായ കൃഷ്ണൻ വിദ്യാഭ്യാസം മതിയാക്കി മധുരയ്ക്കു മടങ്ങി. അക്കാലത്തു ഉത്തരേന്ത്യയിലെ പ്രതാപിയായ ജരാസന്ധരാജാവിനു ഇരുപതു അക്ഷൌഹിണി സൈന്യമുണ്ടായിരുന്നു. ഒരു അക്ഷൌഹിണിക്കു 21,870 രഥങ്ങളും അത്രതന്നെ ആനകളും 65,610 കുതിരപ്പടയാളികളും 1,09,350 കാലാൾപ്പടയും ആണു്. ഇങ്ങനെ ഇരുപതു മടങ്ങുള്ള സൈന്യത്തിന്റെ അധിപൻ ചേദിപനായ ശിശുപാലനായിരുന്നു. പ്രമാണികളും പ്രഭുക്കന്മാരുമെല്ലാം ജരാസന്ധനു കപ്പം കൊടുത്തിരുന്നു. ജരാസന്ധപ്രതാപത്തെപ്പററി ഭാരതത്തിൽ ഇങ്ങനെ കാണാം.

---

* ഘോരഋഷിയായിരുന്ന ഛാന്ദോഗ്യോപനിഷത്തുപ്രകാരം കൃഷ്ണന്റെ ഗുരു. അദ്ദേഹം പത്തുസംവത്സരം തപസ്സാചരിച്ചതായി മഹാഭാരതത്തിൽ കാണുന്നു. അക്കാലത്തു തപസ്സ എന്നു വെച്ചാൽ സമാധിപരിശീലനം മാത്രമായിരുന്നില്ല; ശാസ്ത്രാഭ്യാസവും ഉണ്ടായിരുന്നു. സാന്ദീപനിയുടെ അടുക്കൽനിന്നു അറുപത്തിനാലുദിവസംകൊണ്ടാണു കലാവിദ്യകളഭ്യസിച്ചതെന്നു ഭാഗവതം പ്രസ്താവിക്കുന്നു. 'വേദവേദാംഗവിജ്ഞാനമതിയാം ശക്തിതാനുമേ മനുഷ്യലോകത്താരുണ്ടു പൂജ്യനി കൃഷ്ണനെന്നിയെ' എന്നാണു ഭീഷ്മർ കൃഷ്ണനെപ്പററി പറയുന്നതു്.

* * * * * ജരാസന്ധമഹീപതി
അക്കലശ്രീയടക്കിക്കൊണ്ടഭിഷേകത്തിലാണ്ടവൻ
എങ്ങുംനരേന്ദ്രരുടെ തലയിൽക്കേറിനില്പവൻ
പ്രഭുത്വംമൂത്തരാജാവുടിക്കൊക്കയുമടക്കിയോൻ
അവനത്രേമഹാരാജസാമ്രാജ്യത്തിനുതക്കവൻ
സേനാധിപത്യംനോക്കുന്നുശിശുപാലൻപ്രതാപവാൻ
അവനെത്താൻശിഷ്യനെപ്പോലുപാസിക്കുന്നിതെപ്പൊഴും
കാരൂഷനാംദന്തവക്രൻകരഭൻമേഘവാഹനൻ
മുരന്നുംനരകന്നുംതാൻശാസ്താവാംയവനാധിപൻ
പടിഞ്ഞാറൻദിക്കുകാപ്പോൻബലവാൻവരുണോപമൻ
ഭഗദത്തൻ * * * *
വംഗപുണ്ഡ്രകിരാതന്മാർക്കധിപൻബലമുള്ളവൻ
അപ്പൌണ്ഡ്രകൻ വാസുദേവനെന്നുപേരിൽപ്പുകഴ്ന്നവൻ

എന്നുതുടങ്ങി വേറേയും വളരെ പേർ കപ്പം കൊടുത്തും കല്പന അനുസരിച്ചും ആവശ്യം വരുമ്പോൾ സൈന്യസഹായം ചെയ്തും ജരാസന്ധന്റെ ആജ്ഞാനുവർത്തികളായിരുന്നു. ക്രൂരചേഷ്ടിതത്തിൽ കംസനേക്കാൾ ഒരുപടി മേലേയായിരുന്ന ജരാസന്ധൻ 'സിംഹമാനകളെശ്ശൈലഗുഹയിൽചേർത്തവണ്ണം' ഓരോ മന്നവന്മാരെ ജയിച്ചു സ്വനഗരിയായ ഗിരിവ്രജത്തിൽ ബന്ധിച്ചിരുന്നു. ജാമാതാവായ കംസനെ വൃഷ്ണികളുടെ സഹായത്താൽ കൃഷ്ണൻ കൊന്നതു കേട്ടിട്ടു ജരാസന്ധനു എന്തെന്നില്ലാതെ കോപം മുഴുത്തു. ഒട്ടും താമസിയാതെ വലിയ സേനയോടുകൂടി വൃഷ്ണിയാദവന്മാരേയും മധുരയും തീരെ നശിപ്പിച്ചുകളയാമെന്നു ശപഥംചെയ്തു യുദ്ധത്തിനു പുറപ്പെട്ടു. എന്നാൽ മഗധയിൽനിന്നു മധുര വളരെ ദൂരത്തായതിനാൽ

വലിയ സേനയോടുകൂടി അവിടെ എത്തിച്ചേരുവാൻ ഏതാനും മാസങ്ങൾ വേണ്ടിവന്നു. ഇതിനിടയിൽ അവന്തിപുരത്തിൽനിന്നു മടങ്ങിച്ചെന്ന കൃഷ്ണൻ സ്വാധീനത്തിലുണ്ടായിരുന്ന വൃഷ്ണിസേനയെക്കൊണ്ടു നഗരം കാത്തു രക്ഷിക്കുവാൻ വേണ്ടതുക്ക കരുതലുകൾ ചെയ്തു. വളരെ ദിവസം ഒന്നിച്ചു ജരാസന്ധൻ മധുരാപുരിയെ നിരോധി

ദ്വിതീയനായ കൃഷ്ണന്റെ മിടുക്കുകൊണ്ടു നഗരത്തെ
സാധിക്കാതെ സ്വരാജ്യത്തേക്കു തിരിച്ചുപോയി-
നോടുണ്ടായ യുദ്ധത്തെപ്പററി കൃഷ്ണൻ യുധിഷ്ഠിര
പറഞ്ഞതുതന്നെ ഇവിടെ ഉദ്ധരിക്കുന്നതായിരി
ക്കും.

* * ജരാസന്ധൻ മുതിന്നതിൽ

നഴകുലക്കാരുമൊത്തുമന്ത്രിച്ചിരിങ്ങിനെ.
നാക്കാതുഗ്രശസ്ത്രംകൊണ്ടുകൊന്നാലുമിങ്ങു നാം
കൊല്ലംകൊണ്ടിട്ടുമവന്റെപടതീർന്നിടാ
മരസങ്കാശരുക്കുകൊണ്ടുഗ്രരായവർ
യുവധ്യരാം ഹംസഡിംഭകന്മാർ സഹായികൾ
രോടൊത്തജരാസന്ധനോ ബദ്ധ വീഴ്ച്വാൻ
ം കീഴടക്കീടാൻ കെല്പുള്ളോനെന്നുമന്മതം
നെന്നുപുകഴ്ന്നോരാരാജാവില്ല മഹാബലൻ
നവീഴ്ത്തിനാൻ രാമൻ പതിനേഴാമതാം രണേ
നക്കൊന്നുവെന്നുള്ള താരോചൊല്ലീട്ടു കേൾക്കയാൽ
ംഭസ്സിങ്കൽമുങ്ങിച്ചത്തുഡിംഭകനും നൃപ!
നില്ലാതെയീനാട്ടിൽ ജീവിച്ചീടുന്നതല്ല ഞാൻ
വിവർണ്ണമുരച്ചിട്ടാഡിംഭകൻ ചത്തിതിങ്ങിനെ

ച്ച്വ
ലും അ
ദത്തിന്
മാഗധ
നോടു
ക്കും യു
*
പതിരേ
ഒന്നും
മുന്നൂറു
അവന
ശസ്ത്ര
ആവീര
മുപ്പാ
ഹംസ
അവരേ
അവ
യമുനാ
ഹംസ
എന്നി

അവ്വണ്ണം ഡിംഭകൻ ചത്തിതെന്നു കേട്ടിട്ടു ഹംസനും
കാളിയമുനയിൽത്തന്നെ അപ്പോൾ തീൎന്നിതെങ്കിലൊ
അവർ ചത്തെന്നു കേട്ടിട്ടാ ജരാസന്ധനരാധിപൻ
ബുദ്ധികെട്ടുമടങ്ങിപ്പോയ് പുരിക്കരുതൽക്ഷണേ
പിന്നെയാമന്നവൻപോയശേഷം ഞങ്ങളരിന്ദമ
മധുരാപുരിയിൽപ്പാൎത്തു മിളിതാനന്ദമേവരും.

എന്നിട്ടും വൃഷ്ണിയാദവന്മാൎക്കു സ്വാസ്ഥ്യതയുണ്ടായില്ല. ഒരിക്കൽകൂടി മധുരാപുരിയെ വളഞ്ഞു യാദവന്മാരെ നശിപ്പിക്കുവാൻ ജരാസന്ധൻ വട്ടംകൂട്ടി. അത്തവണ സഹായത്തിനു കാലയവനനും അവൻെറ കൂട്ടുകാരുമായിരുന്നു. മധുരാവാസികൾ പേടിച്ചുവിറച്ചു. അവരുടെ സൈന്യം വളരെ കുറവു. യവനന്മാർ കൂടിച്ചേൎന്നപ്പോഴക്കും ജരാസന്ധൻെറ സൈന്യത്തിന്നു് ഒരു കണക്കില്ലാതായി. അതികലശലായ രക്തപാതത്തിനു കൃഷ്ണനു മനസ്സു വന്നില്ല. അതിനാൽ മാഗധൻെറ ബാധയ്ക്കവകാശമില്ലാത്ത * കുശസ്ഥലിക്കു മധുരയിൽനിന്നു യദുക്കളെ മാററുവാൻ

---

* കുശസ്ഥലി ഗുജരാത്തിലാണു്. സമുദ്രത്തിൽ ഒരു ചെറുദ്വീപിൽ പുതുതായി ദ്വാരാവതി (ദ്വാരക) നിൎമ്മിച്ചതു കൃഷ്ണനായിരുന്നു. ഇതിൻെറ സംരക്ഷണം മറുകരയിലുള്ള രൈവതകക്കുന്നിൽ വെച്ചാണു് നടന്നിരുന്നതു. പ്രകൃത്യാ രമണീയമായ ദ്വാരക നാലുവശവും സമുദ്രത്താൽ ചുററപ്പെട്ടിരുന്നു. മധുരയും വൃന്ദാവനവുംപോലെ ദ്വാരകയും ഹിന്തുക്കളായ തീൎത്ഥയാത്രക്കാൎക്കു ഒരു പുണ്യസ്ഥലമാണു്. പഴയനഗരത്തിൻെറ അവശേഷങ്ങളൊന്നും ഇക്കാലത്തു കാണുന്നില്ല. സമുദ്രമദ്ധ്യത്തിൽ ഒരു ക്ഷേത്രത്തിൻെറ ശിഖരംമാത്രം കണ്ടുവരുന്നു. കൃഷ്ണൻെറ കാലശേഷം ദ്വാരകയെ സമുദ്രം ആക്രമിച്ചതായി പുരാണങ്ങൾ ഘോഷിക്കുന്നു.

കൃഷ്ണൻ തീൎച്ചയാക്കി. ഈ വിധത്തിലായിരുന്നു പിതാമഹന്മാരുടെ രാജ്യമായ മധുരയിൽനിന്നു യദുക്കളെ വളരെ ശതനാഴിക ദൂരത്തുള്ള ദ്വാരാവതിക്കു കൃഷ്ണൻ കൊണ്ടുപോയതു്. ശത്രു ഓടിപ്പോയെന്നുപറഞ്ഞു ജയഭേരിയടിച്ചുകൊണ്ടു ജരാസന്ധനും കൂട്ടകാരും സ്വദേശത്തേക്കു തിരിച്ചു.

---

## ൧൯. ദ്വാരകാവാസം

കേരളസാഹിത്യ അക്കാദമി

ദ്വാരകാനിൎമ്മാണത്തെപ്പററി ശ്രീകൃഷ്ണൻ പറയുന്നതു് ഇങ്ങനെയാണു്:—

മന്നുംപൊന്നുംവേറെവേറെസംഗ്രഹിച്ചുടനേവരും
ഓടേണം നാം മക്കൾ ബന്ധുക്കളുമൊത്തവനിൽ ഭയാൽ
എന്നുറച്ചുപടിഞ്ഞാറൻദിക്കുപററിസ്സമസ്തരും
രൈവതത്താലഴകെഴും ദ്വാരകാപുരിതീൎത്തതിൽ
പാൎപ്പുറപ്പിച്ചുകൊണ്ടാണ്ടു ഞങ്ങളന്നുനിരാകുലം
ദുൎഗ്ഗസംസ്കാരവുംചെയ്തു ദേവദുൎദ്ധൎഷമാംവിധം
സ്ത്രീകളുംപൊരുതും വൃഷ്ണിവീരരോപിന്നെയെന്തതിൽ
അതിൽപ്പാൎക്കുന്നിതീ ഞങ്ങളെന്നുമേ ഭീതിയെന്നിയെ
ഞങ്ങളേവം ജരാസന്ധദ്രോഹംകൈക്കൊണ്ടു ചുററുമേ
സാമൎത്ഥ്യത്തോടുസംബന്ധാൽ ഗോമന്തംചേൎന്നിരിപ്പതാം
മൂന്നുയോജനനീളുണ്ടു വീതിസ്സു ധത്രയത്തൊടും

ദയാജനാന്തേന്നൂറുവാതിലാം മതിൽക്കാവലോടുമേ
പതിനേഴുമഹാവീരക്ഷത്രിയോത്തമരക്ഷയിൽ

ഏതു ശത്രുവിനും ആ നഗരത്തിൽ പ്രവേശിക്കാൻ നിവൃത്തിയുണ്ടായിരുന്നില്ല. രൈവതകപർവ്വതത്തിൽ വമ്പിച്ച കോട്ടയും കൊത്തളവും പണിയിച്ചു. പിന്നീടവിടെ പഴയ ചങ്ങാതിമാരായ ഗോപന്മാരെ ഒന്നിച്ചുചേർത്തി ശക്തിമത്തായ ഒരു സൈന്യശേഖരം ചെയ്തു നിർത്തി. ഇവരാണ മഹാഭാരതയുദ്ധത്തിലെ സംശപ്തകന്മാർ. ദ്വാരകാനിർമ്മാണം ചെയ്തു യദുക്കളെ അവിടെ താമസിപ്പിച്ച് കൃഷ്ണൻ പലേ പരിഷ്കാരങ്ങളും ഏർപ്പെടുത്തി. അതിനു കിടപിടിക്കത്തക്കതായ ഭരണരീതി അക്കാലത്തു് ഇന്ത്യയിൽ മറെറാരിടത്തും ഉണ്ടായിരുന്നില്ല:

സ്ത്രീയെപ്പോലാത്തപുരിയെ ദിവ്യമട്ടണിയിച്ചുതേ
മര്യാദകളെയും വെച്ചുശ്രേണിപ്രകൃതിമാരെയും
പടനായകരേയും താൻപ്രകൃതിക്കടയോരെയും
ഉഗ്രസേനനെ രാജാവായ്ക്കാര്യനെഗ്ഗുരുവായുമേ
സേനേശനാക്കിയാധൃഷ്ടിയെവികദ്രുവെമന്ത്രിയായ്
യദുക്കളിൽപ്രായമേറും പത്തുപേർ കുലമുഖ്യരേ
കാര്യംതോറുംകീഴ്മന്ത്രിമാരാക്കി ബുദ്ധിമാനവൻ
തേരാളിതേർനടത്തീടാൻ കേശവന്നങ്ങു ദാരുകൻ
യോധമുഖ്യൻയോധർകളിൽ ശ്രേഷ്ഠനായൊരു സാത്യകി
ഏവം പുരത്തിലേർപ്പാടുചെയ്തു കൃഷ്ണനരിന്ദമൻ

ദ്വാരകയിൽ താമസമുറപ്പിച്ചശേഷം വിദർഭ (ഇന്നത്തെ ബീഹാർ) രാജാവിന്റെ മകളായ രുഗ്മിണിയെ

ശ്രീകൃഷ്ണൻ വിവാഹം ചെയ്തു. ഇതൊരു സാധാരണമട്ടി ലല്ലായിരുന്നു. വിദർഭരാജാവായ ഭീഷ്മകന്റെ പുത്രിയെ വൃഷ്ണിഗോത്രജനായ കൃഷ്ണനെക്കൊണ്ടു കല്യാണം കഴിപ്പിക്കുന്നതിനു രുക്മിക്ക് അത്ര മനസ്സുണ്ടായിരുന്നില്ല; അതുകൊണ്ടു് ഉത്തരഭാരതത്തിലെ പ്രതാപിയായ ജരാസന്ധന്റെ ആലോചനയോടുകൂടി ചേദിപനായ ശിശുപാലനു മകളെ കൊടുക്കുവാൻ തീർച്ചയാക്കി. ശിശുപാലൻ കൃഷ്ണപിതാവായ വസുദേവന്റെ സോദരി(ശ്രുതശ്രവ)യുടെ മകനും ജരാസന്ധന്റെ സേനാധിപനുമാണെന്നു ഈ അവസരത്തിൽ പ്രത്യേകിച്ചും ഓർക്കേണ്ടതാണു്. വൃഷ്ണികളൊന്നിച്ചു കൃഷ്ണൻ വിദർഭ നഗരത്തിലേക്കു പോയി. അടുത്തുള്ള ക്ഷേത്രത്തിൽ തൊഴുതു രാജധാനിയിലേക്കു മടങ്ങിയിരുന്ന രുഗ്മിണിയെ കൈക്കുപിടിച്ചു തേരിലേററി കൃഷ്ണൻ ദ്വാരകയ്ക്കു വെച്ചടിച്ചു. ഭീഷ്മകപുത്രനായ രുഗ്മി കോപിച്ചു് ഒരു വലിയ സേനയോടുകൂടി കൃഷ്ണനെ പിന്തുടന്നു. അടുത്തെത്തിയെന്നു കണ്ടപ്പോൾ കൃഷ്ണൻ തിരിഞ്ഞു നിന്നു യുദ്ധംചെയ്തു എതിരാളിയെ തോല്പിച്ചു വീണ്ടും യാത്ര തുടന്നു. തനിക്കു പരാജയം നേരിട്ട യുദ്ധക്കളത്തിൽ തന്നെ രുഗ്മി ഭോജകടം എന്നൊരു നഗരം സ്ഥാപിച്ചു 'ഇനി സ്വരാജ്യത്തേക്കു പോകേണമെങ്കിൽ കൃഷ്ണനോടു പകരം ചോദിച്ചിട്ടേയുള്ളൂ' എന്നു ശപഥംചെയ്തുവിടെ വസിച്ചു.

കൃഷ്ണൻ ഓരോരിക്കലായി വിവാഹം ചെയ്ത രുഗ്മിണി, സത്യഭാമ, ജാംബവതി, കാളിന്ദി, മിത്രവിന്ദ, സത്യ, ഭദ്ര, ലക്ഷ്മണ എന്നീ എട്ടുപേൎക്കു പുറമെ പതിനാറായിരം സ്ത്രീകളും കൂടി ഭാൎയ്യമാരായിട്ടുണ്ടായിരുന്നു എന്നു പുരാ

ങ്ങളിൽ കാണുന്നു. എന്നാൽ ഇവകളിൽ കാണുന്ന * പരസ്പരവിരുദ്ധങ്ങളെ നോക്കുമ്പോൾ രുഗ്മിണി ഒഴികെ വേറെ ഭാര്യമാരുണ്ടായിരുന്നില്ലെന്നു ബലമായി സംശയിക്കേണ്ടിയിരിക്കുന്നു. അതിരററ പൌരുഷവും സൽസ്വഭാവവും വാത്സല്യവും കൃഷ്ണനുണ്ടായിരുന്നിട്ടും യദുക്കളെ

---

* വിഷ്ണുപുരാണത്തിൽ കൃഷ്ണനു 16101 ഭാര്യമാരുണ്ടായിരുന്നു എന്നു കാണുന്നു. അതിൽതന്നെ മറെറാരിടത്തു 16007 ഭാര്യമാരും 1440 മക്കളും വേറൊരുഭാഗത്തു രുഗ്മിണിയുൾപ്പെടെ 9 ഭാര്യമാർ, മറെറാരുഭാഗത്തു കുറെക്കൂടി സ്ത്രീകൾ. കുറെ കഴിഞ്ഞാൽ വീണ്ടും കുറെ പേരുകൾ. ഹരിവംശത്തിൽ രുഗ്മിണിയെ കൂടാതെ 9 ഭാര്യമാർ. വേറൊരദ്ധ്യായത്തിൽ രുഗ്മിണിക്കു പുറമെ 12 പത്നിമാർ. അതിൽതന്നെ കുറെ കഴിഞ്ഞാൽ 5 പേരുകളേയും കൂടി കാണാം. സത്യഭാമയും രുഗ്മിണിയും മാത്രമാണു രംഗപ്രവേശം ചെയ്യുന്നതു. അവരിൽ സത്യഭാമ രണ്ടുതവണമാത്രം. ആ ഘട്ടങ്ങൾ വായിക്കുമ്പോൾ അവയൊക്കെ അനന്തരകാലത്തു എഴുതിച്ചേർത്തതാണെന്നു എളുപ്പത്തിൽ തോന്നിപ്പോകും. രുഗ്മിണിയുടെയും ജാംബവതിയുടെയും പുത്രന്മാരെപ്പററിമാത്രം ഭാരതം പ്രസ്താവിക്കുന്നു. ജാംബവതി ഒരാൾക്കരടിയുടെ പുത്രിയാകയാൽ ആ വിവാഹം ചരിത്രകാരൻ സമ്മതിക്കുന്നില്ല. ആൾക്കരടികളെ ഇന്ത്യയിലെ പൂർവ്വനിവാസികളായി ഗണിക്കുന്നതായാൽതന്നെ ജാംബവതീപുത്രനായ സാംബൻ ദുര്യോധനപുത്രിയായ ലക്ഷണയെ വേട്ടതു കൌരവന്മാരുടെ ചരിത്രമാകുന്ന ഭാരതത്തിൽ കാണാത്തതുകൊണ്ടു ലക്ഷണാവിവാഹം പൌരാണികന്മാരുടെ മനോധർമ്മമാണെന്നു കരുതണം. അതിനാൽ ചരിത്രദൃഷ്ട്യാ ജാംബവതിയും സ്വീകാര്യയല്ല. രുഗ്മിണിയും പ്രദ്യുമ്നാനിരുദ്ധവജ്രന്മാരുമേ സർവ്വസമ്മതരാകുന്നുള്ളു.

ടെ ഇടയിൽ യോജിപ്പുണ്ടായിരുന്നില്ല. കൃഷ്ണശാസനക ളെ അവരാരും പരസ്യമായി ലംഘിച്ചിരുന്നില്ലെങ്കിലും അവരുടെ പൂർവ്വസ്പർദ്ധയും കലഹവും ഇടക്കിടെ അവിട വിടെ ആയി പൊട്ടിപ്പൊടിച്ചിരുന്നു. സ്വഗോത്രത്തിൽ യോജിപ്പുണ്ടാകാനായി പ്രയത്നിച്ച കൃഷ്ണൻ അതു സാധി ക്കാതെ ഇച്ഛാഭംഗത്തോടുകൂടി പറയുന്നതു നോക്കുക; ഞാൻ എന്റെ ജ്ഞാതികളുടെ ദാസനെപ്പോലെ വർത്തി ച്ചു അവരുടെ ശകാരവാക്കുകൾ കേൾക്കുന്നു. എന്റെ ധനത്തിൽ പകുതിയും ഞാൻ അവക്കു കൊടുത്തുകഴി ഞ്ഞു. അവരുടെ കഠിനവാക്കുകൾ ശ്രവിക്കുമ്പോൾ എ ന്റെ ഹൃദയം തകരുന്നു. ബലദേവൻ, ഗദൻ, സുകുമാ രൻ, മൽപുത്രനായ പ്രദ്യുമ്നൻ ഇവരൊക്കെ മൈമിട്ടു ക്കിനും അഴകിനും ശ്രുതിപ്പെട്ടവരാണ്. അന്ധകന്മാരും വൃഷ്ണികളും വലിയ കരുത്തുള്ളവരും ധൈര്യശാലികളും ആകുന്നു. അവരുടെ വൈരികൾക്കു നാശവും ബന്ധു ക്കൾക്കു ക്ഷേമവുമാണ്. എന്റെ പക്ഷത്തിൽ ഇത്രയൊ ക്കെ ബലവാന്മാരുണ്ടായിരുന്നിട്ടും ഞാൻ തീരെ നിസ്സ ഹായനെപ്പോലെ കഴിച്ചുകൂട്ടുന്നു. ആഹുകനും, അക്രൂരനും എന്റെ ഉററ സ്നേഹിതരാണ്; എന്നാൽ ഒരാളുടെപേ രിൽ സ്നേഹം ഭാവിച്ചാൽ മററെ ആൾ മുഷിയും, അതു കൊണ്ടു അവരുടെ പേരിൽ എനിക്കുള്ള വാത്സല്യം ഞാൻ പ്രദശിപ്പിക്കാതെ കഴിച്ചുകൂട്ടുന്നു. അവർ തമ്മിൽ കലഹിക്കുന്നുണ്ടെങ്കിലും എനിക്കവർ 'പരിത്യാജ്യരല്ല.'

താഴെ പറയുന്ന കഥ യാദവന്മാരുടെ അന്തഃഛിദ്ര ങ്ങളെ വെളിപ്പെടുത്തുന്നു. യദുപ്രമാണികളിൽ ഒരുവനാ

യ സത്രാജിത്തിന സ്യമന്തകമെന്ന പേരായൊരു രത്നം ലഭിച്ചു. 'രത്നഹാരീതുപാൎത്ഥിവഃ' എന്ന ന്യായപ്രകാരം ആ രത്നം ഉഗ്രസേനന്റെ കൈവശത്തിലിരിക്കേണ്ടതാണെന്നായിരുന്നു കൃഷ്ണന്റെ പക്ഷം; പക്ഷെ മത്സരബുദ്ധികളായ യാദവന്മാരെ ഭയപ്പെട്ടു അതിനെപ്പറ്റി കൃഷ്ണൻ യാതൊന്നും തുറന്നു പ്രസ്താവിച്ചില്ല. ആൎക്കും പ്രലോഭമുണ്ടാക്കുന്ന ആ ദിവ്യരത്നം തന്റെ കൈയിലിരിക്കുന്നതു ആപല്കരമാണെന്നു കരുതി അതു സൂക്ഷിക്കുവാനായി സത്രാജിത്തു സോദരനും ഒരു പ്രസിദ്ധയോദ്ധാവുമായിരുന്ന പ്രസേനനെ ഏല്പിച്ചു. അങ്ങനെ ഇരിക്കെ ഒരു ദിവസം പ്രസേനൻ നായാട്ടിന പോയി. വനത്തിൽവെച്ചു അവനെ ഒരു സിംഹം കൊന്നതോടുകൂടി രത്നം കാണാതായി. പ്രസേനനെക്കൊന്നു രത്നം കൈക്കലാക്കിയതു കൃഷ്ണനാണെന്നു എല്ലാവരും പറഞ്ഞുതുടങ്ങി. അപവാദം നാട്ടിലൊക്കെ പരന്നപ്പോൾ അതു തീൎക്കുവാൻ കൃഷ്ണൻതന്നെ ഒരുങ്ങിപ്പുറപ്പെട്ടു. അദ്ദേഹം കാട്ടിൽച്ചെന്നു പല സ്ഥലങ്ങളിലും സൂക്ഷ്മമായിത്തിരഞ്ഞു ഒടുവിൽ സ്യമന്തകം കണ്ടുപിടിച്ചു അതുംകൊണ്ടു ദ്വാരകയിലേക്കു മടങ്ങിവന്നു സ്വജനങ്ങളെ പലരേയും വിളിച്ചുവരുത്തി ആ സദസ്സിൽവെച്ചു അതു സത്രാജിത്തിന കൊടുത്തു. എന്നാൽ അധികതാമസം കൂടാതെ ആ രത്നം സത്രാജിത്തിന്റെ മരണത്തിന കാരണമായി. ശതധന്വാവു എന്നൊരുവൻ ഒരുദിവസം നിദ്രാവശനായ സത്രാജിത്തിനെ കൊന്നു രത്നം കൈക്കലാക്കി. ആ ഭയങ്കരസംഭവം കേട്ടപ്പോൾ യാദവന്മാരുടെ നേതാവിന്റെ നിലയിൽ കൃഷ്ണൻ ശതധ

ന്വാവിനു വധശിക്ഷ വിധിച്ചു. അതു കേട്ടാറെ അതിവേഗമുള്ള കുതിരപ്പുറത്തു കേറി ശതധന്വാവു ദ്വാരകയിൽനിന്നു പുറപ്പെട്ടു. രാമകൃഷ്ണന്മാർ ഒരു രഥത്തിൽ കേറി അവനെ പിന്തുടൎന്നു. പിടിക്കുമെന്ന ഘട്ടമായപ്പോഠം അവൻ കുതിരപ്പുറത്തുനിന്നു താഴെ ചാടി—കുതിര ക്ഷീണിച്ചു ചത്തുവീണു—കാട്ടിലേക്കു കുതിച്ചോടി. കൃഷ്ണൻ പിന്നാലെ പാഞ്ഞു. രക്ഷപ്പെട്ടുവാൻ മാൎഗ്ഗമില്ലെന്നു കണ്ടപ്പോഠം ശതധന്വാവു വാളൂരി കൃഷ്ണൻെറ നേരെ തിരിഞ്ഞുനിന്നു. ദ്വന്ദ്വയുദ്ധത്തിൽ ശതധന്വാവു ഹതനായി പക്ഷെ അവൻെറ ദേഹം പരിശോധിച്ചപ്പോഠം രത്നം കണ്ടുകിട്ടിയില്ല. തേരിലിരുന്നിരുന്ന രാമനോടു കൃഷ്ണൻ മടങ്ങിവന്നു വിവരം പറഞ്ഞപ്പോഠം 'ഛീ താൻ വലിയ ദുരാഗ്രഹിയാണു്. രത്നം മോഷ്ടിച്ചതു മററാരുമല്ല, താൻ തന്നെ. ഞാൻ ഇനി ദ്വാരകയ്ക്കില്ല' എന്നു ബലരാമൻ കോപിച്ചു പറഞ്ഞു ആ വഴിയേ വിദേഹ (ഇന്നത്തെ ഉത്തര ബീഹാർ) രാജ്യത്തേക്കു പോയി അവിടെ മൂന്നു കൊല്ലം താമസിച്ചു. ഇതിനിടയിൽ അക്രൂരൻ ദ്വാരകയിൽനിന്നോടിപ്പോയി വീണ്ടും അങ്ങോട്ടു ചെല്ലാതായി. നയോപായങ്ങളാൽ കൃഷ്ണൻ അക്രൂരനെ വരുത്തി രത്നം തൻെറ കൈവശമുണ്ടെന്നു യാദവസദസ്സിൽവെച്ചു അക്രൂരനെക്കൊണ്ടു സമ്മതിപ്പിച്ചു. അപ്പോഴേക്കും അതു 'എനിക്കെനിക്കു വേണം' എന്നായി ചില യദുമുഖ്യന്മാർ. എന്നാൽ അതിനൊന്നും വഴിപ്പെടാതെ അക്രൂരനെത്തന്നെ സ്യമന്തകം സൂക്ഷിച്ചുകൊഠംവാൻ കൃഷ്ണൻ അനുവദിച്ചു. ഈ തരത്തിൽ വൃഷ്ണികഠംക്കുണ്ടായിരുന്ന അന്യോന്യമത്സരങ്ങളേ

ത്തും അത്യാഗ്രഹങ്ങളേയും ഗർവ്വത്തേയും വർദ്ധിപ്പിക്കാതെ കൃഷ്ണൻ ഒതുക്കിക്കഴിച്ചു. അമാനുഷപ്രഭാവനായ കൃഷ്ണൻ നിമിത്തം തങ്ങൾക്കും വംശത്തിനും വന്നുകൂടിയ ഉന്നതിയിൽ യാദവന്മാർക്ക അതിരുകവിഞ്ഞ നിന്ദാഹങ്കാരങ്ങളുണ്ടായി.

ഈ കാലത്തുതന്നെ കൃഷ്ണന് അന്യരാജാക്കന്മാരോടു യുദ്ധം ചെയ്യേണ്ടിവന്നു. അവരിൽ ചിലർ നരകൻ, സാല്വൻ, പൌണ്ഡ്രകവാസുദേവൻ ബാണൻ എന്നിവരായിരുന്നു. ഇവരൊക്കെ ജരാസന്ധപക്ഷക്കാരായിരുന്നു. ഇവരുമായുള്ള യുദ്ധങ്ങളിൽ പറയത്തക്ക ചരിത്രവൈശിഷ്ട്യമില്ലാത്തതിനാൽ ആ ഭാഗം ഇവിടെ വിസ്തരിക്കുന്നില്ല. അനാവശ്യമായി പ്രാണിഹിംസ ചെയ്യുന്നതിൽ കൃഷ്ണനു വല്ലാത്ത വിമുഖതയുണ്ടായിരുന്നു. യുദ്ധം ചെയ്തിരുന്നതു തന്നെ നിവൃത്തിയില്ലാത്ത സന്ദർഭങ്ങളിലാണ്. അസ്ത്രം എടുത്താൽ എതിരാളി മരിച്ചു നിശ്ചയം; കൃഷ്ണൻ ഒരിക്കലും ആരോടും തോററിട്ടില്ല. എന്നാൽ കൃഷ്ണന്റെ ജീവിതം ഏതുതരത്തിലായിരുന്നു എന്നു ഒരു ദിവസം അദ്ദേഹം രുഗ്മിണിയോടു പറഞ്ഞതിൽനിന്നു നമുക്ക മനസ്സിലാക്കാം; 'വംശശുദ്ധി, യശസ്സ്, സമ്പത്തു, ബുദ്ധി, വിദ്യ, ശൌര്യവീര്യപരാക്രമങ്ങൾ, സൌഭാഗ്യം സർവ്വലോകപൂജ്യത്വം എന്നിവകൊണ്ടു ഭുവനപ്രസിദ്ധരായ മന്നവന്മാർ നിന്നെകൊതിച്ചുണ്ടു. പ്രതാപിയായ ശിശുപാലനും ഹാജരുണ്ടായിരുന്നു. അവനുതന്നെ നിന്നെ കൊടുക്കണമെന്നായിരുന്നു നിന്റെ പിതാവിനും സോദരനും ആഗ്രഹം. അവരെയൊക്കെ ഉപേക്ഷിച്ചു നീ എന്നെ കാംക്ഷി

ച്ചുവല്ലോ. ശത്രുരാജാക്കന്മാരെ ഭയപ്പെട്ടു ഞാൻ സമുദ്രമേധ്യത്തിൽ വന്നിരിക്കുന്നു. ഞങ്ങൾക്കെന്നും സ്വൈപാസനമില്ല. തങ്ങളുടെ ചൊല്പടിക്കു നില്ക്കാത്ത പുരുഷന്മാരെ സ്വീകരിക്കുന്ന സ്ത്രീകൾക്കു എന്നും ദുഃഖംതന്നെ. ഞങ്ങൾ നിർദ്ധനരാണു്. സഹായികളും ഞങ്ങളെപ്പോലെതന്നെ. ഐശ്വര്യ്യവും വയഃകുലരൂപലാവണ്യവും ഒത്തുവരുന്നവർ തങ്ങളിൽ വേണം വിവാഹവും മൈത്രിയും. ഈവക തത്വങ്ങളൊന്നും ഗ്രഹിക്കാതെ നീ എന്നെ ഭർത്താവായി വരിച്ചു. പുത്രമിത്രാർത്ഥകളത്രാദ്യഭിലാഷങ്ങൾ എനിക്കില്ല. ആത്മലാഭംകൊണ്ടു ഞാൻ സന്തുഷ്ടനാണു' ഇതെല്ലാം രുഗ്മിണിയോടുള്ള നർമ്മവാക്കുകളായിട്ടേ ചിലർ കണക്കാക്കുന്നുള്ളു. എന്നാൽ അതു കേവലം അങ്ങനേയല്ല. ഇതിൽ ശ്രീകൃഷ്ണന്റെ ജീവിതരഹസ്യം അന്തർഭവിച്ചിരിക്കുന്നതായി വിചാരിക്കണം.

---

## ൧൦. പാഞ്ചാലീസ്വയംബരം

---

കൃഷ്ണനും യാദവന്മാരും ദ്വാരകയിൽ താമസമുറപ്പിച്ചശേഷം ഉത്തരേന്ത്യയിൽ വലുതായൊരു സംഭവം ഉണ്ടായി. അതു പാഞ്ചാലരാജകുമാരിയായ ദ്രൗപതിയുടെ സ്വയംബരമായിരുന്നു. കുരുജാംഗലവും പാഞ്ചാലവും (ഇന്നത്തെ ദൽഹിയും ഗാർവാളും) ആര്യ്യാവർത്തത്തിൽ ഏററവും പ്രധാനങ്ങളായ രണ്ടു രാജ്യങ്ങളായിരുന്നു. വ്യത്യസ്തനാമങ്ങളാൽ അറിയപ്പെടുന്നതിനുമുമ്പു് ഈ പ്രദേശം

ആൎയ്യവംശത്തിൽപെട്ട കുരുക്കളുടേയും പാഞ്ചാലരുടേയും വാസസ്ഥാനമായിരുന്നു. ഈ രണ്ടു വകക്കാരും ആദിയിൽ ഒരേ ഗോത്രത്തിൽനിന്നുണ്ടായി. അവരിൽ ചിലർ കുരുജാംഗലത്തിലും മറേറവർ പാഞ്ചാലത്തിലും പാൎത്തുവന്നു. എന്നാൽ കാലാന്തരത്തിൽ അവർ തമ്മിൽ കലഹിച്ചുതുടങ്ങുകയും ആ കലഹത്തിന്നു പിന്നീടു വളരെ ശക്തി കൂട്ടുകയും ചെയ്തു. അനേകതലമുറകളായി നിന്നുപോന്ന വൈരം ഒടുവിൽ കുരുക്ഷേത്രത്തിലുണ്ടായ യുദ്ധത്തിൽവെച്ചു ഇരുകക്ഷികളേയും മിക്കവാറും നശിപ്പിച്ചുകളഞ്ഞു.

കേരള സാഹിത്യ അക്കാദമി

നമ്മുടെ കഥ ആരംഭിക്കുമ്പോൾ കുരുക്കളുടെ രാജാവു ധൃതരാഷ്ട്രനായിരുന്നു; പക്ഷെ അദ്ദേഹം കുരുടനായിരുന്നതിനാൽ അദ്ദേഹത്തിൻെറ പിതാവിൻെറ ജ്യേഷ്ഠഭ്രാതാവായ ഭീഷ്മരായിരുന്നു രാജ്യകാൎയ്യങ്ങളന്വേഷിച്ചിരുന്നതു്. ഭീഷ്മൎക്കു തുല്യനായി അക്കാലത്തു വേറൊരു യോദ്ധാവും ഭരണതന്ത്രജ്ഞനും ഉണ്ടായിരുന്നില്ല. ആ മഹാനായിരുന്നു യഥാൎത്ഥത്തിൽ രാജ്യത്തിനു് അവകാശി; എന്നാൽ അദ്ദേഹം വളരെ ചെറുപ്പത്തിൽ തന്നെ രാജ്യാവകാശം തനിക്കു വേണ്ടെന്നു നിശ്ചയിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ പിതാവായ ശന്തനുമഹാരാജാവു സത്യവതിയെന്ന മുക്കുവസ്ത്രീയിൽ അനുരക്തനായിട്ടു വശായി. അതു കണ്ടപ്പോൾ സത്യവതിയുടെ അച്ഛനായ മുക്കുവൻ, മകളെ രാജാവിനു കൊടുക്കേണമെങ്കിൽ, അവളിലുണ്ടാകുന്ന പുത്രന്മാൎക്കു രാജാധികാരം സിദ്ധിക്കണം എ

ന്നു ശഠിച്ചു. ശന്തനുമഹാരാജാവു വലിയ കുണ്ഠിതത്തിലക പ്പെട്ടു. വിവരം മനസ്സിലായപ്പോൾ ഭീഷ്മർ അച്ഛന്റെ ഇഷ്ടനിവൃത്തിക്കായി ഉടനെ മുക്കുവന്റെ അടുക്കൽ ചെന്നു താൻ സിംഹാസനം സ്വീകരിക്കുയോ വിവാഹം ചെയ്കയോ ഇല്ലെന്നു ശപഥം ചെയ്തു. അതുകൊണ്ടു സത്യവതിയുടെ പുത്രന്മാൎക്കും അവരുടെ സന്തതികൾക്കും തന്നെ രാജ്യാധികാരം സിദ്ധിച്ചു. സത്യവതിക്കു രണ്ടു പുത്രന്മാരുണ്ടായി. അവരിൽ ഒരാൾ ശത്രുവിനാൽ കൊല്ലപ്പെട്ടു. മറേറ ആൾ വിഷയാനുഭവത്തിൽ അത്യാസക്തനായിരുന്നതിനാൽ രണ്ടു പത്നികളെ വിധവകളാക്കിക്കൊണ്ടു ചെറുപ്പത്തിൽതന്നെ പരലോകം പൂകി. ശന്തനുരാജാവു മുമ്പെതന്നെ അന്തരിച്ചിരുന്നു. ദൃഢപ്രതിജ്ഞനായ ഭീഷ്മർ കല്യാണം കഴിക്കയുമില്ല. കുരുവംശത്തിൽ സന്തതിവിച്ഛേദം വരിക എന്ന നിലയായി. അതുകൊണ്ടു സത്യവതീപുത്രന്റെ (വിധവകളായ) പത്നിമാരിൽ സന്തത്യുല്പാദനം വേണമെന്നു വന്നുകൂടി. വംശവൃദ്ധിക്കുവേണ്ടി വിധവമാർ ഭൎത്തൃസഹോദരന്മാരെ സ്വീകരിക്കുക അക്കാലത്തു നടപ്പായിരുന്നു. വംശവിനാശത്തെ ഓൎത്തു പരിതപിച്ച സത്യവതി തന്റെ കാനീനപുത്രനായ വേദവ്യാസനെ വരുത്തി വിവരം പറഞ്ഞു. അപ്രകാരം വേദവ്യാസൻ രാജപത്നിമാരായ അംബികയിലും അംബാലികയിലും അവരുടെ ദാസിയിലും ധൃതരാഷ്ട്രനെന്നും പാണ്ഡുവെന്നും വിദുരനെന്നും പേരായി ഓരോ പുത്രനുണ്ടായി. ധൃതരാഷ്ട്രൻ ഗാന്ധാര (ഇപ്പോഴത്തെ കാണ്ഡഹാർ) രാജാവിന്റെ മകളായ ഗാന്ധാരിയെ വേട്ടു. ഭൎത്താവിനു കണ്ണു

കാണാൻ പാടില്ലാത്ത സ്ഥിതിക്കു തനിക്കും കാഴ്ച വേണ്ടെന്നുവെച്ച് ആയുഷ്കാലം മുഴുവനും പതിവ്രതയായ ഗാന്ധാരി കണ്ണടച്ചു മൂടിക്കെട്ടിയിരുന്നു. പാണ്ഡുവിനു പൃഥയെന്നും മാദ്രിയെന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു. അവരിൽ പൃഥ (കുന്തി) കൃഷ്ണപിതാവായ വസുദേവന്റെ സോദരിയും മാദ്രി മദ്രരാജാവിന്റെ പുത്രിയും ആയിരുന്നു. ജ്യേഷ്ഠൻ കുരുടനായതുകൊണ്ട് അനുജനായ പാണ്ഡു രാജാവായി. സഹോദരന്മാർ രണ്ടു പേരും കുറെ കാലത്തേക്കു യോജിച്ചിരുന്നു; എന്നാൽ അധികം താമസിക്കാതെതന്നെ യോജിപ്പോടുകൂടിയ അവരുടെ സ്ഥിതിക്കു അല്പം ഒരു വ്യത്യാസം വന്നുവശായി. അതു കാരണം പാണ്ഡു മഹാരാജാവു പത്നിമാരോടും അനുചരന്മാരോടുംകൂടി കുരുജാംഗലം വിട്ടു ഹിമാലയത്തിലേക്കു പോയി. ഈ വിധത്തിൽ കുരുക്കളിൽനിന്നു വേറൊരു വംശം ഉണ്ടായി. അവരാകുന്നു പാണ്ഡവന്മാർ. ധൃതരാഷ്ട്രക്കു വളരെ പുത്രന്മാരുണ്ടായി. അവരിൽ മൂത്തതു ദുര്യോധനൻ. പാണ്ഡു ജീവിച്ചിരിപ്പുണ്ടെന്നോ അദ്ദേഹത്തിനു മക്കളുണ്ടെന്നോ യാതൊരു വിവരവും വളരെ കാലത്തേക്കു കൌരവർക്കുണ്ടായിരുന്നില്ല. അങ്ങനെ ഇരിക്കുമ്പോൾ ഒരു ദിവസം കുന്തി അഞ്ചു കുമാരന്മാരേയും കൊണ്ടു ഹസ്തിനപുരത്തിലെത്തി. അതിൽ മൂന്നും മരിച്ചു മാദ്രി ഇരട്ട പെറ്റ രണ്ടും കുട്ടികളാണ് ആ കുമാരന്മാരെന്നു പറഞ്ഞു. കുന്തിയുടെ കാനീനപുത്രനാണു മഹാഭാരതത്തിലെ വിശ്രുതനായ കർണ്ണൻ. പ്രസവിച്ചു ഉടനെ കുന്തി മകനെ ഒരു പെട്ടിയിലാക്കി പുഴയിലൊഴുക്കി. തേരുതെളിക്കുന്നൊരുവൻ അതിനെ ക

ണ്ടെടുത്തു രാധ എന്നു പേരായ തന്റെ ഭാൎയ്യയെ ഏല്പിച്ചു വളൎത്തിവന്നു. ഈ കുട്ടിയാണു പിന്നീടു കൌരവ സൈന്യത്തിൽ അതിവിഖ്യാതനായ ഒരു മഹാരഥനായിത്തീൎന്നതു്. ഇതുകൊണ്ടാണു സൂതനെന്നും രാധേയനെന്നും കൎണ്ണനെ പറഞ്ഞിരുന്നതു്. പാണ്ഡവന്മാർ ഐവരുടേയും പേരുകൾ ക്രമത്തിൽ യുധിഷ്ഠിരൻ, ഭീമൻ, അൎജ്ജുനൻ, നകുലൻ, സഹദേവൻ എന്നായിരുന്നു. രാജകുമാരന്മാരെ അഞ്ചു പേരേയും ഭീഷ്മരും ധൃതരാഷ്ട്രനും യഥാമതി സ്വീകരിച്ചു. ഭീഷ്മരും വിദുരരും അവരെ പുത്രനിൎവ്വിശേഷം വളൎത്തി * ദ്രോണാചാൎയ്യരുടെ കീഴിൽ വിദ്യാഭ്യാസത്തിനാക്കി. അക്കാലത്തെ വില്ലാളികളിൽ മുടിമണിയായുള്ള അൎജ്ജുനനും ഗദാപ്രയോഗത്തിൽ അദ്വിതീയരാ

---

* ദ്രോണാചാൎയ്യർ ആദ്യത്തിൽ ദ്രുപദന്റെ ഉററസ്നേഹിതനായിരുന്നു; സംഗതിവശാൽ അവർ തമ്മിൽ കലഹിച്ചു. അതുകാരണം ആചാൎയ്യർ പാഞ്ചാലരെ ഉപേക്ഷിച്ചു് അവരുടെ പൂൎവ്വവൈരികളായ കുരുക്കളെ ആശ്രയിച്ചു. അക്കാലത്തു ദ്രോണരുടെ സ്യാലനായ കൃപരായിരുന്നു കുരുരാജകുമാരന്മാരെ അസ്ത്രാഭ്യാസം ചെയ്യിച്ചിരുന്നതു്. ദ്രോണർ ഹസ്തിനപുരത്തിൽ ചെന്നപ്പോൾ ധനുൎവ്വേദപാരംഗതനായ അദ്ദേഹത്തെ എല്ലാവരും ആദരവോടെ സൽക്കരിച്ചു കുമാരന്മാരുടെ വിദ്യാഭ്യാസം അദ്ദേഹത്തിൽ അൎപ്പിച്ചു. ഏതാനും കാലംകൊണ്ടു ശിഷ്യസമ്പന്നനായിത്തീൎന്ന ദ്രോണർ പാഞ്ചാലം ആക്രമിച്ചു ദ്രുപദനെ തോല്പിച്ചു പകുതിരാജ്യം അപഹരിച്ചു കുരുരാജാക്കന്മാൎക്കു നൽകി. ഇതിന്റെ പകവീട്ടുവാനായി പാൎത്തിരുന്ന ദ്രുപദനു കാലാന്തരത്തിൽ രണ്ടു പുത്രന്മാരും ഒരു പുത്രിയും ഉണ്ടായി.

യും ഭീമനും ദുൎയ്യോധനനും ആയിരുന്നു. പണ്ടുതന്നെ പാണ്ഡുമഹാരാജാവിനെ സ്നേഹമുണ്ടായിരുന്ന പുരവാസികൾക്കു പാണ്ഡവന്മാരിൽ വാത്സല്യം മുഴുത്തു. പക്ഷെ ദുൎയ്യോധനന് അവരോടു വൈരം വൎദ്ധിച്ചു പാണ്ഡവന്മാരെ നശിപ്പിക്കുവാൻ ദുൎയ്യോധനൻ പല ചതിപ്രയോഗങ്ങൾ ചെയ്തു. അവരോ അവയൊക്കെയും ക്ഷമയോടെ സഹിച്ചു എന്നുമാത്രമല്ല ദുൎയ്യോധനപ്രഭൃതികളോടു കഴിയുന്നത്ര സ്നേഹത്തിൽ വൎത്തിക്കുവാൻ ശ്രമിച്ചുപോന്നാക്കി. ഒന്നുകൊണ്ടും ഒരു ഫലവും ഉണ്ടായില്ല. ദുൎയ്യോധനന്റെ ചതിപ്രയോഗങ്ങളിലൊന്നാണ് ലാക്ഷാഗൃഹനിൎമ്മാണം. അതിൽ വെന്തുപോയെന്നു വിചാരിക്കപ്പെട്ട പാണ്ഡവന്മാർ വേഷപ്രച്ഛന്നരായി അലഞ്ഞു നടക്കുമ്പോഴാണ് പാഞ്ചാലീസ്വയംബരമുണ്ടായതു്. ആ അവസരത്തിൽ ഇന്ത്യയിലെ മിക്ക രാജാക്കന്മാരും ഇടപ്രഭുക്കന്മാരും പാഞ്ചാലരാജ്യത്തിൽ എത്തിച്ചേൎന്നിരുന്നു.

പാഞ്ചാലരാജാവായ ദ്രുപദന്റെ ഏകപുത്രിയായിരുന്നു ദ്രൌപദി. ആ കന്യകയ്ക്കു ധൃഷ്ടദ്യുമ്നൻ എന്നും ശിഖണ്ഡിയെന്നും പേരായി രണ്ടു സഹോദരന്മാരുണ്ടായിരുന്നു. അവരിരുവരും കേൾവിപ്പെട്ട യോദ്ധാക്കന്മാരായി. ആൎയ്യന്മാരുടെ ഇടയിൽ അന്നു ദ്രൌപദിയെപ്പോലെ സൌന്ദൎയ്യവതിയായി മറെറാരു കന്യക ഉണ്ടായിരുന്നില്ല. കാമകിങ്കരരായിത്തീൎന്ന പലേ രാജാക്കന്മാരും ദ്രൌപദിയുടെ പാണിപീഡനത്തിനായി പലേ സാഹസങ്ങളും പ്രവൎത്തിച്ചു. ദ്രുപദന്റെ ആഗ്രഹം വില്ലേട്ടത്തവരിൽ മുമ്പനായ അൎജ്ജുനനു മകളെ കൊടുക്കേണമെന്നായിരുന്നു.

ധനുർവിദ്യയിൽ അർജ്ജുനനു തുല്യനായി മററൊരുത്തനുമില്ലെന്നും പാണ്ഡുപുത്രരും ദുര്യോധനാദികളും യോജിച്ചു കഴികയെന്നതു് അസാദ്ധ്യമാണെന്നും ദ്രുപദന് അറിവുണ്ടായിരുന്നു. അതുകൊണ്ടു പാണ്ഡവന്മാരെ സ്വാധീനപ്പെടുത്തിയാൽ പാഞ്ചാലക്കു കുരുക്കളുടെ പേരിൽ ദൃഢമൂലമായികിടക്കുന്ന വിരോധത്തെ ലാക്കാക്കി കൌരവവംശം പാടെ നശിപ്പിക്കാമെന്നായിരുന്നു ദ്രുപദന്റെ ആലോചന. അതു കണക്കാക്കി സ്വയംബരത്തിനുള്ള ഒരുക്കങ്ങളൊക്കെ ചെയ്തുകഴിഞ്ഞപ്പോഴെക്കും പാണ്ഡവന്മാർ വേഷം മാറി ദേശാന്തരങ്ങളിൽ സഞ്ചരിക്കേണ്ടതായിവന്നു. താനുദ്ദേശിച്ച പുരുഷനു തന്റെ മകളെ വിവാഹംചെയ്തുകൊടുക്കുന്നതിനു ദ്രുപദൻ ഒരുപായം കണ്ടുപിടിച്ചു. അർജ്ജുനനൊഴികെ ആർക്കും വളയ്ക്കുവാൻ സാധിക്കാത്ത ഒരു വില്ലുണ്ടാക്കിച്ചു. ആകാശത്തിൽ തിരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു യന്ത്രവും അതിനുള്ളിൽ ഒരു ലക്ഷ്യവും വെച്ചു ദ്രുപദൻ 'ഈ വില്ലുകുലകേററീട്ടീ നല്ലോരമ്പുകൾകൊണ്ടുതാൻ കടന്നുലാക്കറുപ്പോനായ് കൊടുപ്പേനെൻറപുത്രിയെ' എന്നു വിളംബരംചെയ്തു. ഈ വിവരം കേട്ടു നിരവധി രാജാക്കന്മാരും ഇടപ്രഭുക്കന്മാരും മററു പ്രമാണികളും പാഞ്ചാലനഗരത്തിലെത്തി.

നഗരത്തിന്റെ ഈശാനകോണിൽ പണിചെയ്തിരുന്ന സ്വയംബരമണ്ഡപം ഭംഗിയേറുന്ന വിവിധവിതാനങ്ങളോടും അകിലിൻധൂമത്തോടും ചന്ദനച്ചാർ നനച്ച പൂമാലകളെക്കൊണ്ടും പരിശോഭിച്ചു. തൂര്യഘോഷം മുഴങ്ങി. പല ഭാഷകളിലുള്ള മാളികകളിൽ കോപ്പണിഞ്ഞും മത്സ

ിച്ചും പാർപ്പായി പാർത്ഥിവശ്രേഷ്ഠന്മാർ. ഇങ്ങനെ പതിനഞ്ചുനാൾ കഴിഞ്ഞു പതിനാറാം ദിവസം ദ്രൌപദി കുളിച്ചുവന്നു ശുഭ്രാസ്ത്രം ധരിച്ച് ആഭരണങ്ങളണിഞ്ഞു മംഗല്യമാന പൊന്മാല കയ്യിലെടുത്തു രംഗത്തിൽ പ്രവേശിച്ചു. വാദ്യഘോഷങ്ങളൊക്കെ നിറുത്തിച്ചു ധൃഷ്ടദ്യുമ്നൻ സോദരിയുടെ കൈക്കു പിടിച്ചു രംഗമദ്ധ്യത്തിലെത്തി ഉച്ചത്തിൽ ഇങ്ങനെ പറഞ്ഞു.

ഈവില്ലിതാലാക്കിവസായകങ്ങൾ
കേൾക്കേണമിക്കൂടിനമന്നവന്മാർ
യന്ത്രത്തിനുള്ളിപ്പഴുതാലെയെയ്തു-
കൊൾവിൻ നഭസ്സിൻവഴിയഞ്ചുബാണം
ഈവണ്ണമുള്ളത്തക്കർമ്മമാരോ
ചെയ്യാൻ കുലീനൻ ബൃഹദ്രൂപശാലി
ഈകൃഷ്ണയെൻ സോദരി, ആയവന്നു-
താൻ ഭാര്യയാകും പൊളിചൊല്ലിടാതോർ.

പാണ്ഡവന്മാർ ഐവരും ആ സ്വയംബരസഭയിലുണ്ടായിരുന്നു. അവർ * യാചകബ്രാഹ്മണരുടെ വേഷം ധ

---

* അക്കാലത്തെ ബ്രാഹ്മണർ ഇന്നുകാണുന്ന മട്ടിലല്ലായിരുന്നു. രാജാക്കന്മാർക്കും മററ് ഇടപ്രഭുക്കന്മാർക്കും വേണ്ടി യജ്ഞംചെയ്തിരുന്നവരെ ബ്രാഹ്മണരെന്നു പറഞ്ഞിരുന്നു. കൂലിക്കുവേണ്ടി വേലചെയ്തിരുന്ന ആ കൂട്ടക്ക് ചൊരുജനങ്ങളിൽനിന്നു യാതൊരു ബഹുമതിയും സിദ്ധിച്ചിരുന്നില്ല; എന്നാൽ അവരിൽ വല്ലവരും പഠിച്ചു വിദ്വാന്മാരായാൽ അവരെ യഥായോഗ്യം ആദരിച്ചിരുന്നു എന്നു മാത്രം. ജാതിവ്യത്യാസം ഉണ്ടായിരുന്നില്ല. വേദപഠന

രിച്ചു ആ വകക്കാരുടെ ഇടയിൽതന്നെ ഇരുന്നിരുന്നു. നഷ്ടമായിരിക്കുന്ന രാജ്യാവകാശത്തെ തിരിച്ചുകിട്ടുവാൻ പാഞ്ചാലനരേന്ദ്രനെ ബന്ധുവാക്കിയാൽകൊള്ളാമെന്നു മോഹം അവൎക്കുണ്ടായിരുന്നു. അതിനാൽ രാജമണ്ഡലമണ്ഡിതമായ വിവാഹമണ്ഡപത്തിൽചെന്നു തങ്ങളുടെ പൌരുഷം ഒന്നു കാട്ടേണമെന്നാഗ്രഹം അവൎക്കുണ്ടായി. അമ്മയെ ഒരു കുശവപ്പുരയിലിരുത്തിട്ടാണു് അവരഞ്ചുപേരും ഭിക്ഷയാചിച്ചുനടക്കുന്ന ബ്രാഹ്മണരുടെ കൂട്ടത്തിൽ സ്വയംവരത്തിനുപോയതു്. കൃഷ്ണനും അവിടെ എത്തിയിരുന്നു; പക്ഷെ ദ്രൌപദീവരണത്തിനു ശ്രമിച്ചില്ല. അദ്ദേഹം മാത്രമാണു് അവിടെ കൂടിയിരുന്ന അനേകായിരം ജനങ്ങളുടെ കൂട്ടത്തിൽവെച്ചു പാണ്ഡവന്മാരെ തിരിച്ചറിഞ്ഞതു്. ഉററ സ്നേഹിതനായ കൎണ്ണനൊന്നിച്ചു ദുൎയ്യോധനനും ശതാനുജന്മാരും അവിടെ എത്തിയിരുന്നു. വിക്രമിയായ ജരാസന്ധനും ചമൂപതിയായ ശിശുപാലനും ദ്രൌപദിയെക്കാമിച്ചെത്തി. കൌരവരിൽ ഓരോരുത്തനും

---

ത്തിനും ആയുധാഭ്യാസത്തിനും നിലംഉഴുതു കൃഷിചെയ്യാനും എല്ലാവൎക്കും ഒന്നുപോലെ അധികാരമുണ്ടായിരുന്നു. പരാശരൻ എന്ന ബ്രാഹ്മണന്നു മുക്കുവസ്ത്രീയിലുണ്ടായ മകനായിരുന്നുവല്ലോ വ്യാസർ. ആ മുക്കുവസ്ത്രീയല്ലേ പിന്നീടു രാജപത്നിയായതു്? ദ്രോണർ ബ്രാഹ്മണനായിരുന്നു. പക്ഷെ അദ്ദേഹത്തിന്റെ പഠിപ്പു വേദങ്ങളിലല്ലാതെ ആയുധാഭ്യാസത്തിലായിരുന്നു. ജന്മനാ ബ്രാഹ്മണനായിരുന്ന ദ്രോണർ കൎമ്മണാ ക്ഷത്രിയനായി. മഹാഭാരതത്തിൽ പല ഘട്ടങ്ങളിലും ഈവക സംഭവങ്ങൾ കാണപ്പെടുന്നതാണു്.

ദ്രൗപദിയെ കിട്ടിയാൽകൊള്ളാമെന്നും തദ്വാരാ പാഞ്ചാലനുമായുള്ള വിരോധത്തിന് അറുതിവരുത്താമെന്നും ആഗ്രഹമുണ്ടായി. ബലവും വീര്യവും തികഞ്ഞ പലരും ബലം കൂടുന്ന വില്ലെടുത്തു കുലയ്ക്കുവാനൊരുങ്ങിയപ്പോൾ നിലതെററിത്തെറിച്ചു നിലംപൊത്തി. ചിലർ നെടുവീർപ്പിട്ടു ഹാഹാകാരം ചെയ്തു. മററു ചിലരുടെ ഹാരാംഗദാദ്യാഭരണം കൊഴിഞ്ഞു. തത്സമയം എല്ലാപേരേയും ഒന്നു നോക്കി കർണ്ണൻ അടുത്തുചെന്നു ക്ലേശലേശംകൂടാതെ വില്ലെടുത്തു കുലച്ച് അഞ്ചമ്പും എടുത്തു തൊടുത്തു. അപ്പോഴേക്കും 'സൂതനെ ഞാൻ വരിക്കില്ലാ' എന്നു ദ്രൗപദി ഉറക്കെ പറഞ്ഞു. അതുകേട്ട് അമർഷഹാസത്തോടെ കർണ്ണൻ വില്ലു താഴത്തിട്ടു സ്വാസനത്തിൽ പോയിരുന്നു. ഏവംവിധം ആ ക്ഷത്രിയരൊക്കെ പിന്തിരിക്കവേ വിപ്രമദ്ധ്യത്തിൽനിന്നു വേഷച്ഛന്നനായ അർജ്ജുനൻ എഴുന്നേററു. അപ്പോൾ ബ്രാഹ്മണരൊക്കെക്കൂടി 'ഈ വില്ലു കുലയ്ക്കുവാൻ അസ്ത്രപ്പയററില്ലാത്ത ഈ ദുർബ്ബലബ്രഹ്മചാരി മതിയാകുമോ? രാജാക്കന്മാർ മുമ്പെതന്നെ 'വിപ്രചാപല്യം' എന്നുപറഞ്ഞു നമ്മെ പരിഹസിക്കുക പതിവാണ്. ആ അപരാധം ഈ അവസരത്തിൽ ഒന്നാവർത്തിപ്പിക്കുവാനാണോ ഈ വിടുവാന്റെ പുറപ്പാട്'' എന്നായി. ഇത്തരം ഓരോന്നു വിപ്രർ പറയുമ്പോൾ അർജ്ജുനൻ വില്ലിനരികെ ചെന്നു മലപോലെ കുലുങ്ങാതെ ക്ഷണനേരം നിന്നു. പിന്നെ വില്ലു വലംവെച്ച് അതുകടന്നെടുത്ത് അരക്ഷണത്തിൽ കുലയേററി അഞ്ചു ശരങ്ങളും കയ്യിലെടുത്തു യന്ത്രപ്പഴുതിൽക്കൂടി ലാക്കെയ്തു താഴെ വീഴ്ത്തി. ഉടനെ ആ മ

ണ്ഡപത്തിൽ വലിയ ഘോഷമുണ്ടായി. വിപ്രന്മാർ വസ്ത്രങ്ങൾ വീശി. അത്ഭുതപ്പെട്ടു എല്ലാവരും ഹാഹാ എന്നു് ആർത്തു. വാദകന്മാർ ശതാംഗതൂര്യവാദ്യങ്ങൾ മുഴക്കി. സൂതമാഗധസംഘങ്ങൾ സുസ്വരം പുകഴ്ത്തി. അപ്പോഴേക്കും ശുക്ലാംബരയായ ദ്രൌപദി മാല്യം കയ്യിലെടുത്തു അർജ്ജുനപാർശ്വത്തിലെത്തി. എന്നാൽ കുണ്ഠിതപ്പെട്ട രാജമണ്ഡലം പാർത്ഥനോടെതിർത്തു. കൃഷ്ണൻ അവരെ തടഞ്ഞില്ലെങ്കിൽ ഭയങ്കരമായൊരു യുദ്ധം അവിടെ സംഭവിക്കുമായിരുന്നു. 'രാജകുമാരിയെ യഥാവിധി ഈ ബ്രാഹ്മണൻ കൈക്കൊണ്ടിരിക്കുന്നു' എന്ന കൃഷ്ണഭാരതി കേട്ടു് എല്ലാവരും സമാധാനിച്ചു സ്വഗൃഹങ്ങളിലേക്കു പോയി.

ദ്രൌപതിയെ പാണ്ഡവന്മാർ * അഞ്ചുപേരുംകൂടി വേളികഴിച്ചു. വിവാഹശേഷം വിലമതിക്കുവാൻ പാടില്ലാത്ത രത്നങ്ങളും ആഭരണങ്ങളുംമററു ഭൂരിദ്രവ്യങ്ങളും പാണ്ഡവന്മാർക്കു കൃഷ്ണൻ കൊടുത്തയച്ചു. ഇതിൻെറ ആവശ്യം കുരുജാംഗലത്തിലെ രാജാക്കന്മാരുടെ അവസ്ഥക്കൊത്തവണ്ണമുള്ള വിലയും നിലയും പാണ്ഡവന്മാർക്കുമുണ്ടാക്കിത്തീർക്കുവാനായിരുന്നു. അവർ തമ്മിൽ കണ്ടപ്പോൾ യുധി

* ഇങ്ങിനെ ഒരു സമ്പ്രദായം അക്കാലത്തുണ്ടായിരുന്നതായി അഥർവ്വവേദത്തിൽ കാണുന്നു. കുട്ടിക്കാലത്തു പാണ്ഡവന്മാർ തിബത്തിലായിരുന്നുവല്ലോ. ആ രാജ്യത്തു് ഇന്നും ബഹുഭർത്തൃത്വം നടപ്പുണ്ടു്. ഹിന്ദുക്കളുടെ ഇടയിൽ പലേടങ്ങളിലും, ഒറിസ്സയിൽ പ്രത്യേകിച്ചും, ഒരു സ്ത്രീക്കു ഒരേ സമയത്തു ഒന്നിലധികം ഭർത്താക്കന്മാരുള്ള നടവടി ഇന്നും ഉള്ളതത്രെ.

ഷ്ഠിരൻ 'മഹാഭാഗനായ കൃഷ്ണ! വേഷച്ഛന്നരായ ഞങ്ങളെ അവിടുന്നെങ്ങനെ തിരിച്ചറിഞ്ഞു' എന്നു ചോദിച്ചതിനു 'രാജൻ! അഗ്നിജ്വലിക്കുന്നതു പ്രച്ഛന്നമായാലും എളുപ്പത്തിലറിയാം. ഈ അത്ഭുതകൃത്യത്തിനു പാണ്ഡവന്മാർക്കൊഴികെ മററാർക്കു സാധിക്കും? എന്നു കൃഷ്ണൻ മറുവടി പറഞ്ഞു.

---

# ൧൧ സുഭദ്രാഹരണം

പാണ്ഡവന്മാർ പാഞ്ചാലരാജകുമാരിയെ വേട്ടവിവരം ഹസ്തിനപുരത്തിലെ കുരുരാജാവിനു മർമ്മഭേദകമായിത്തീർന്നു. പൈതൃകമായ രാജ്യം പാണ്ഡവന്മാർക്കു കൊടുത്തില്ലെങ്കിൽ ആ കാരണവും പറഞ്ഞു പൂർവ്വവൈരിയായ ദ്രുപദൻ തങ്ങളോടു യുദ്ധത്തിനു വരും എന്നു കുരുക്കൾക്കറിവുണ്ടായിരുന്നു. അതിനാൽ ധൃതരാഷ്ട്രൻ ദുര്യ്യോധനനോടും ആപ്തരായ * കർണ്ണശകുനിമാരോടും കൂടി ഗൂഢമായൊരാലോചന നടത്തി.

---

* കുന്തിയുടെ കാനീനപുത്രനായ കർണ്ണനെപ്പററി മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. അർജ്ജുനനോടെതിർക്കുവാൻ മതിയായവനാണെന്നു കണ്ടു ദുര്യ്യോധനൻ കർണ്ണനെ സൽക്കരിച്ച് ഒന്നിച്ചു താമസിപ്പിച്ചിരുന്നു. വംഗാധിപനായിട്ടാണ് കർണ്ണനെ ഭാരതത്തിൽ പറയുന്നതു എന്നാൽ എപ്പോഴും കുരുരാജധാനിയിലായിരുന്നതുകൊണ്ടു ആ പദവി കർണ്ണനു വെറും നാമമാത്രമായിരുന്നിരിക്കണം. എന്നുമാത്രമ

ദുര്യോധനനും കർണ്ണനും — അവിടുന്നു ചെയ്യേണ്ടതു യാതൊന്നും ചെയ്യുന്നില്ല. പാണ്ഡവന്മാരെ കെടുക്കുവാനുള്ള സകല യത്നങ്ങളും ഉടനെ ഓരോന്നായി നടത്തണം.

(മക്കളുടെ വലയിൽ കുടുങ്ങി അവരുടെ ഇഷ്ടം സാധിപ്പിക്കുവാൻ സദാ ഒരുക്കമുള്ള) ധൃതരാഷ്ട്രൻ— ദുര്യോധന! നിന്റെയും കർണ്ണന്റെയും മനസ്സിലുള്ളതു തുറന്നുപറയുക.

ദുര്യോധനൻ—വിശ്വസ്തരായ ബ്രാഹ്മണരെക്കൊണ്ടു പാണ്ഡവന്മാരെ തമ്മിൽ തല്ലിക്കാം. കുന്തിയുടേയും മാദ്രിയുടേയും മക്കൾ തമ്മിൽ കലഹിക്കും. അല്ലെങ്കിൽ മതിയായ ദ്രവ്യം കൊടുത്തു പാണ്ഡവപക്ഷത്തിൽനിന്നു ദ്രുപദനെ തെററിക്കാം. അതും സമ്മതമല്ലെങ്കിൽ നമ്മുടെ ചാരന്മാർ പോയി പാണ്ഡവരിൽ ഓരോരുത്തരോടും ഹസ്തിനപുരത്തിൽ താമസിക്കുന്നതുകൊണ്ടുള്ള ഉപദ്രവങ്ങൾ ഓരോ തരത്തിൽ പറയട്ടെ. അവർ പാണ്ഡവന്മാരെ പാഞ്ചാലത്തിൽ താമസിക്കാനായി പ്രേരിക്കട്ടെ. ഇതിലേതാണു അച്ഛനു യുക്തമെന്നു തോന്നുന്നതെന്നു വരികിൽ അതുപോലെ ചെയ്യാം. കാലം അതിവേഗത്തിൽ

---

‡ അക്കാലത്തെ വംഗം (ഇന്നത്തെ പശ്ചിമബംഗാൾ) ശൂദ്രമേ വനമായിരുന്നു. ദുര്യോധനന്റെ മാതുലനായ ശകുനി ഗാന്ധാരരാജകുമാരനായിരുന്നു. ഹസ്തിനപുരത്തിലായിരുന്നു അദ്ദേഹത്തിന്റെ സ്ഥിരവാസം. കസൃതി പറഞ്ഞുകൊടുത്തു ദുര്യോധനനെ വഷളനാക്കിയതു ഈ അവധൂതനാണ്.

കഴിഞ്ഞുപോകുന്നു. ഇനിയും താമസിക്കുന്നതു് അബദ്ധമാണു്.

കർണ്ണൻ--ദുര്യോധന! ഭവാൻ പറയുന്നതത്ര ശരിയല്ലെന്നാണെന്റെ പക്ഷം. കൂടപ്രവൃത്തികളൊന്നും പാണ്ഡവരോടു പററില്ല. അവരെ നശിപ്പിക്കാൻ പലതും ചെയ്തുനോക്കിയില്ലേ? എന്നിട്ടും ഇതുവരെ യാതൊന്നും ഫലിക്കയുണ്ടായില്ലല്ലോ. അവരെ നേരിട്ടു വിളിച്ചു യുദ്ധംചെയ്തു ഹിംസിക്കയാണു് നല്ലതെന്നു എനിക്കു തോന്നുന്നു.

(അതുകേട്ടു വളരെ സന്തോഷിച്ചു്) ധൃതരാഷ്ട്രൻ—കർണ്ണ! നീ മഹാബുദ്ധിമാനും ജ്ഞാനിയുംതന്നെ. അതിസമർത്ഥൻ. വില്ലെടുത്തവരിൽ മുമ്പൻ. ധൈര്യോദ്യോതകങ്ങളായ ഈ വാക്കുകൾ നിനക്കേററവും യോജിച്ചവതന്നെ. എങ്കിലും ഭീഷ്മദ്രോണവിദുരന്മാരായി നമുക്കൊരാലോചന നടത്തുക. അവർ നമുക്കു ഗുണകരമായതേ പറയൂ.

അപ്രകാരം അവരെ വരുത്തി വിവരം പറഞ്ഞു.

ഭീഷ്മർ—ധൃതരാഷ്ട്ര രാജാവെ! പാണ്ഡവന്മാരായി ശണ്ഠയിടുന്നതിനു ഞാൻ സമ്മതിക്കയില്ല. പാണ്ഡുവിനെ എനിക്കു അങ്ങയെപ്പോലെതന്നെ സ്നേഹമായിരുന്നു. ഗാന്ധാരീപുത്രന്മാരും കുന്തീകുമാരരും തമ്മിൽ എനിക്കു യാതൊരു ഭേദവുമില്ല. ആ ധീരപുരുഷന്മാരോടു യോജിച്ചു് അവൎക്കു പകുതി രാജ്യം കൊടുക്കുക. ദുര്യോധന! ഈ രാജ്യം നിന്റെ പിതാവിന്റേതാണെന്നു വിചാരിക്കുംപോലെ അവരുടേതാണെന്നു അവരും കരുതുന്നു. അതിനാൽ അവരോടു കലഹിക്കരുതു്.

ദ്രോണർ—യശസ്കരവും ക്ഷേമപ്രദവുമായ സംഗതിയേ ബന്ധുക്കൾ പറയാവൂ. ധീമാനായ ഭീഷ്മരുടെ അഭിപ്രായമാണെനിക്കും. രാജ്യത്തിൽ കുന്തീപുത്രന്മാൎക്കും അവകാശം കൊടുക്കേണ്ടതാണു്.

(കോപാന്ധനായ) കൎണ്ണൻ—രാജാവേ! ഈ രണ്ടു വൃദ്ധന്മാരും അങ്ങയുടെ ചോറു തിന്നു വളരുന്നവരാണു്. അവർ അങ്ങയുടെ ബന്ധുക്കളായിരിക്കേണ്ടയോ? ഭവാന്റെ ക്ഷേമത്തിനുതകുന്ന ഉപദേശം അവർ ചെയ്യുന്നില്ല. ഇതിൽപ്പരമായ ആശ്ചൎയ്യം എന്തു്?

ദ്രോണർ (ശാന്തഭാവത്തിൽ ചിരിച്ചു്)—ഞാൻ പറഞ്ഞതെല്ലാവൎക്കും നല്ലതാണെന്നു മനസ്സിലാക്കുക. അതാണു് കുരുവംശാഭിവൃദ്ധിക്കു യുക്തമായിട്ടുള്ളതു്. അതു ദൂഷ്യമാണെന്നു തോന്നുന്നുണ്ടെങ്കിൽ നല്ലതെന്താണെന്നു പറയൂ. ഞങ്ങൾ കേൾക്കട്ടെ.

വിദുരൻ—രാജാവേ! കുരുഗോത്രത്തിന്റെ അഭിവൃദ്ധിക്കു വേണ്ടതൊക്കെ നമ്മുടെ ബന്ധുക്കൾ പറഞ്ഞിരിക്കുന്നു. അതൊന്നും സ്വീകരിക്കുന്നതു കാണുന്നില്ല. രാജ്യാവകാശം കൂടുതലുള്ളതു പാണ്ഡവൎക്കാകയാൽ അവരോടു് ഏതു വിധം പെരുമാറണം. പുരോചനന്റെ ദുഷ്പ്രവൃത്തിയിൽനിന്നു അപരാധം നേരിട്ടതു് അങ്ങയ്ക്കാണു്. അതു കഴുകിക്കളയുവാൻ ഇനിയെങ്കിലും പാണ്ഡവന്മാരുമായി നിരക്കുക. ദ്രുപദനായി ഒരു യുദ്ധം കഴിഞ്ഞിട്ടു് അധികം കാലമായിട്ടില്ല. നാം ഇപ്പോൾ അദ്ദേഹത്തോടു യോജിക്കുന്നതായാൽ അതു നമുക്കു വലിയൊരു ബലമായിത്തീരും. യാദവന്മാരുടെ എണ്ണവും വൎണ്ണവും ഭ

യാൻ അറിയുന്നില്ല. യദുപതിയായ കൃഷ്ണൻ പാണ്ഡവന്മാരെ സഹായിക്കുമൊ എന്നതിൽ രണ്ടു പക്ഷമില്ല. കൃഷ്ണനുള്ളടത്തു വിജയം നിശ്ചയമാണ്. മഹാരാജാവേ! പൃഥാനന്ദനന്മാർ ജീവിച്ചിരിപ്പുണ്ടെന്നറിഞ്ഞപ്പോൾ ഈ രാജ്യക്കാൎക്കുണ്ടായിട്ടുള്ള സന്തോഷത്തിനൊരു സീമയില്ല. അവരെല്ലാവരും പാണ്ഡവരെ കാണാൻ കൊതിച്ച് കാത്തിരിക്കുന്നു. അവരുടെ ഹിതം ചെയ്യുക.

ധൃതരാഷ്ട്രൻ—വിദുര! ഭവാനും പണ്ഡിതനായ ഭീഷ്മരും ദ്രോണാചാൎയ്യരും നമുക്കു പത്ഥ്യമായി പറഞ്ഞതൊക്കെ കേട്ടു. പാണ്ഡവന്മാർ എനിക്കും പ്രിയപ്പെട്ടവർതന്നെ. എന്റെ പുത്രന്മാൎക്കെന്നപോലെ അവൎക്കും രാജ്യത്തിന്നവകാശമുണ്ട്. വിദുര! അതുകൊണ്ടു ഭവാൻ പോയി അവരെ ഐവരേയും പത്നിയായ ദ്രൗപദിയേയും കുന്തിയേയും സ്നേഹപൂൎവ്വം ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരിക.

ഈ വിധത്തിൽ ധൃതരാഷ്ട്രനാൽ നിയുക്തനായ വിദുരൻ പാഞ്ചാലരാജ്യത്തു ചെന്നു ദ്രുപദനെക്കണ്ടു വിവരങ്ങളെല്ലാം പറഞ്ഞു. അദ്ദേഹത്തിന്റെയും അവിടെ ഉണ്ടായിരുന്ന രാമകൃഷ്ണന്മാരുടേയും അനുമതിപ്രകാരം പാണ്ഡവന്മാരും കുന്തിയും ദ്രൗപദിയും കൂടി വിദുരനൊന്നിച്ചു ഹസ്തിനപുരത്തിൽ ചെന്നു. അപ്പോൾ ധൃതരാഷ്ട്രൻ യുധിഷ്ഠിരനോടിങ്ങനെ പറഞ്ഞു. നീയും സഹോദരന്മാരും ഞാൻ പറയുന്നതു ശ്രദ്ധിച്ചു കേൾക്കണം. നിങ്ങൾ യമുനാതീരത്തുള്ള ഖാണ്ഡവപ്രസ്ഥത്തിലേക്കു പോവിൻ. ഇനിമേലിൽ നിങ്ങളും എന്റെ മക്കളുമായി

യാതൊരു അലോഗ്യവും അരുതു്. ഖാണ്ഡവത്തിൽപോയി താമസിച്ചാൽ നിങ്ങൾക്ക യാതൊരുപദ്രവവും ഉണ്ടാകുന്നതല്ല. ധൃതരാഷ്ട്രവാക്യത്തെ അനുസരിച്ച പാണ്ഡവന്മാർ ഖാണ്ഡവപ്രസ്ഥത്തിലേക്ക പോയി. ഒരു ഘോരാരണ്യമായിരുന്ന ആ പ്രദേശത്തു പാണ്ഡവന്മാർ ഒരു നഗരം പണിയിച്ച് അതിനു ഇന്ദ്രപ്രസ്ഥം എന്നു പേരിട്ടു. അവക്കു സിദ്ധിച്ചതു് ഒരു മഹാവനമായിരുന്നുവെങ്കിലും അവരതിൽ യാതൊരാക്ഷേപവും പുറപ്പെടുവിച്ചില്ല. അവരാൽ സ്ഥാപിതമായ രാജ്യം അധികം താമസിക്കാതെ ഇന്ത്യയിലെങ്ങും വിഖ്യാതമായിത്തീന്നു. പുതിയ നഗരത്തിൽ പാപ്പുറപ്പിച്ച പാണ്ഡവരോടു യാത്രപറഞ്ഞു കൃഷ്ണൻ ദ്വാരകക്കു തിരിച്ചു.

നവീനനഗരത്തിൽ പാണ്ഡവന്മാർ താമസമാക്കി കുറെ കഴിഞ്ഞപ്പോൾ അജ്ജുനൻ കൃഷ്ണനെ കാണാനായി ദ്വാരകക്കു പുറപ്പെട്ടു. അജയ്യനായ അജ്ജുനൻ ദ്വാരകക്കുടുത്തുള്ള പ്രഭാസതീത്ഥത്തിൽ എത്തിയവിവരം അറിഞ്ഞ കൃഷ്ണൻ അവിടെച്ചെന്നു പാണ്ഡവനെ സന്തോഷപൂർവം ആലിംഗനംചെയ്തു. കുശലം ചോദിച്ചു. പിന്നെ അവർ രൈവതക പർവ്വതത്തിലേക്ക പോയി. അവിടെ പാണ്ഡുകുമാരനെ എതിരേൽക്കവാനായി കൃഷ്ണൻ പലേ ഏർപ്പാടുകളും ചെയ്യിച്ചിരുന്നു. സൽക്കാരങ്ങളൊക്കെ പരിഗ്രഹിച്ച അന്നു രാത്രി അവിടെ വസിച്ച പിറേറന്നു രാവിലെ കുളിച്ചു നിത്യകർമ്മങ്ങൾ കഴിച്ച കൃഷ്ണനൊന്നിച്ച തേരിൽക്കേറി അജ്ജുനൻ ദ്വാരകക്കു പോയി. അവിടെവെച്ചും ഭോജാന്ധകവൃഷ്ണി

യാദവന്മാർ പാൎത്ഥനെ യഥാമതി സൽക്കരിച്ചു. അവ രാലഭിനന്ദിതനായ വിജയൻ കൃഷ്ണരാജധാനിയിൽ വള രെ ദിവസത്തോളം സുഖമായിപ്പാൎത്തു.

അൎജ്ജുനൻ ദ്വാരകയിലെത്തി കുറെ ദിവസം കഴി ഞ്ഞപ്പോൾ കൃഷ്ണൻ രൈവതകപൎവ്വതത്തിൽവെച്ച് ഒരു ഉത്സവം നടത്തി. ഇതു് ഏതാണ്ടു വൃന്ദാവനത്തിൽ വെ ച്ചുണ്ടായ ഗോവൎദ്ധനയാഗത്തിനു സദൃശമായിരുന്നു. ജ നങ്ങളൊക്കെ പൂമാലകളും വസ്ത്രാഭരണങ്ങളും ധരിച്ചു കു ടിച്ചു മത്തരായി ആടിപ്പാടി കളിച്ചു മതിമറന്നിരിക്കു മ്പോൾ കൃഷ്ണൻ അൎജ്ജുനനെ സഖികളൊന്നിച്ചു വിനോ ദിച്ചുകൊണ്ടിരുന്ന സുഭദ്രയുടെ അടുക്കലേക്കു കൂട്ടിക്കൊ ണ്ടുപോയി. കണ്ടമാത്രയിൽ പാൎത്ഥൻ ആ യുവതിയുടെ രൂപലാവണ്യത്തിൽ ഭ്രമിച്ചുവശായി. സുഭദ്രയിൽ നിന്നു ക ണ്ണെടുക്കുന്നില്ലെന്നു കണ്ടു കൃഷ്ണൻ, 'അൎജ്ജുന! ഭവാനെ പ്പോലെയുള്ളൊരു പുരുഷനു ഒരു ബാലികയെ കണ്ടാൽ ഇത്രവേഗത്തിൽ മനസ്സിനിളക്കം തട്ടുകയോ?' എന്നു ചി രിച്ചുകൊണ്ടു ചോദിച്ചു. ആ കന്യക ഏതാണെന്നു ചോ ദിച്ച അൎജ്ജുനനോടു, 'അവൾ എന്റെ സഹോദരി സുഭ ദ്രയാണു്. അച്ഛനു അത്യന്തം പ്രിയപ്പെട്ട മകളും. അങ്ങ ക്കുവളെ ആഗ്രഹമുണ്ടെങ്കിൽ ആ സംഗതി ഞാനച്ഛനോ ടു പറയാം' എന്നു കൃഷ്ണൻ മറുവടി പറഞ്ഞു.

അൎജ്ജുനൻ—വസുദേവപുത്രിയും കൃഷ്ണസഹോദരിയു മായ ലോകോത്തരസുന്ദരിയായ ആ കന്യകയെ ആരെ ങ്കിലും മോഹിക്കാതിരിക്കുമോ? ഭവാന്റെ സോദരി എ ന്റെ പതിയാവുകിൽ എനിക്കിഹലോകസൎവ്വസ്വവും

സിദ്ധിച്ചതായി ഞാൻ വിചാരിക്കും. അവളെ എനിക്കെങ്ങനെ കിട്ടും.

കൃഷ്ണൻ—സ്നേഹിത! സ്വയംബരമാണ് ഞങ്ങളുടെ ഇടയിൽ നടപ്പ്. എന്നാലങ്ങയുടെ കാൎയ്യത്തിൽ * സ്ത്രീകളുടെ ഇഷ്ടം എന്തായിരിക്കുമെന്നു പറവാൻ വയ്യ. വീരപുരുഷന്മാർ കന്യകമാരെ അപഹരിച്ചുകൊണ്ടുപോകുന്നതും ശ്ലാഘ്യമാണല്ലോ. ആകയാലവളെ പരിഗ്രഹിക്കണമെന്നുണ്ടെങ്കിൽ അങ്ങനെ ചെയ്യുന്നതിന്നു വിരോധമില്ല. അതിന്നുള്ള ഉപായമൊക്കെ ഞാനുണ്ടാക്കാം.

വേണ്ടതൊക്കെ ക്ഷണത്തിൽ തീൎച്ചപ്പെടുത്തി കൃഷ്ണനും അൎജ്ജുനനും ഇന്ദ്രപ്രസ്ഥത്തിലേക്കു ദൂതന്മാരെ വിട്ടു. ജ്യേഷ്ഠന്റെ അനുമതി യഥാവസരം ലഭിച്ചു അൎജ്ജുനൻ കൃഷ്ണനോടാലോചിച്ചു ചെയ്യേണ്ടതെന്തെല്ലാമെന്നു തീൎച്ചപ്പെടുത്തിവെച്ചു. ഒരുദിവസം വൃഷ്ണിരാജകുമാരന്മാരെല്ലാം രൈവതകത്തിൽ പോയിരുന്ന സമയം നായാട്ടിന്നെന്ന വ്യാജേന അൎജ്ജുനൻ കൃഷ്ണന്റെ തേരിലേറി പുറപ്പെട്ടു സുഭദ്ര പോകുന്ന വഴിയിൽ കാത്തുനിന്നു. കന്യകയെ കണ്ട ഉടനെ അടുത്തുചെന്നു തേരിലെടുത്തുവെച്ച് അതിവേഗത്തിൽ ഇന്ദ്രപ്രസ്ഥത്തിലേക്കു വെച്ചടിച്ചു. അപ്പോഴക്കും

* പാണ്ഡുവിന്നു കുന്തിയിലും മാദ്രിയിലും പിറന്നവരല്ലാ പാണ്ഡവന്മാർ എന്ന സംഗതിയാൽ അവൎക്കു ബീജശുദ്ധിയില്ലെന്നൊരപവാദമുണ്ട്. കുലാഭിമാനികളും മദാന്ധരുമായ വൃഷ്ണിരാജാക്കന്മാർ തങ്ങളുടെ കന്യകയെ ബീജശുദ്ധിയില്ലാത്ത അൎജ്ജുനന്നു കൊടുക്കുന്നതു വിഷമമായിരിക്കും. ആ വിവരം മുഴുട്ടി അറിഞ്ഞാൽ സുഭദ്രയും ആ വിവാഹത്തിന്നു വഴിപ്പെടാതെ വന്നേക്കാം.

ദ്വാരകയിൽ വലിയ ലഹളയായി. 'കുതിരകളെ പൂട്ടി ക്കെട്ടി തേരുകളൊരുക്കിൻ. ധിക്കാരിയായ പാണ്ഡവനെ വെറുതെ വിടാൻ പാടില്ല. തക്കതായി ശിക്ഷിക്കണം' എന്നായി വൃഷ്ണികൾ. ഇതെല്ലാം കേട്ട ബലരാമൻ 'മൂഢന്മാരെ! നിങ്ങളെന്തിനാണൊരുങ്ങുന്നത്? കൃഷ്ണനൊന്നും മിണ്ടുന്നില്ല. എന്തുവേണമെന്നയാൾ പറയട്ടെ' എന്നു പറഞ്ഞു കൃഷ്ണൻെറ നേക്കു തിരിഞ്ഞു് 'എന്താ താൻ മിണ്ടാതിരിക്കുന്നത്? അൎജ്ജുനനെ സ്വീകരിച്ചതും ബഹുമാനപൂൎവ്വം ഇവിടെവെച്ചു സല്ക്കരിച്ചതും ഭവാൻ പറഞ്ഞിട്ടല്ലേ? അതൊന്നും അൎഹിക്കുന്നവനല്ല ആ ചപലൻ, കോമാളി എന്നിപ്പോൾ തോന്നിപ്പോകുന്നു. നമ്മെ എല്ലാം ധിക്കരിച്ചു ബലാല്ക്കാരമായി സുഭദ്രയെക്കൊണ്ടുപോയില്ലേ? അയാൾ ചെയ്ത ധിക്കാരത്തെ കണ്ടുകൊണ്ടിരിക്കയാണോ വേണ്ടത്'' എന്നോതി.

കൃഷ്ണൻ—സ്വകൃത്യംകൊണ്ടു അൎജ്ജുനൻ നമ്മുടെ വംശത്തിനു ഒരു പോരായ്മയും വരുത്തീട്ടില്ല. നേരേമറിച്ചു കുലമഹിമയെ വൎദ്ധിപ്പിക്കുകയാണ് ചെയ്തത്. ധനത്തിൽ നമുക്കു കാംക്ഷയില്ലെന്നും അതു കണ്ടു ഭ്രമിച്ചു നാം സുഭദ്രയെ കൊടുക്കില്ലെന്നും ധനഞ്ജയനറിയാം. സുഭദ്രക്കു വേറെ വല്ലവരിലും അഭിലാഷം നേരിട്ടുകൂടുമോ എന്നു ശങ്കിച്ചു സ്വയംബരം അഭീഷ്ടസിദ്ധിക്കുതകുന്നതല്ലെന്നു കണ്ടിരിക്കണം പാൎത്ഥൻ. പശുദാനം സ്വീകരിക്കുന്നപോലെ കന്യകയെ കൈക്കൊള്ളുന്ന കൂട്ടത്തിലല്ല അൎജ്ജുനൻ. തൻെറ മകളെ ആരും വിലയ്ക്കു വില്ക്കുന്നതല്ലെന്നും കിരീടിക്കറിയാം. ഇങ്ങനെ പലതും ആലോചിച്ചുനോക്കു

ന്നോൾ കന്യകാപഹരണം അല്ലാതെ മറെറാന്നും സാധ്യമല്ല. ആയതു കീഴ്നടവടികൾക്കനുസരിച്ച ചെയ്തിട്ടുള്ളു. എന്നുമാത്രമല്ല ഈ ബന്ധം വളരെ യോജിപ്പുള്ളതാണെന്നാണ് എൻെറ പക്ഷം. അജ്ജുനനാകുന്നു സുഭദ്രയ്ക്കനുരൂപനായ ഭത്താവ്. ഭരതവംശജനും നമ്മുടെ അച്ഛൻ പെങ്ങളുടെ മകനും വില്ലെടുത്തവരിൽ മുമ്പനുമായ പാത്ഥനേക്കാൾ കവിഞ്ഞ യോഗ്യതയുള്ള ആരേയാണ് സോദരിയുടെ ഭത്താവായി നമുക്കു കിട്ടാനിരിക്കുന്നതു്? അതുകൊണ്ടു നാമെല്ലാവരും ഓടിച്ചെന്നു സാന്ത്വനവാക്കുകൾ പറഞ്ഞു രഥം നിത്തിക്കണം. യുദ്ധത്തിനുപോയി പരാജയം നേരിട്ടാൽ നമ്മുടെ കീത്തിയൊക്കെ അസ്തമിക്കും. തമ്മിൽ യോജിക്കുന്നതായാൽ യാതൊരു മാനഭംഗവും വരാനില്ല.

കൃഷ്ണൻപറഞ്ഞതു ശരിയാണെന്നു യദുക്കൾക്കൊക്കെ ബോധ്യമായി. അപ്രകാരം എല്ലാവരും കൂടിച്ചെന്ന് അജ്ജുനനെ ക്ഷണിച്ചു ദ്വാരകയിലേക്കുതന്നെ കൊണ്ടുവന്നു ബന്ധുക്കളുടെ സന്നിധിയിൽവെച്ചു സുഭദ്രയുടെ പാണിപീഡനമഹോത്സവം യഥാവിധി കൊണ്ടാടി.

---

## ൨൨. രാജസൂയത്തിനുള്ള ആലോചന.

---

ദ്വാരകയിൽവെച്ചുണ്ടായ സുഭദ്രാപരിണയത്തിനുശേഷം അന്നത്തെ സമ്പ്രദായപ്രകാരം രാമനും കൃഷ്ണനും

കേരള സാഹിത്യ അക്കാദമി

മററു പൌരപ്രമാണികളുംകൂടി ഇന്ദ്രപ്രസ്ഥത്തിലേക്കുപോയി. അവരവിടെ താമസിക്കുമ്പോൾ പാണ്ഡവന്മാർ തങ്ങൾക്കു സിദ്ധിച്ച ഖാണ്ഡവവനപ്രദേശം മുഴുവനും നിവാസയോഗ്യമാക്കിത്തീർക്കുവാൻ മുതിൎന്നു. അനവധി ജനങ്ങളതിലേക്കൊരുമ്പെട്ടു. കൃഷ്ണാൎജ്ജുനന്മാർ ചെന്നു കാടിനു തീവെച്ചു. തീ മൂളിപ്പിടിച്ചു നാലുപാടും കത്തിജ്വലിച്ചുതുടങ്ങി. കണക്കില്ലാതെ പക്ഷികൾ ചിറകുകരിഞ്ഞു ചത്തുവീണു. ചൂടുസഹിക്കാതെ കാട്ടുമൃഗങ്ങൾ നിലവിളിച്ചു അങ്ങുമിങ്ങും പാഞ്ഞുതുടങ്ങി. എന്നാൽ തീ അവിടേയും എത്തിപ്പെട്ടതിനാൽ അവയൊക്കെ വെന്തു ചത്തുമറിഞ്ഞു. ആ കൂട്ടത്തിൽ അതിലുണ്ടായിരുന്ന മയൻ എന്ന അസുരൻ (ഇന്ത്യയിലെ പൂൎവ്വനിവാസി) തീയ്യിൽപ്പെട്ടു മരിക്കുക എന്ന ഘട്ടത്തിലായി. പക്ഷെ അൎജ്ജുനൻ വളരെ ബദ്ധപ്പെട്ടുചെന്ന് അവനെ രക്ഷിച്ചു. വനംമുഴുവനും ദഹിച്ചു കഴിഞ്ഞശേഷം അൎജ്ജുനസന്നിധിയിൽചെന്നു മയൻ 'പ്രഭോ! ഭവാന്റെ കാരുണ്യംകൊണ്ടാണു ഞാൻ അഗ്നിക്കിരയാകാഞ്ഞതു്. ഞാൻ അവിടുത്തേക്കുവേണ്ടി എന്തും ചെയ്വാനൊരുക്കമാണു" എന്നു പറഞ്ഞു.

അൎജ്ജുനൻ – ദാനവ! നിന്റെ വാക്കുകൊണ്ടുതന്നെ എനിക്കു വളരെ സന്തോഷമായി. എനിക്കു വിശേഷിച്ചൊന്നും നീ ചെയ്യേണ്ടതില്ല. ഇഷ്ടംപോലെ നിനക്കെങ്ങോട്ടെങ്കിലും പോകാം.

മയൻ —ഭവാന്റെ നിലയ്ക്കും വിലയ്ക്കും യോജിച്ചവിധം ഭവാൻ സംസാരിച്ചു. എങ്കിലും അവിടുത്തേക്കുവേ

ണ്ടി എനിക്കെന്തെങ്കിലുമൊന്നു ചെയ്യാൽ കൊള്ളാമെ ന്നുണ്ടു്. ഞാൻ ദാനവശില്പിയാണു്. അവിടുത്തേക്കുവേ ണ്ടി ഞാനൊന്നു ചെയ്യട്ടെയോ?

അർജ്ജുനൻ—ദാനവ! നിൻെറ വിചാരം ഞാൻ നി ൻെറ ജീവനെ രക്ഷിച്ചു എന്നാണല്ലോ. ആ സ്ഥിതിക്കു നിന്നെക്കൊണ്ടു് അതിനുപകരമായൊന്നു ചെയ്യിക്കുന്ന തു് ഉചിതമല്ല. എന്നാലും നിനക്കു കുണ്ഠിതം വേണ്ടാ. കൃഷ്ണനുവേണ്ടി എന്തെങ്കിലും ചെയ്തുകൊടുക്കുക, അതെ നിക്കുവേണ്ടി ചെയ്യുന്നതിനു തുല്യമാണു്.

മയൻ കൃഷ്ണനെ നിർബ്ബന്ധിക്കാൻ തുടങ്ങി. അദ്ദേ ഹത്തിനൊന്നും ആവശ്യമുണ്ടായിരുന്നില്ല എങ്കിലും അ ല്പം ആലോചിച്ചിങ്ങനെ പറഞ്ഞു. 'ശില്പിശ്രേഷ്ഠ! എ നിക്കുവേണ്ടി എന്തെങ്കിലും ചെയ്തേ കഴിയു എന്നു നിർബ്ബ ന്ധമുണ്ടെങ്കിൽ യുധിഷ്ഠിരമഹാരാജാവിൻെറ ആവശ്യ ത്തിനായി ഒരു സഭാമണ്ഡപം പണിയുക. ഈ ലോ കത്തിൽ അതിനു കിടപിടിക്കുവാൻ മറെറാന്നുണ്ടാക രുതു്.

കൃഷ്ണാർജ്ജുനന്മാർ വിവരം യുധിഷ്ഠിരനെ അറിയി ച്ചു. അദ്ദേഹത്തിനും വളരെ സന്തോഷമായി. യഥാ കാലം വിശ്വമോഹനമായ ഒരു സഭാമണ്ഡപം മയൻ പ ണിചെയ്തുതീർത്തു. അതു കണ്ടവരൊക്കെ അത്ഭുതപ്പെട്ടവ രായി. എന്നാലിതിൻെറ ഭാവിഫലം എന്തായിരിക്കു മെന്നു തൽക്കാലമാരും കണ്ടറിയുവാൻ കഴിഞ്ഞില്ല. അ വശ്യം വേണ്ടതായ പലതും ഉണ്ടായിരിക്കെ പാണ്ഡവന്മാ ർക്കു് ഒരു സഭാമണ്ഡപത്തിൻെറ ആവശ്യം എന്തായിരുന്നു

വെന്നു കൃഷ്ണനല്ലാതെ മററാരും കണ്ടില്ല. ആ സഭാമണ്ഡപത്തിൽവെച്ചു അധികതാമസംകൂടാതെ ഗൌരവതരങ്ങളും പരസ്പരവിരുദ്ധങ്ങളുമായ രണ്ടു കാൎയ്യങ്ങളുണ്ടായി. അതിലൊന്നാമതാണു രാജസൂയം, അതിനുശേഷമായിരുന്നു രാജോചിതങ്ങളായ സകല പദവികളും യുധിഷ്ഠിരനു സിദ്ധിച്ചതു്.

പഴയ ഹസ്തിനപുരത്തെക്കാൾ ധനപുഷ്ടിയും യശസ്സമൃദ്ധിയും പുതിയ ഇന്ദ്രപ്രസ്ഥത്തിന്നു വന്നുകൂടി. സഹോദരന്മാരുടെ ബാഹുപരാക്രമംമൂലം യുധിഷ്ഠിരൻ ഒരു വലിയ രാജാവായി. അനേകം നാട്ടുപ്രമാണികളും രാജാക്കന്മാരും യുധിഷ്ഠിരനെ മണ്ഡലാധിപനായി ആദരിച്ചു് അദ്ദേഹത്തിന്നു കപ്പം കൊടുത്തു പോന്നു. തന്നിമിത്തം രാജഭണ്ഡാരത്തിൽ പണം വൎദ്ധിച്ചു. രാജസൂയം കഴിച്ചു മഹാരാജപട്ടം കയ്യേല്ക്കുവാൻ ബന്ധുക്കളും സ്നേഹിതന്മാരും മന്ത്രിമാരും യുധിഷ്ഠിരനെ നിൎബ്ബന്ധിച്ചു. യജ്ഞം കഴിക്കുവാൻ യുധിഷ്ഠിരനു് ആഗ്രഹം പെരുത്തുണ്ടായിരുന്നുവെങ്കിലും അതിന്നൊന്നും ബദ്ധപ്പെടാതെ ജനരക്ഷിതാവായ കൃഷ്ണനെ ആളെ അയച്ചു് ഇന്ദ്രപ്രസ്ഥത്തിലേക്കു വരുത്തി കാൎയ്യം ആലോചിക്കാമെന്നു തീരുമാനിച്ചു. അങ്ങിനെയിരിക്കുമ്പോൾ നാരദമഹൎഷി ഇന്ദ്രപ്രസ്ഥത്തിൽ ചെന്നു പാണ്ഡവരാജാവിനെ കണ്ടു. രാജസൂയം കഴിച്ചാൽ കൊള്ളാമെന്നുള്ള യുധിഷ്ഠിരാഭിപ്രായം അറിഞ്ഞപ്പോൾ ശ്രീകൃഷ്ണസന്നിധിയിൽചെന്നു ആ കാൎയ്യം യഥായോഗ്യം അറിയിച്ചുകൊള്ളാമെന്നേററുകൊണ്ടു് ആ ദേവൎഷി ദ്വാരകയിലേക്കു് ഉടനെ പുറപ്പെട്ടു. അദ്ദേ

ഹം അവിടെ ചെന്നപ്പോൾ ശ്രീകൃഷ്ണൻ ജരാസന്ധമൎദ്ദിതരായ രാജാക്കന്മാരുടെ സന്ദേശം കേട്ടുകൊണ്ടിരിക്കയായിരുന്നു. പ്രഭോ! ദുഷ്ടനായ ജരാസന്ധൻ സിംഹം പെണ്ണാടുകളെ എന്നപോലെ ഞങ്ങളെ വളരെപ്പേരെ ഈ * ഗിരിവ്രജത്തിലെ കല്ലറകളിലിട്ടടച്ചിരിക്കുന്നു. വളരെ ദിവസങ്ങളായി ഞങ്ങൾക്ക സ്നാനാശനനിദ്രകളൊന്നുമില്ല. ഞങ്ങളിങ്ങനെ കഷ്ടപ്പെടുവാൻ യാതൊരു തെറ്റും ചെയ്തിട്ടില്ല. ആൎത്തത്രാണപരായണനായ അങ്ങുന്ന് ഈ സങ്കടത്തിൽനിന്നു ഞങ്ങളെ കരകയറ്റണം. ഏവംവിധമായി ദൂതൻ പറഞ്ഞതും ശ്രീ നാരദൻ കൊണ്ടുവന്ന സന്ദേശവും വിസ്തരിച്ചു കേട്ട യാദവന്മാർ 'ജരാസന്ധനെ ജയിക്കാൻ പോകയാണു വേണ്ടതു്, യുധിഷ്ഠിര യാഗത്തിനല്ല ഇപ്പോൾ ശ്രമിക്കേണ്ടതു്' എന്നു പറഞ്ഞു നാരദാഭിപ്രായത്തെ കൈക്കൊണ്ടില്ല. തത്സമയം പുഞ്ചിരി തൂകി ശ്രീകൃഷ്ണൻ മന്ത്രിസത്തമനായ ഉദ്ധവനോടിങ്ങനെ പറഞ്ഞു; 'ഉദ്ധവ! നീയാണ് ഞങ്ങളുടെ ദിവ്യലോചനം ഞങ്ങളുടെ പരമസുഹൃത്തും നീ തന്നെ.

---

* ഈ നഗരം പണ്ടു ഇപ്പോഴത്തെ ബിഹാറിലായിരുന്നു. രാജഗൃഹം എന്നു പിന്നീടുണ്ടായ പേര് ഈ ഗിരിവ്രജത്തിനാണ്. ഇതിന്റെ അവശേഷങ്ങളിന്നും പാട്ട്നാഡിസ്റ്റ്രിക്റ്റിൽപെട്ട ബിഹാർപട്ടണത്തിൽനിന്ന് ഏതാനും നാഴിക അകലെ കണ്ടുവരുന്നു. അതിനുപുറമേ ജരാസന്ധന്റെ കാലത്തെന്നപോലെ അഞ്ചു കുന്നുകളിന്നും കാണുന്നുണ്ട്. ഇവയുടെ പേരുകൾ വൈഹാരം വരാഹം വൃഷം ഋഷിവൎദ്ധതം ചൈത്യകം എന്നാകുന്നു.

മന്ത്രശക്തികൊണ്ടു സാധിക്കേണ്ടുന്ന കാൎയ്യങ്ങളുടെ സ്വരൂപവും സൂക്ഷ്മവും അറിയുന്നതു മററാരുമല്ല. ഈ സന്ദൎഭത്തിൽ ഞങ്ങൾ ചെയ്യേണ്ടതെന്താണെന്നു ആലോചിച്ചു പറക.

ഉദ്ധവൻ—മഹാരാജാവായ യുധിഷ്ഠിരന്റെ രാജസൂയം നടത്തിക്കണം. ആശ്രിതരായ രാജാക്കന്മാരുടെ സങ്കടനിവൃത്തിയും വരുത്തണം. ഇതു രണ്ടും വേണ്ടതുതന്നെ. എന്നാൽ ജരാസന്ധജയത്തെ രാജസൂയത്തിന്റെ പല ചടങ്ങുകളിലൊന്നായിക്കരുതിയാൽ മതി. രാജസൂയത്തിന്നു ദിഗ്ജയം ആവശ്യമാണല്ലോ. ആ അവസരത്തിൽ ദുൎജ്ജയനായ ജരാസന്ധനെ കൊല്ലാം. പക്ഷെ ഒരു കാൎയ്യം ഓൎക്കേണ്ടതുണ്ടു്. അക്ഷൌഹിണീലക്ഷംകൊണ്ടും ആ ദുഷ്ടനെ ജയിക്കാവുന്നതല്ല. തജ്ജയോപായം ദ്വന്ദ്വയുദ്ധത്തിലാണു്. അതിന്നു ഭീമനെ നിയോഗിക്കുകയും വേണം. ദുരഭിമാനിയായ ജരാസന്ധൻ ബ്രാഹ്മണരെ പൂജിക്കുകയും അവൎക്കിഷ്ടവരങ്ങളെ കൊടുക്കുകയും ചെയ്യാറുണ്ടു്. അതുകൊണ്ടു ഭീമസേനൻ വിപ്രവേഷത്തിൽചെന്നു മാഗധനോടു ദ്വന്ദ്വയുദ്ധം യാചിക്കണം. ആ അവസരത്തിൽ അവനെ കൊല്ലുകയും ചെയ്യാം. അതിനാൽ രാജസൂയത്തിന്നുതന്നേയാണങ്ങുന്നു് ഒന്നാമതായി ശ്രമിക്കേണ്ടതു്.

ശ്രീകൃഷ്ണൻ—നയജ്ഞനായ ഭവാന്റെ അഭിപ്രായം എനിക്കു സമ്മതമായി. അതിനാൽ ഞാനങ്ങിനെതന്നെ ചെയ്യാൻ തീൎച്ചപ്പെടുത്തി. (ദൂതന്റെ നേരെ തിരിഞ്ഞു) ജരാസന്ധനെ വധിപ്പിച്ചു രാജാക്കന്മാരുടെ സങ്കടം ഞാൻ തീൎത്തുകൊള്ളാം. അവരൊട്ടും ഖേദിക്കേണ്ട. അ

തിനൊരു നീക്കവും വരുന്നതല്ല. ഞാനിങ്ങനെ പറഞ്ഞതായി അവരെ അറിയിക്കണം.

ദൂതനും ശ്രീനാരദനും വന്നവഴിക്കു പോയി. ദ്വാരകാപാലനത്തിനായി ബലരാമനേയും യദുപ്രവരരായ സാത്യകിപ്രഭൃതികളേയും ഏല്പിച്ച് യാദവരാജാവിനേയും അച്ഛനമ്മമാരേയും വന്ദിച്ച് പരിവാരങ്ങളോടുകൂടി ശ്രീകൃഷ്ണൻ യാത്രയായി. ഭഗവാൻ ആനർത്തം സൌവീരം മുതലായ രാജ്യങ്ങളും മരുഭൂമികളും കടന്നു കുരുക്ഷേത്രത്തിലെത്തി. അവിടെനിന്നും പുറപ്പെട്ടു പർവ്വതനദീപുരഗ്രാമങ്ങളും സ്വർണ്ണം തുടങ്ങിയ ലോഹങ്ങളെടുക്കുന്ന ഖനികളും ദൃഷദ്വതിസരസ്വതീനദികളും പാഞ്ചാലമത്സ്യരാജ്യങ്ങളും ഓരോന്നായി കടന്നു യഥാകാലം പാണ്ഡവനഗരമായ ഇന്ദ്രപ്രസ്ഥത്തിലെത്തി. കാണാനാഗ്രഹിച്ചുകൊണ്ടിരുന്ന കൃഷ്ണനെ വഴിപോലെ സൽക്കരിച്ച് യുധിഷ്ഠിരൻ ഇപ്രകാരം പറഞ്ഞു; 'മഹാഭാഗനായ കൃഷ്ണ! എനിക്കു രാജസൂയാധ്വരം ചെയ്യിച്ചാൽകൊള്ളാമെന്നുണ്ട്. എന്നാൽ ഞാനങ്ങനെ ആഗ്രഹിച്ചതുകൊണ്ടു മാത്രമായില്ല. അതു നിർവ്വിഘ്നമായി നടത്തുവാൻ വേണ്ടതെന്തെല്ലാമാണെന്ന് അങ്ങുപദേശിച്ചുതരണം. യജ്ഞത്തിൽ നേരിടാവുന്ന ദുർഘടങ്ങളെ കാണാതെ ആ മഹാരംഭത്തിനൊരുങ്ങുവാനെന്നോടു പലരും പറയുന്നു. ചിലർക്കിതിൽ സ്വാർത്ഥമുണ്ട്. വേറെ ചിലർ വിചാരിക്കുന്നതു തങ്ങളുടെ പ്രവൃത്തികൾക്കും ആലോചനകൾക്കും യാതൊരു തെറ്റും വരില്ലെന്നാണ്. എന്നാൽ ഭവാനു യാതൊരു ദുരുദ്ദേശ്യവുമില്ല. അങ്ങുന്നു കോപപ്രലോഭനങ്ങൾക്കധീനനല്ല.

എനിക്കും ലോകത്തിനും ഹിതമായതെന്താണെന്ന് അങ്ങു ന്നുപദേശിച്ചുതരണം.'

വരാനിരിക്കുന്ന വൈഷമ്യങ്ങളൊന്നും കൃഷ്ണനൊഴികെ മററാരും യുധിഷ്ഠിരനെ പറഞ്ഞു മനസ്സിലാക്കിയില്ല.

അങ്ങോസാമ്രാജ്യഗുണമൊത്തുള്ളോൻ ഭരതസത്തമ!
ആത്മാവിനെ ക്ഷത്രസാമ്രാട്ടാക്കിടേണ്ടതുയുക്തമാം
മഹാബലൻ ജരാസന്ധൻ ജീവിക്കുമ്പോളസാധ്യമാം
രാജസൂയംനടത്തീടാനെന്നെൻപക്ഷം മഹീപതേ!
അവൻമന്നവരേവെന്നു തടഞ്ഞിട്ടു ഗിരിവ്രജ
സിംഹമാനകളെശ്ശൈലഗുഹയിൽച്ചേർത്തവണ്ണമേ.
ഈ ഞങ്ങളുംമഹാരാജ! ജരാസന്ധഭയത്തിനാൽ
മധുരാപുരികൈവിട്ടാദ്വാരകാപുരി വാഴ്കതാം
ഈയജ്ഞത്തെ മഹാരാജ! ചെയ്യാൻ നീയാഗ്രഹിക്കിലോ
അവരെവിട്ടുവാൻനോക്കു ജരാസന്ധവധത്തിനും
അല്ലാതെകണ്ടിയ്യാരംഭം നടക്കാ കുരുനന്ദന!
രാജസൂയം വേണ്ടവണ്ണമെല്ലാം ചെയ്യാൻ മഹീപതേ!
ഇതെന്മതം മഹാരാജ! നിന്മതം ചൊല്ലുകെന്തുവാൻ.

ഇങ്ങനെ പറഞ്ഞ കൃഷ്ണനോടു യുധിഷ്ഠിരൻ 'ഞങ്ങളെല്ലാം ജരാസന്ധനെ പേടിച്ചിരിക്കയാണ്. അങ്ങുന്നുകൂടി ജരാസന്ധനെ ഭയപ്പെടുന്നു എന്നു പറയുന്ന സ്ഥിതിക്കു ഞങ്ങളുടെ കാര്യം പ്രത്യേകം പരുങ്ങലാണ്'' എന്നു പറഞ്ഞു.

സഹോദരന്മാരും മന്ത്രിമാരും ചേർന്നു യുദ്ധസംബന്ധമായൊരാലോചന നടത്തി. ഉടനെതന്നെ യുദ്ധ

ത്തിന്ന പുറപ്പെടണമെന്നായി ഭീമൻ. അൎജ്ജുനന്നു ജരാസന്ധനെ ഭയമുണ്ടായില്ല. നകുലസഹദേവന്മാൎക്ക ജരാസന്ധന്റെ ബലം ഒന്നു പരീക്ഷിച്ചറിഞ്ഞാൽകൊള്ളാമെന്നുതോന്നി. സേനാധിപന്മാൎക്കും ഭടന്മാൎക്കും യുദ്ധംചെയ്വാനാഗ്രഹം വൎദ്ധിച്ചു. അപ്പോൾ കൃഷ്ണൻ സാവധാനത്തിൽ പറഞ്ഞതാവിതു്. 'അപകൎഷബുദ്ധികൾക്ക ഭാവിയിലെ ക്ഷേമം കണ്ണെത്തുന്നില്ല. രാജാവേ! ജരാസന്ധവാഹിനിയുടെ മുമ്പിൽ ദേവന്മാരും സൈന്യവും സിംഹത്തിന്റെ ദൃഷ്ടിയിൽപെട്ട ആട്ടിൻകുട്ടികൾക്ക തുല്യമാകും. പ്രയോജനമില്ലാതെ സൈന്യങ്ങളെ വധിക്കുന്നതു പാപവും സദാചാരവിരുദ്ധവുമാകുന്നു. അതിനാൽ ഭീമനേയും അൎജ്ജുനനേയും കൂട്ടി ഞാൻ മാഗധന്റെ അരികെ ഒറ്റയ്ക്കായി വരാം. ഞങ്ങളവനെ ദ്വന്ദ്വയുദ്ധത്തിന്നു വിളിക്കുമ്പോൾ ധൎമ്മം നോക്കി യോദ്ധാവായ മാഗധൻ അതിന്നു സമ്മതിക്കും. ഞങ്ങളിലാരോടായാലും യുദ്ധംചെയ്താലവൻ മരിക്കും നിശ്ചയം. നിരപരാധികളുടെ രക്തധാര ഭൂമിയിലേൽക്കാതെതന്നെ അവനെ കൊല്ലുവാൻ കഴിയും.'

യുധിഷ്ഠിരൻ—കൃഷ്ണാ! ഞാൻ രാജ്യലോഭിയും സ്ഥാനാഗ്രഹിയുമാണെങ്കിലും നിങ്ങളെ എങ്ങനെ ജരാസന്ധപാശത്തിലേക്കയക്കും? ഭീമാൎജ്ജുനന്മാരെന്റെ രണ്ടു കണ്ണുകളും അങ്ങുന്നെന്റെ മനസ്സുമാണെന്നാകുന്നു എന്റെ വിചാരം. മനോനേത്രങ്ങളെക്കൂടാതെ ജീവിച്ചിരിക്കുന്നതെങ്ങനെ?

പോകുന്നതുകൊണ്ടൊന്നും ഭയപ്പെടാനില്ലെന്നു അവർ മൂവരും യുധിഷ്ഠിരനെ പറഞ്ഞു സമാധാനപ്പെടുത്തി.

മാഗധനെകൊന്നു തിരിച്ചുവരുന്നുണ്ടെന്നു പറഞ്ഞു യുധിഷ്ഠിരനെ ആശ്വസിപ്പിച്ച് അവർ മഗധയിലേക്കു പോയി. എന്നാലവിടെ ചെല്ലുന്നതിന്നു മുമ്പു തങ്ങളെ ആരെങ്കിലും തിരിച്ചറിഞ്ഞെങ്കിലൊ എന്നു സംശയിച്ചു സ്നാനഗബ്രാഹ്മണരുടെ വേഷം ധരിച്ചു കൃഷ്ണാർജ്ജുനഭീമന്മാർ ഭിക്ഷുക്കളുടെ നിലയിൽ സഞ്ചരിച്ചു.

---

## ൧൩. ജരാസന്ധവധം

കൃഷ്ണാദ്യർ യഥാകാലം മഗധരാജ്യത്തിന്റെ തലസ്ഥാന നഗരിയിലെത്തി ജരാസുതന്റെ തലയിൽ ചവിട്ടും പടി ചൈത്യകപ്രാകാരമേറി ഒരു മാർഗ്ഗം വെട്ടിത്തുറന്നു ഗിരിവ്രജത്തിലെ വീഥികളിലേക്കിറങ്ങി. പിന്നെ എങ്ങും അധികം നിന്നുതിരിയാതെ അവർ നേരിട്ടു കൊട്ടാരത്തിലേക്കുപോയി രാജാവിനെ കാണാനാവശ്യപ്പെട്ടു. ആദരവോടെ ജരാസന്ധൻ കൊടുത്ത ആസനങ്ങളിലിരിക്കയാകട്ടെ ആതിഥ്യം സ്വീകരിക്കയാകട്ടെ അവർ ചെയ്തില്ല. സാലംപോലെ വളൎന്ന ഉദിരദോപമരായി വ്യൂഢോരസ്കന്മാരായ ആ മൂവ്വരെയും കണ്ടു വിസ്മയിച്ചു മാഗധൻ 'സ്നാതകവ്രതരായ വിപ്രന്മാർ മാല്യാനുലേപനങ്ങളെ ധരിക്കാറില്ലെന്നു ലോകപ്രസിദ്ധമാണു്. ബ്രാഹ്മണചിഹ്നം നിങ്ങൾക്കു വേഷത്തിൽ മാത്രം. കയ്യിൽ ഞാൻ തഴമ്പുകാണുന്നുണ്ടല്ലോ. നിങ്ങൾ ആരെന്നു സത്യം പറയുവിൻ. ചൈത്യകാദ്രിയിലെ ശൃംഗം കൈതവാൽ പൊട്ടിച്ചു രാ

ജദ്രോഹഭയംകൂടാതെ അദ്വാരത്തിൽകൂടി വന്നതെന്തു്? എന്നു ചോദിച്ചു.

കൃഷ്ണൻ—രാജൻ! ആക്കം സ്നാതകവ്രതം അനുഷ്ഠിക്കാം. പുഷ്പത്തിൽ ശ്രീ നില്ക്കുന്നതുകൊണ്ടാണു ഞങ്ങളതു ധരിക്കുന്നതു്. രിപുഗൃഹത്തിൽ അദ്വാരത്തിൽകൂടിയും മിത്രപുരിയിൽ ദ്വാരത്തിൽകൂടിയുമാണു ധീരന്മാർ പ്രവേശിക്കുന്നതു്. കാൎയ്യാൎത്ഥം ശത്രുഗേഹത്തിൽ വന്നിരിക്കുന്ന ഞങ്ങൾ അൎച്ചനം സ്വീകരിക്കയില്ല.

ജരാസന്ധൻ—നിങ്ങളോടു ഞാൻ വിരോധം ചെയ്തതായോൎക്കുന്നില്ല. പിഴ ചെയ്യാത്ത എന്നെ നിങ്ങളെന്തിനാണു പിഴച്ചവനെന്നു വിചാരിക്കുന്നതു്. സ്വധൎമ്മത്തിലുള്ള സ്ഥിരതയാൽ ഞാനെന്റെ പ്രജകളെ ദ്രോഹിക്കാറില്ല. തദ്വിധനായ എന്നെക്കുറിച്ചു നിങ്ങൾ വിചാരിച്ചതും പറഞ്ഞതും പിഴച്ചുപോയി.

കൃഷ്ണൻ—രാജാവെ! നാടുവാഴുന്ന ക്ഷത്രിയരെ വളരെപ്പിടിച്ചു ഭവാൻ ബന്ധിച്ചിരിക്കുന്നു. അവരെയൊക്കെ അങ്ങുന്നു ബലികൊടുക്കാനുദ്ദേശിക്കുന്നതായും ഞങ്ങളറിയുന്നു. സ്വജാതിയിൽപ്പെട്ടവരെ അങ്ങുന്നു മൃഗങ്ങളെപ്പോലെ വിചാരിക്കുന്നു. ഇത്രയൊക്കെ തെററുചെയ്തിട്ടും അങ്ങുന്നു കററമററവനെന്നാണോ പറയുന്നതു്? ആൎത്തരെ കാക്കുവാൻ ബദ്ധകങ്കണരായിരിക്കുന്ന ഞങ്ങൾ ജ്ഞാതിവൃദ്ധിക്കുവേണ്ടി അങ്ങയെ ശിക്ഷിക്കാഞ്ഞാൽ ആ പാപം ഞങ്ങളെ ബാധിക്കും. അതിനാൽ ഞങ്ങൾ ഭവാനെ കൊല്ലാൻ വന്നിരിക്കയാണു്. ഞങ്ങൾ ബ്രാഹ്മണരല്ല. ഞാൻ വൃഷ്ണിവംശത്തിൽ പിറന്ന കൃഷ്ണനാകുന്നു. ഭീ

ർജ്ജുനന്മാരായ ഇവർ പാണ്ഡുപുത്രന്മാരാണ്. രാജാക്കന്മാരെ വിട്ടയക്ക അല്ലെങ്കിൽ കാലനൂർക്ക് നടക്ക.

ജരാസന്ധൻ--യുദ്ധത്തിൽ തോല്പിക്കാതെയൊരു രാജാവിനെയും ഞാൻ ബന്ധിച്ചിട്ടില്ല. ഭയപ്പെട്ടോ ഭീഷണികൊണ്ടോ അവരെ മോചിപ്പിക്കുന്നവനുമല്ല ഞാൻ. പടയായ് പ്പടക്കൂടിട്ടോ ഒററയ്ക്കോ അഥവാ നിങ്ങളിൽ രണ്ടോമൂന്നോപേർ ഒരേസമയത്തുചേർന്നോ പൊരുതുവാൻ ഞാനൊരുക്കമാണ്.

കൃഷ്ണൻ-- ഞങ്ങളിലാരോടാണ് ഭവാൻ യുദ്ധത്തിനൊരുങ്ങുന്നതു.

കൃഷ്ണാർജ്ജുനന്മാരെ എതിരാളികളായി യുദ്ധത്തിനുവരിക്കുന്നതു പോരായ്മയെന്നു കരുതി അവരെ ഒന്നു പുച്ഛിച്ചുനോക്കി 'കരുത്തനോടേററു അഥവാ തോററാൽതന്നെ പോരായ്മയില്ല' എന്നു സാഹങ്കാരം ജരാസുതൻ ഉച്ചത്തിലുരച്ചു പുത്രനായ * സഹദേവനെ മഗധാധിപതി

---

* ഇതുകൊണ്ടു ആത്മനാശമടുത്തിരിക്കുന്നുവെന്നു ജരാസന്ധൻ മനസ്സിലാക്കിയതായി വിചാരിക്കണം. അക്കാലത്തു രേഖയിൽപ്പെടാതെ സ്മൃതിയിൽ മാത്രമിരുന്ന ആര്യധർമ്മങ്ങളുടെ ശക്തി നോക്കുക! നിരായുധരായി തന്റെ കോട്ടയ്ക്കകത്തു വന്നിരിക്കുന്ന ശത്രുക്കളെ ഉപദ്രവിക്കാൻ വിഷമമില്ലെങ്കിലും അതിനു തുനിയാതെ അവരോട് ധർമ്മയുദ്ധം ചെയ്യാനൊരുങ്ങിയ ആ മനക്കരുത്തു കേവലം അചിന്ത്യംതന്നെ. ജരാസന്ധൻ പാപിയായിരുന്നു; പക്ഷെ ആഭാസനായിരുന്നില്ല.

യാക്കി വാഴിച്ചു ഭീമനോടു യുദ്ധത്തിന്നൊരുങ്ങി
ഗോരോചനം പുഷ്പമെന്നീ മംഗളങ്ങളെടുത്തുടൻ
ആൎത്തിമാററി ബോധമേററും മരുന്നുകളുമായഹോ
പോക്കൊരുങ്ങും ജരാസന്ധപാൎശ്വമെത്തീ പുരോഹിതൻ
യശസ്വിയാംബ്രാഹ്മണൻ സ്വസ്ത്യയനം ചെയ്തമന്നവൻ
സന്നദ്ധനായ് ജരാസന്ധൻ മന്നോർമുററിനപ്പവൻ
കിരീടം കീഴിൽവെച്ചിട്ടു മുടികെട്ടിമുറുക്കിയോൻ
എഴുന്നേററു ജരാസന്ധൻ കരയേന്തും കടൽപ്പടി. (൩൦)
'ഭീമ! നിന്നോടെതിൎപ്പേൻ ഞാൻ കേമൻതോല്പിക്കിലുംവ
ഏവമാ ഭീമനോടോതി ജരാസന്ധനരിന്ദമൻ
എതിൎത്തിളു മഹാവീൎയ്യൻ വലൻശക്രനൊടാംപടി
വീരന്മാർ പരമോത്സാഹാലന്യോന്യം ജയകാംക്ഷികൾ
മുന്നമേ കൈപിടിച്ചിട്ടു പിന്നെക്കാൽക്കനമിച്ചവർ
കക്ഷങ്ങളാൽ കക്ഷ്യകമ്പിപ്പിച്ചുടൻകൊട്ടിയാൎത്തതേ
ചുമലിൽ കൈകളാൽതട്ടി വീണ്ടും വീണ്ടുമടിച്ചവർ
അംഗങ്ങൾതമ്മിൽപ്പിന്നയേയങ്ങുടൻ വീണ്ടുമാൎത്തതേ
കൈപൊക്കിയും നീട്ടിയുംതാൻ താഴ്ത്തിയുംമററുമങ്ങിനെ
ഗണ്ഡങ്ങൾതമ്മിൽ മുട്ടിത്തീയ്യിടിത്തീപോലെ തൂകിനാർ
കൈകൊണ്ടു ചുററിയും കാലുകൊണ്ടങ്ങാഞ്ഞു ചവിട്ടിയും
പൂൎണ്ണകുംഭം പ്രയോഗിച്ചു നെഞ്ഞുകൈകൊണ്ടു തള്ളിനാർ
മെയ്കൊണ്ടുമെയ്യമത്തീട്ടു കൈകൊണ്ടും രണ്ടുപേരുമേ
പിന്നോട്ടുവാങ്ങിക്കയ്യോങ്ങീട്ടോതിരം തച്ചിതായവർ
അടിക്കഴുത്തുവയറെന്നിവനോക്കീട്ടു തല്ലിനാർ
അതിൽവിട്ടുഗ്രമായ്ത്തണ്ടെല്ലൊടിച്ചാരപ്രകാരമേ
മോഹിക്കും മാറുകൈക്കൊണ്ടു പൂൎണ്ണകുംഭം നടത്തിനാർ

ത്തന്നപീഡംചെയ്തുപിന്നെ മുഷ്ടികം പൂൎണ്ണയോഗവും
ഇരുപേരും കടീപാശ്വങ്ങളിലും തച്ചശിക്ഷയിൽ
അമ്മട്ടവൎക്കെഴും പോരുകാണ്മാനായ് പുരവാസികൾ
വിപ്രക്ഷത്രിയവൈശ്യന്മാരപ്പോഴത്തിയസംഖ്യമേ
ആൾക്കൂട്ടം വന്നുതിങ്ങിട്ടൊട്ടിടയില്ലാതെയായിതേ.

യുദ്ധം തുടങ്ങിയതു കാൎത്തികമാസം ഒന്നാം തിയ്യതിയിലാണ്. അഷ്ടിക്കും ഇളവില്ലാതെ രാപ്പകൽ പോരുന്നടന്നു. ത്രയോദശിവരെ അവരൊന്നിച്ചുപൊരുതി. പതിനാലാംദിനം രാത്രി മാഗധനു അല്പം ക്ഷീണംതട്ടിനെടുവീൎപ്പിട്ടു. അതുകണ്ടാറെ കൃഷ്ണൻ, "ഭീമ! ക്ലാന്തനായ ശത്രു രണത്തിങ്കൽ പീഡ്യനല്ല" എന്നു പറഞ്ഞപ്പോൾ 'കൃഷ്ണ! ഈ പാപിക്കു ക്ഷീണംതട്ടീട്ടില്ല. ഇവന്റെ നേരെ ഉപേക്ഷകാണിക്കാൻ വയ്യ' എന്നോതി ഭീമൻ ജരാസന്ധനെ പൊക്കിപ്പിടിച്ചു വട്ടംചുററി കാൽമുട്ടു അവന്റെ മുതുകെല്ലിലമൎത്തിവളച്ചു രണ്ടായി പൊട്ടിച്ചു. ഗിരിവ്രജത്തിൽ ഉൾത്താനാദം പൊങ്ങി. എങ്ങും കരച്ചിലും പിഴിച്ചിലുമായി. രാജാവു ധൎമ്മയുദ്ധംചെയ്തു മരണമടഞ്ഞു. ആരും അതിനു വഴിപ്പെട്ടതല്ലാതെ എതിൎക്കുവാൻ തുനിഞ്ഞില്ല.

ബന്ധനസ്ഥരായിരുന്ന രാജാക്കന്മാരെ അഴിച്ചുവിട്ടു. അവരൊന്നിച്ചു കൃഷ്ണനും പാണ്ഡുകുമാരന്മാരും നഗരത്തിനു പുറത്തുവന്നു താമസിച്ചു. അവർ സന്തോഷഭരിതരായി നന്ദിയോടെ, 'കൃഷ്ണ! മഹാബാഹോ! ഈവക വീരകൃത്യങ്ങൾ ഭവാനു് അയുക്തങ്ങളല്ല. മാഗധന്റെ ഗിരിദുൎഗ്ഗത്തിൽക്കിടന്നു വലയുന്ന ഞങ്ങളെ ഭവാൻ ക

ൻ *

നിവായി മോചിച്ചു അനശ്വരമായ കീർത്തിനേടി. ദേവാൻെറ അടി പണിയുന്ന ഞങ്ങൾ ഇനി എന്തുചെയ്യേണമെന്നാജ്ഞാപിച്ചാലും’ എന്നായി

കൃഷ്ണൻ (പുഞ്ചിരിയോടെ) — യുധിഷ്ഠിരമഹാരാജാവിനു രാജസൂയം ചെയ്യാനാഗ്രഹമുണ്ട്. അദ്ദേഹത്തിനു ചക്രവർത്തിത്വം ലഭിക്കുന്നതിനു നിങ്ങളെല്ലാവരും ഒത്തുചേർന്നു സഹായിക്കണം.

അപ്രകാരം ചെയ്തുകൊള്ളാമെന്നു സമ്മതിച്ച് അവരെല്ലാവരും സ്വരാജ്യങ്ങളിലേക്കു പോയി. ജരാസന്ധപുത്രനും പുതിയ രാജാവുമായ സഹദേവൻ നൽകിയ സമ്മാനങ്ങളെ കൈക്കൊണ്ടു ഭീമാർജ്ജുനന്മാരും കൃഷ്ണനും ഇന്ദ്രപ്രസ്ഥത്തിലേക്കു പോയി. അവരുടെ യാത്ര വളരെ ആഘോഷപൂർവ്വമായിരുന്നു. എന്തെന്നാൽ ആര്യന്മാരിൽ അതിബലവാനായ രാജാവിനെ അവർ കൊന്നുവല്ലോ. ജയഭേരിയോടുകൂടി ഇന്ദ്രപ്രസ്ഥത്തിലെത്തിയശേഷം കൃഷ്ണനിങ്ങനെ പറഞ്ഞു, ‘യുധിഷ്ഠിരരാജാവെ! ശക്തിമാനായ ജരാസന്ധനെ ഭീമൻ കൊന്നു. ഗിരിവ്രജത്തിൽ ബന്ധിക്കപ്പെട്ടിരുന്ന രാജാക്കന്മാരെ അത്രയും വിട്ടയച്ചു. ഇനി അങ്ങയോടെതിർക്കാനാരും ഇല്ല. അതിനാൽ രാജസൂയം തുടങ്ങാനിനിയൊട്ടും താമസിക്കേണ്ടാ’ സന്തോഷത്താൽ മതിമറന്ന യുധിഷ്ഠിരൻ കൃഷ്ണനെ ഗാഢമായാശ്ലേഷിച്ചു.

---

# ൫൪ ശിശുപാലവധം

യാഗത്തിനുള്ള വട്ടമായി. 'ധൌമ്യാചാൎയ്യർ ആവശ്യപ്പെടുന്നതൊക്കെ ഒരുക്കിക്കൊടുക്കണം' എന്നു യുധിഷ്ഠിരൻ സഹോദരന്മാരെ വിളിച്ചുപറഞ്ഞു. മയനിൎമ്മിതമായ മണ്ഡപത്തിൽ ജനങ്ങളൊക്കെ വന്നുചേൎന്നുതുടങ്ങി. ഇവിടെവെച്ചാണു ദുൎയ്യോധനനു സ്ഥലജലഭ്രമം നേരിട്ടതു്. നാനാഭാഗങ്ങളിൽനിന്നും രാജാക്കന്മാരും പ്രഭുക്കന്മാരും മററുജനങ്ങളും എത്തിയിരുന്നു. ഗീതവാദ്യങ്ങൾ മുഴങ്ങി. നടന്മാർ നൃത്തമാടി. ആൎയ്യാവൎത്തത്തിലെ രാജാക്കന്മാരത്രയും സൈന്യസമേതരായവിടെ എത്തി അവൎക്കോരോരുത്തനും ഓരോ കൊട്ടാരം ഒഴിച്ചുകൊടുത്തു. ഓരോ കെട്ടിടത്തിലും ജലാശയങ്ങളും വൃക്ഷാദ്യാനങ്ങളും അശനശയനാദികൾക്കു വേണ്ടുന്ന ഉപകരണങ്ങളും ഭക്ഷ്യപേയങ്ങളുമുണ്ടായിരുന്നു. ഓരോ ഹൎമ്മ്യത്തിനുചുററും ഉയരത്തിൽ പണിചെയ്തിരുന്ന മതിലുകൾക്കു വെള്ളപൂശിയിരുന്നു. വാതായനങ്ങൾ സുവൎണ്ണവലകളെക്കൊണ്ടലങ്കരിക്കപ്പെട്ടിരുന്നു. അവയിൽ പവിഴങ്ങൾ പതിച്ചിരുന്നു. നിലം പരവതാനികൊണ്ടും ചുമരുകൾ പൂമാലകളെക്കൊണ്ടും അലങ്കരിക്കപ്പെട്ടു. വായുമണ്ഡലത്തിലെങ്ങും സുഗന്ധദ്രവ്യങ്ങളുടെ ധൂമം വ്യാപിച്ചു.

സൈന്യങ്ങളുടെ ഭക്ഷണാദികാൎയ്യങ്ങൾ നിൎവ്വഹിക്കുന്നതിൻെറ മേലധികാരം ദുശ്ശാസനനായിരുന്നു. ബ്രാഹ്മ

ണസൽക്കാരത്തിനായി ദ്രോണപുത്രനായ അശ്വത്ഥാമാവിനെ നിയമിച്ചു. ധൃതരാഷ്ട്രന്റെ ആപ്തമിത്രമായ സഞ്ജയനായിരുന്നു രാജാക്കന്മാരെ സൽക്കരിക്കാൻ. മാററുന്ന പൊന്മണികൾ പരിശോധിച്ചറിഞ്ഞു ബ്രാഹ്മണക്കു ദക്ഷിണകൊടുപ്പാൻ കൃപാചാര്യനെയാക്കി. വിദുരൻ കോശാദ്ധ്യക്ഷനായി. തിരുമുൽക്കാഴ്ചകളൊക്കെയും ദുര്യോധനൻ ഏററുവാങ്ങി. മഹാമഖരക്ഷ ചെയ്തതു കൃഷ്ണൻ തന്നെ. 'സമാപ്തിവരെയായജ്ഞം മഹാബാഹു ജനാർദ്ദനൻ രക്ഷിച്ചു ഭഗവാൻ ശൌരി' എന്നൊരിടത്തും 'വിപ്രരെ കാലുകഴുകിച്ചീടാൻ താൻ നിന്നു മാധവൻ' എന്നു മററൊരിടത്തും കാണുന്നു. ഈ വിധം ഓരോ ഭാരം ഓരോരുത്തനേൽക്കവേ യജ്ഞം ആരംഭിച്ചു.

ഭീഷ്മർ—യുധിഷ്ഠിര! അവസ്ഥാനുസരണം രാജാക്കന്മാരെ പൂജിക്കണം. ആചാര്യൻ ഋത്വിക്ക് സംബന്ധി സ്നാതകൻ സ്നേഹിതൻ ഭൂപൻ ഇങ്ങനെ ആറു പേരാണു് അർഘ്യത്തിനധികാരികൾ. എന്നാലിവരിൽ ശ്രേഷ്ഠപൂജ്യനാണു് ആദ്യം അർഘ്യം കൊടുക്കേണ്ടതു്.

യുധിഷ്ഠിരൻ—പിതാമഹ! ആർക്കാണു ഞാനൊന്നാമതായി അർഘ്യം കൊടുക്കേണ്ടതു്?

അന്നേരം ആ സദസ്സിൽ ഒരു നിശ്ശബ്ദതയും അനന്തരം ഒരു പിറുപിറുക്കലുമുണ്ടായി. ഭീഷ്മോക്തി കേൾക്കാനെല്ലാവരും ചെവി വട്ടം പിടിച്ചു നിന്നു.

ഭീഷ്മർ—ജ്യോതിസ്സുകൾക്കിടയിൽ സൂര്യനെന്നപോലെ ഈ സദസ്സിൽ ശോഭിക്കുന്ന കൃഷ്ണനല്ലേ ആദ്യമായർഘ്യം കൊടുക്കേണ്ടതു്?

കേരള സാഹിത്യ അക്കാദമി

ഭീഷ്മഭാരതിയെ പലരും അനുമോദിച്ചു ശരിവെച്ചു. എന്നാലതിലും ഒരു വിപരീതപക്ഷമുണ്ടായി. ജനങ്ങളാകെ പകച്ചുവശായി. ചേദിഭൂപനും ജരാസന്ധചമൂപതിയുമായ ശിശുപാലൻ എതിരാളിയായി. കോപം സഹിയാതെ ഇരുന്നേടത്തു നിന്നെണീററു. കണ്ണിൽനിന്നു തീപ്പാറുന്ന് അത്യുച്ചത്തിൽ ഗർജ്ജിച്ചു ഭീഷ്മരോടിങ്ങനെ പറഞ്ഞു; 'ഈ സഭയിലിത്രവളരെ യോഗ്യന്മാരുള്ളപ്പോൾ വൃഷ്ണിഗോത്രോത്ഭവനായ കൃഷ്ണനെങ്ങനെ അഗ്ര്യത്തിനർഹനായി? മഹാന്മാരായ കൗരവർക്കു ചേർന്നതല്ലാ ഈ ക്രിയ. (പാണ്ഡവരെ നോക്കി) പാണ്ഡവന്മാരെ! നിങ്ങൾക്കു ചെറുപ്പമാണു്. ധർമ്മത്തിൻറ സൂക്ഷ്മഗതി അറിയാറായിട്ടില്ല. ഈ ഭീഷ്മർ അല്പജ്ഞനും ശ്രുതിസ്മൃതികളറിയാത്തവനുമാകുന്നു. രാജാവല്ലാത്ത കൃഷ്ണൻ രാജസഭസ്സിൽവെച്ചു അർഹണയ്ക്കർഹനാവുന്നതെങ്ങനെ? പ്രായമാണു് ഗണിക്കുന്നതെങ്കിലിതാ വസുദേവനിരിപ്പുണ്ടല്ലോ? അതല്ലാ നിങ്ങളുടെ ക്ഷേമകാംക്ഷിയാണെന്നു വിചാരിക്കുന്നതായാൽ ഇതാ നിൽക്കുന്നു ദ്രുപദൻ. അല്ലാ ആചാര്യനാണെന്നോ നിങ്ങളുടെ വിചാരം? എന്നാൽ ദ്രോണരെയല്ലേ പൂജിക്കേണ്ടു്? അതും പോകട്ടെ. ഋത്വിക്കാണെന്നു വിചാരിക്കുന്നുണ്ടെങ്കിൽ വൃദ്ധനായ കൃഷ്ണദ്വൈപായനനുള്ളപ്പോൾ ഈ കൃഷ്ണനെ പൂജിക്കാമൊ? സ്വച്ഛന്ദമൃത്യുവായ ഭീഷ്മർ, സർവ്വശാസ്ത്രവിശാരദനായ അശ്വത്ഥാമാവ്, രാജേന്ദ്രനായ ദുര്യോധനൻ, കൃപാചാര്യൻ, ദുർദ്ധർഷനായ പ്രാഗ്ജ്യോതിഷപതി, ഭീഷ്മകൻ, ഏകലവ്യൻ, മദ്രേശനായ ശല്യർ, സർവ്വരാജാ

ക്കന്മാരും കിടുകിടെ വിറച്ചു കൈക്കൂപ്പുന്ന ജാമദഗ്ന്യൻ, സ്വവീര്യംകൊണ്ടു മന്നവന്മാരെ ജയിച്ച കർണ്ണൻ എന്നീ മഹാന്മാരിരിക്കവേ എന്തുകൊണ്ടു കൃഷ്ണനെ പൂജിക്കുന്നു? ഋത്വിക്കോ ആചാര്യനോ രാജാവോ അല്ല കൃഷ്ണൻ. സേവയ്ക്കുവേണ്ടി നിങ്ങൾ കൃഷ്ണനെ പൂജിക്കുന്നതായിരിക്കാം, കൊള്ളാം. എന്നാലിത്രയും രാജശ്രേഷ്ഠന്മാരെ ക്ഷണിച്ചു വരുത്തി എന്തിനുവേണ്ടി അപമാനിച്ചു. പേടികൊണ്ടോ ലോഭത്താലോ സാന്ത്വനത്താലോ ഞങ്ങൾ നിങ്ങൾക്കു കപ്പം തന്നതല്ല. യുധിഷ്ഠിരൻ സൽക്കർമ്മം ചെയ്തു ചക്രവർത്തിപദം നേടുന്നതിൽ ഞങ്ങൾക്കു യാതൊരസൂയയുമില്ല. അതുകൊണ്ടാണു കപ്പം കൊടുത്തത്. അതിനുപകരം ഞങ്ങൾക്കപമാനം സിദ്ധിച്ചു. ലക്ഷണംകെട്ട കൃഷ്ണനു ഈ സഭയിൽവെച്ച് അർഘ്യം കൊടുത്തതിന്റെ ഉദ്ദേശ്യം ഞങ്ങളെ നിന്ദിക്കയല്ലാതെ മറ്റൊന്നുമല്ല * ധർമ്മച്യുതനായ കൃഷ്ണനു ആരെങ്കിലും ഉത്തമപൂജ നൽകുമോ? (കൃഷ്ണന്റെ നേക്കു തിരിഞ്ഞു) കൃഷ്ണ! ഈ പാണ്ഡവന്മാർ ഭീരുക്കളും കൃപണരും സന്ന്യാസവൃത്തികൊണ്ട് ഓജസ്സു ക്ഷയിച്ചവരുമായിരിക്കെ അവർ ചെയ്യുന്ന പൂജയ്ക്കു നിനക്കു അർഹതയുണ്ടോ എന്നു നോക്കേണ്ടുന്ന ചുമതല നിനക്കു തന്നെയുണ്ടല്ലോ? ഇനി വേറൊരുപ്രകാരം ചിന്തിക്കുന്നതായാൽ പാണ്ഡവന്മാരുടെ ഈ കൃത്യംകൊണ്ട് ഈ സഭസ്സിലുള്ള രാജാക്കന്മാർക്കു യാതൊരു പോരായ്മയും വന്നിട്ടി

---

* ഇതിന്റെ കാര്യം അന്നത്തെ ആര്യന്മാരുടെ മതത്തെ കൃഷ്ണൻ കൈക്കൊണ്ടിരുന്നില്ലെന്നാകുന്നു.

ല്ല. അനർഹമായ പൂജകൊണ്ടു പാണ്ഡവന്മാരവമാനി ച്ചതു നിന്നെത്തന്നെയാണു്.' ഇങ്ങനെ ഓരോന്നു ജല്പിച്ചു കൊണ്ടു സ്വാസനത്തിൽനിന്നു ചൈദ്യൻ എഴുന്നേററു സഭാസ്ഥലംവിട്ടു മററു ഭൂപന്മാരോടുകൂടി പുറത്തിറങ്ങി. അപ്പോഴേക്കും യുധിഷ്ഠിരൻ ഓടിച്ചെന്നു ശിശുപാലൻെറ കൈ പിടിച്ചു 'ഭവാനിപ്പോൾ പറഞ്ഞതൊന്നും ശരിയാ യില്ല. ഇതൊക്കെ വല്ലാത്ത അധർമ്മമാണു്. എന്നല്ല വെറുതെ വൈരത്തിനു കാരണവുമായിത്തീരും. ശാന്ത നായ ഭീഷ്മരെ ധർമ്മം അറിയാത്തവനാണെന്നുപറഞ്ഞു് അധിക്ഷേപിക്കരുതു്. ഇവിടെ കൂടിയ രാജാക്കന്മാരിൽ പലരും അങ്ങയെക്കാൾ വൃദ്ധരാണല്ലൊ? അവരൊക്കെ യും കൃഷ്ണസൽക്കാരത്തെക്കുറിച്ചഭിനന്ദിക്കുന്നു. ഭവാനും അങ്ങനെ ചെയ്യുക. ഭീഷ്മർ കൃഷ്ണനെ അറിയുന്നതുപോ ലെ അങ്ങുന്നറിയുന്നില്ല.' എന്നൊക്കെയും ആദരവോടെ പറഞ്ഞു. ശിശുപാലൻ വീണ്ടും ഓരോ അസംബന്ധപ്ര ലപനത്തിനു പുറപ്പെട്ടപ്പോൾ ഭീഷ്മർ എഴുന്നേററുനിന്നു സംസാരിക്കാൻ തുടങ്ങി. ചൈദ്യൻ തൽക്കാലം അടങ്ങി.

ഭീഷ്മർ—കൃഷ്ണപൂജയെ സഹിക്കാത്തവനെ അനുന യം ചെയ്യേണ്ടുന്നാവശ്യമില്ല. കൃഷ്ണനെ ശിരസാ നമി ക്കാത്ത രാജാക്കന്മാരെ ഞാനീസദസ്സിൽ കാണുന്നില്ല. ഞാൻ ജ്ഞാനവൃദ്ധരെ പലരെയും സേവിച്ചിട്ടുണ്ടു്. അ വർ പറഞ്ഞറിഞ്ഞിട്ടുണ്ടു ഞാൻ കൃഷ്ണൻെറ ഗുണോൽക്ക ർഷം. അതേവിധത്തിലാകുന്നു ജനനം മുതൽക്കു് ഈ ധീ മാൻെറ കർമ്മങ്ങളും. വെറും മോഹംകൊണ്ടോ ചാർച്ച കൊണ്ടോ വേഴ്ചകൊണ്ടോ ഞങ്ങൾ കൃഷ്ണനെ പൂജിക്കുന്നു

തല്ല. ഇദ്ദേഹമാക്കും അച്ഛനാണു്. വേദവേദാംഗവിജ്ഞാനം അതിയായ ശക്തി ദാനം ദാർക്ഷ്യം ശ്രുതം ശൌര്യം കീർത്തി സന്തതി ശ്രീ പുഷ്ടി തുഷ്ടി ധൃതി ഇവയെല്ലാം തികഞ്ഞ കൃഷ്ണനു സദൃശനായി മനുഷ്യലോകത്തിലാരുണ്ടു്? ഈ സംഗതികളൊക്കെ യഥാമതി പര്യാലോചിച്ചാണു ചെറുപ്പമായാലും വൃദ്ധരിലും വൃദ്ധനായ കൃഷ്ണനെ ഞങ്ങൾ പൂജിച്ചതു്. ലോകത്തിന്റെ ഉല്പത്തിലയങ്ങൾ കൃഷ്ണനിലിരിക്കുന്നു. ഈ കാണുന്ന സർവ്വ ചരാചരങ്ങൾക്കും കാരണം കൃഷ്ണനാണു്. അവയ്ക്കുള്ള കാരണവും കൃഷ്ണൻതന്നെ. കൃഷ്ണൻ ആദ്യനും സനാതനനും ആകുന്നു. ബുദ്ധി ചിത്തം മഹത്തത്വം വായു തേജസ്സ് ജലം ഭൂമി ആകാശം ഭൂതജാലം ഇവയൊക്കെ കൃഷ്ണനിൽ വർത്തിക്കുന്നു അതുപോലെ തന്നെ ആദിത്യചന്ദ്രന്മാരും നക്ഷത്രജാലങ്ങളും ഗ്രഹങ്ങളും ദിക്കും വിദിക്കും. അതിനാൽ സ്നേഹിതന്മാരെ! നിങ്ങളാരും കൃഷ്ണപൂജയിൽ വിമുഖരാകരുതു്. ശിശുപാലന ചെറുപ്പമാണു്. കുട്ടിക്കളി മാറീട്ടില്ല. അയാൾക്കു കൃഷ്ണമാഹാത്മ്യമറിഞ്ഞുകൂടാ. കൃഷ്ണൻ അർഘ്യദാനത്തിനർഹനല്ലെന്നു പറയുന്നവർ ഇവിടെ ആരാണു്? ഞങ്ങൾ അദ്ദേഹത്തെ പൂജിക്കുന്നു. അതു് അയുക്തമാണെന്നു തോന്നുന്നുണ്ടെങ്കിൽ ശിശുപാലനിഷ്ടമുള്ളതു ചെയ്യട്ടെ.

കത്തിജ്ജ്വലിക്കുന്ന തീക്കണ്ഡം ഇളകുംവിധം ശിശുപാലനിരിക്കുന്നേടത്തുനിന്നു കുതിച്ചു ചാടി, 'വൃദ്ധനും ദുർമ്മതിയുമായ ഭീഷ്മർക്കിങ്ങനെ പറയാൻ ലജ്ജയില്ലയോ? സേവയ്ക്കുവേണ്ടി എന്റെ മുമ്പിൽവെച്ചു കൃഷ്ണൻ സർവ്വജ്ഞനാണ് സർവ്വജഗന്നിയന്താവാണു് എന്നൊക്കെ പൊ

ടിപാററുന്നു. എനിക്കീ കളിയൊന്നും അറിഞ്ഞുകൂടെ ന്നോ വിചാരിക്കുന്നതു്? ഈ കിഴവൻെറ സ്തുതികേട്ടു കൃഷ്ണനും മേനിക്കുന്നുകേറിത്തെളിഞ്ഞു വശായിരിക്കുന്നു. അഥവാ ഭീഷ്മരിങ്ങനെ പറയുന്നതിലെന്താണത്ഭുതം? ഈ പാവം കൊള്ളരുതാത്ത രാജാക്കന്മാരുടെ ദയവുകൊണ്ടാണല്ലോ കഴിഞ്ഞുകൂടുന്നതു്'' എന്നുച്ചത്തിൽ ഗർജ്ജിച്ചു. ഇങ്ങനെപറഞ്ഞു വേദിപനം കൂററുകാറും പ്രളയക്കാററടിച്ചിളകുന്ന കടൽപോലെ ക്ഷോഭിച്ചുവശായി. ഇതുകണ്ടു യുധിഷ്ഠിരൻ ഭയപ്പെട്ടു് 'രാജമണ്ഡലം വല്ലാതെ കോപിച്ചിരിക്കുന്നു. യജ്ഞം മുടങ്ങിപ്പോയേക്കുമോ? ഇനിയെന്താണ് വേണ്ടതു്'' എന്നു ഭീഷ്മരോടു ചോദിച്ചാറെ അദ്ദേഹം 'പേടിക്കേണ്ട. കുറുക്കൻ സിംഹത്തോടെന്തു ചെയ്യും? ഈ ശ്വാവു് ഉറങ്ങിക്കിടക്കുന്ന വൃഷ്ണിസിംഹത്തെ നോക്കി കുരയ്ക്കുകയാണ്'' എന്നു മറുപടി പറഞ്ഞു. പിന്നെ മന്നവന്മാരെ നോക്കി വീണ്ടും 'മഹാരാജാക്കന്മാരെ! ഇങ്ങനെ പറഞ്ഞുതുടങ്ങിയാലിതിനൊരവസാനവുമില്ല. ഉത്തരത്തിൽനിന്നാണല്ലോ ഉത്തരമുണ്ടാവുന്നതു്. ഞങ്ങൾ കൃഷ്ണനെ പൂജിക്കുന്നു. അതിനിഷ്ടമില്ലാത്തവർ അദ്ദേഹത്തെ പോർക്കു വിളിക്കട്ടെ. അതുകൊണ്ടു കാര്യം കലാശിക്കും' എന്ന ഭീഷ്മോക്തികേട്ടു ശിശുപാലൻ തുള്ളിച്ചാടി. 'കൃഷ്ണ! ഞാൻ നിന്നെ യുദ്ധത്തിനുവിളിക്കുന്നു. ഇറങ്ങിവരിക. നിന്നേയും നിൻെറ പാണ്ഡവന്മാരേയും ഞാൻ കൊല്ലുന്നുണ്ടു'' എന്നു സാഹങ്കാരം പറഞ്ഞു കൈകൊട്ടിയാർത്തു.

ഭീഷ്മസ്തുതിയിലും ശിശുപാലനിന്ദയിലും ഒന്നുപോ

ലെ പുഞ്ചിരി തൂകിക്കൊണ്ടിരുന്ന കൃഷ്ണൻ തന്നെ യുദ്ധത്തിനു വിളിക്കുന്നതു കേട്ടപ്പോൾ വീരധർമ്മൻ മാത്രം സഭസ്സിലെഴുന്നേററുനിന്നിങ്ങനെ പറഞ്ഞു; 'രാജാക്കന്മാരെ! ഇവനെന്റെ പിതൃസഹോദരിയുടെ പുത്രനാണെങ്കിലും ഞങ്ങൾക്കൊക്കെ വിരോധിയാണ്. ഞങ്ങളെക്കൊണ്ടിവനോട്ടു യാതൊരുപദ്രവവുമില്ല; എങ്കിലും ഇവനെന്നും ഞങ്ങളെ ദ്രോഹിക്കുന്നു. ഞങ്ങൾ പ്രാക്ജ്യോതിഷപുരിക്കുപോയ തക്കത്തിൽ ഈ ദുഷ്ടൻ ചെന്നു ദ്വാരക കൊള്ളിവെച്ചു. ഭോജപതി രൈവതകപർവ്വതത്തിൽ ക്രീഡിച്ചുകൊണ്ടിരുന്നപ്പോൾ ഈ ദുഷ്ടനവിടെച്ചെന്നു രാജാനുചരന്മാരിൽ പലരെ കൊല്ലുകയും മററു ചിലരെ ബന്ധിച്ചു സ്വരാജധാനിയിലേക്കു കൊണ്ടുപോകയും ചെയ്തു. എന്റെ അച്ഛൻ ചെയ്യുന്ന യാഗം മുടക്കാനായി യജ്ഞാശ്വത്തെ ഇവനപഹരിച്ചു. സൌവീരത്തിലേക്കു പോയിരുന്ന സാധ്വിയും തന്നെക്കാമിക്കാത്തവളുമായ അക്രൂരപത്നിയെ ഇവൻ വഴിക്കുവെച്ചു മോഷ്ടിച്ചു. കാരൂഷരാജാവിനു കൊടുക്കാൻ തീർച്ചപ്പെടുത്തിയിരുന്ന വിശാലരാജപുത്രിയും സാധ്വിയുമായ ഭദ്രയെ കാരൂഷന്റെ രൂപംധരിച്ചിവൻ തട്ടിക്കൊണ്ടുപോന്നു. അച്ഛൻപെങ്ങൾക്കുവേണ്ടീട്ടാണു ഞാനിവന്റെ ദുശ്ചേഷ്ടിതങ്ങളെ ക്ഷമയോടെ പൊറുത്തതു്. ആ മഹതിക്കു വേണ്ടി ഇവന്റെ ഒരു നൂറു തെററുകൾ ക്ഷമിക്കാമെന്നു ഞാനേററിരുന്നു. അതൊക്കെ തികഞ്ഞു കഴിഞ്ഞു. ഇപ്പോഴത്തേതു് ഈ രാജസഭയിൽ വെച്ചായതു ഭാഗ്യമായി. ഇനി ഞാനടങ്ങുകയില്ല. നിങ്ങളെല്ലാവരും കാൺകെ ഞാനിതാ ഇവനെ കൊല്ലുന്നു.

ശിശുപാലൻ (കൈകൊട്ടിച്ചിരിച്ചുകൊണ്ടു)—നീ ക്ഷമിച്ചാലും ക്ഷമിച്ചില്ലെങ്കിലും ശരി. നിന്റെ കോപപ്രസാദങ്ങൾകൊണ്ടെനിക്കൊന്നും വരാനില്ല.

പാവനമായ യജ്ഞവാടം ക്ഷണനേരംകൊണ്ടൊരു സമരഭൂമിയായി. സഭാവാസികൾക്കൊക്കെ കോപവും വ്യസനവും ഉണ്ടായി. യുധിഷ്ഠിരന്റെ മുഖം വിളർത്തു. അരിശം മുഴുത്തു ഭീമൻ പല്ലുകടിച്ചു. ഭീഷ്മർക്കു വലിയ സന്തോഷമായി. എന്തെന്നാൽ ശിശുപാലനെ കൊല്ലുന്നതു കൃഷ്ണനു കേവലം കുട്ടിക്കളിയാണെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. യുദ്ധം അധികനേരത്തേക്കുണ്ടായില്ല. ക്ഷണനേരംകൊണ്ടു ശിശുപാലന്റെ തല നിലത്തുവീണുരുണ്ടു. ശത്രുക്കൾ ഭയപ്പെട്ടു കൃഷ്ണനും പാണ്ഡവന്മാൎക്കും വിരോധമായൊന്നും പറയുവാൻ ധൈൎയ്യപ്പെട്ടില്ല

അതിനു ശേഷം രാജസൂയം നിർവിഘ്നമായി നടന്നു. അവഭൃതസ്നാനാനന്തരം രാജാക്കന്മാർ യുധിഷ്ഠിരസന്നിധിയിൽ ചെന്നു. 'ധർമ്മജ്ഞ! സാമ്രാജ്യം നേടിയ ഭവാനു ഭാഗ്യം വൎദ്ധിക്കട്ടെ. അജമീഢവംശത്തിന്റെ കീൎത്തിയെ ഭവാൻ പൂൎവ്വാധികം വൎദ്ധിപ്പിച്ചു. ഈ യജ്ഞത്താലങ്ങു അനന്തപുണ്യം നേടിയിരിക്കുന്നു. ഞങ്ങളെല്ലാം സൎവ്വകാമാൎച്ചിതരായി. ഇനി സ്വരാജ്യത്തേക്കു പോകട്ടെ. അതിനു സമ്മതം തരണം' എന്നു പറഞ്ഞു. യുധിഷ്ഠിരൻ അവരെ യഥാൎഹം പൂജിച്ചു സോദരന്മാരെ വിളിച്ചിങ്ങനെ ആജ്ഞാപിച്ചു. 'നമ്മിലുള്ള സ്നേഹംകൊണ്ടു വന്ന ഇവരെല്ലാം ഇതാ മടങ്ങിപ്പോകുന്നു. നമ്മുടെ രാജ്യത്തിന്റെ

അതിന്നിവരെ ചെന്നു നിങ്ങളീഭൂപാലന്മാരെ യാത്രയാക്കണം.'

യുധിഷ്ഠിരൻ (ദ്വാരകക്കു യാത്രയായ കൃഷ്ണനോടു) — പ്രഭോ! ഭവൽക്കാരുണ്യത്താലീയജ്ഞം നിർവ്വിഘ്നമായി നടന്നു. അങ്ങയുടെ പ്രസാദത്താൽ ക്ഷത്രിയരൊക്കെയും എൻെറ പാട്ടിലായി. ഭവാനെ ഞാൻ യാത്ര അയക്കുന്നതെങ്ങനെ? അവിടുത്തേക്കു ദ്വാരകക്കു പോകാതിരിക്കാൻ തരമില്ലെന്നെനിക്കറിയാം.

കൃഷ്ണൻ (യുധിഷ്ഠിരവാക്യം കേട്ടു സന്തോഷത്തോടെ കുന്തിയുടെ അടുക്കൽ ചെന്നു) — മഹാഭാഗേ! ഭവതിയുടെ മക്കൾ സാമ്രാജ്യം നേടി. അവൎക്കു വളരെ ഐശ്വൎയ്യം ലഭിച്ചു. ഇതുകൊണ്ടൊക്കെ സന്തോഷിക്കുക. ഭവതിയുടെ അനുജ്ഞയോടുകൂടി ഞാനിതാ ദ്വാരകക്കു പോകുന്നു.

അനന്തരം ദ്രൌപദിയോടും കുന്തിയോടും യാത്രപറഞ്ഞു വാസുദേവൻ കുളിയും ജപവും കഴിച്ചു ദാരുകൻ കൊണ്ടുവന്ന രഥം വലത്തുവെച്ച് അതിൽ കേറി ദ്വാരകക്കു പോയി.



# ൧൭ കുരുപാണ്ഡവന്മാർ

നിഷ്കളങ്കനായ യുധിഷ്ഠിരൻെറ ഐശ്വൎയ്യപ്രതാപങ്ങളെക്കണ്ടു ദുൎയ്യോധനനു സഹിക്കാൻ പാടില്ലാത്ത അസൂയയുണ്ടായി അദ്ദേഹത്തെ ചൂതുപൊരുതാൻ വിളിച്ചു.

പാണ്ഡവന്മാരുടെ വക്കൽനിന്നു സാമ്രാജ്യാധിപത്യം, പരസ്യമായൊരു യുദ്ധം ചെയ്തു കൈക്കലാക്കാൻ തൽക്കാലം നിവൃത്തിയില്ലാതെ കുഴങ്ങിയ ദുര്യോധനൻ ദുർബ്ബുദ്ധികളായ സോദരന്മാരോടും മാതുലനായ ശകുനിയോടും ആലോചിച്ചായിരുന്നു കള്ളച്ചൂതിൽ യുധിഷ്ഠിരനെ തോല്പിക്കാനൊരുങ്ങിയതു്. കളിയിൽ തോററു തോററു ഭണ്ഡാരവും രാജ്യവും സോദരന്മാരും ഭാര്യയും പണയത്തിലായി. പക്ഷെ പന്ത്രണ്ടു കൊല്ലം കാട്ടിലും ഒരു കൊല്ലം നാട്ടിലാരും അറിയാതേയും താമസിച്ചു കൊള്ളാമെന്ന നിശ്ചയത്തിന്മേൽ സോദരന്മാരേയും പത്നിയേയും തിരിച്ചു കിട്ടി. ഒരു കൊല്ലത്തെ നാട്ടിലുള്ള അജ്ഞാതവാസത്തിൽ വല്ലവിധത്തിലും അറിയപ്പെടുന്നതായാൽ രാജ്യത്തിന്നവകാശം പറയാതെ വീണ്ടും മുന്നെപ്പോലെ പതിമ്മൂന്നുകൊല്ലത്തെ വിവാസത്തിനു പൊയ്ക്കൊള്ളാമെന്നായിരുന്നു നിശ്ചയം. ഏതാനും മുമ്പെ രാജസൂയ മഹായജ്ഞം നടത്തി സാമ്രാജ്യാധിപതിയായിത്തീന്ന മഹാരാജാവു് ഇന്ദ്രപ്രസ്ഥം വെടിഞ്ഞു സന്യാസിവേഷം ധരിച്ചു സോദരന്മാരോടും പത്നിയോടുംകൂടി കാൽനടയായി പുറപ്പെട്ടു. അവരുടെ വേർപാടിൽ പുരവാസികളൊക്കെ ദുഃഖിച്ചു കരഞ്ഞു. കൃഷ്ണൻ നിർമ്മിച്ച മഹാസംസ്ഥാനം അദ്ദേഹത്തിന്റെ അസന്നിധാനത്തിൽ ഛിന്നഭിന്നമായി.

പാണ്ഡവന്മാർക്കു നേരിട്ടാപത്തുകളറിഞ്ഞു കൃഷ്ണൻ അവരെ കാണ്മാൻ പോയി. അപ്പോളവർ ഘോരാരണ്യത്തിലായിരുന്നു. രണ്ടു തവണയും കൂടി കൃഷ്ണൻ അവരെ ആ പ്രവാസകാലത്തു കണ്ടു. സത്യസന്ധനായ യുധിഷ്ഠി

രൻ നിശ്ചയപ്രകാരം പന്ത്രണ്ടു കൊല്ലം കാട്ടിലും ഒരു കൊല്ലം വിരാടരാജ്യത്തും കൂടി പതിമ്മൂന്നു കൊല്ലം അതിരററ ദുഃഖങ്ങളെ സഹിച്ചു അസാധാരണ ക്ഷമയോടെ കഴിച്ചുകൂട്ടി. ഒടുവിൽ പതിമ്മൂന്നാം വൎഷം തികയുന്ന ദിവസം തങ്ങൾ പാണ്ഡവരാണെന്നു വിരാടരാജാവിനെ അറിയിച്ചു. അവരേയും പട്ടമഹിഷിയായ ദ്രൌപദിയേയും വിരാടൻ വേണ്ടപോലെ സല്ക്കരിച്ചിരുത്തിയശേഷം വിവരം നാട്ടിലൊക്കെ അറിയിച്ചു. സന്തോഷവിഹ്വലനായ വിരാടൻ മകളായ ഉത്തരയെ, യുധിഷ്ഠിരന്റെ അനുവാദപ്രകാരം, സുഭദ്രാൎജ്ജുനന്മാരുടെ മകനായ അഭിമന്യുവിനു വിവാഹം ചെയ്തുകൊടുപ്പാൻ തീൎച്ചയാക്കി. സുഭദ്രയുടെ ഏക പുത്രനായ അഭിമന്യുവിന്നപ്പോൾ പതിനാറു വയസ്സേ ആയിരുന്നുള്ളു. രാമകൃഷ്ണപ്രമുഖരായ വൃഷ്ണികളും ധൃഷ്ടദ്യുമ്നനോടുകൂടി വൃദ്ധനായ ദ്രുപദനും വിരാടനഗരത്തിൽ ഉത്തരയുടെ വിവാഹത്തിന്നെത്തിച്ചേൎന്നു. യഥാകാലം മംഗളകർമ്മം നടന്നു. തദനന്തരം പാണ്ഡവന്മാൎക്കു രാജ്യം തിരിച്ചുകിട്ടേണ്ടുന്നാലോചനയായി.

കൃഷ്ണൻ (പാണ്ഡവന്മാരേയും ബന്ധുക്കളേയും നോക്കി)—കള്ളച്ചൂതിൽ യുധിഷ്ഠിരനെ ശകുനി തോല്പിച്ചതും അതുനിമിത്തം പാണ്ഡവന്മാൎക്കു പതിമ്മൂന്നു കൊല്ലത്തേക്കു വിവാസത്തിനിടയായതും നിങ്ങൾക്കൊക്കെ അറിയാം. അവർ ആ കാലം മുഴുവനും കഴിച്ചുകൂട്ടിയിരിക്കുന്നു. അതുകൊണ്ടു് യുധിഷ്ഠിരനും ദുൎയ്യോധനനും പൊതുവിൽ നല്ലതായൊരു മാൎഗ്ഗം നാമാലോചിക്കണം. പാണ്ഡവന്മാരുടെ സൽക്കീൎത്തി നശിച്ചുപോകരുതു്. അധൎമ്മാ

ചരണത്തിൽ ലഭിക്കുന്ന സ്വർഗ്ഗവുംകൂടി യുധിഷ്ഠിരനാവ ശ്യമില്ല. പാണ്ഡവന്മാൎക്കെല്ലാവക്കുംകൂടി ഒരൊററ ദേ ശം കിട്ടിയാലും മതി. കുരുവംശത്തിന്റെ അഭിവൃദ്ധിയാ ണു യുധിഷ്ഠിരനും ബന്ധുക്കളും കാംക്ഷിക്കുന്നതു്. ദുര്യോ ധനന്റെ ഉദ്ദേശ്യങ്ങൾ നമുക്കറിഞ്ഞുകൂടാ. അതുകൊ ണ്ടു കുലീനനും നിഷ്കപടനും ഈശ്വരഭക്തനുമായൊ രാൾ യുധിഷ്ഠിരന്റെ ദൂതനായിട്ടുപോയി ദുര്യോധനനോ ടു വിവരം പറയണം. അയാൾ പാതിരാജ്യം പാണ്ഡവ ന്മാൎക്കു കൊടുക്കേണമെന്നു് ആവശ്യപ്പെടണം.

രാമൻ — നമ്മുടെ അച്ഛൻപെങ്ങളുടെ മക്കൾക്കു പകുതിരാജ്യം മതിയെന്നു പറയുമ്പോൾ ധൃതരാഷ്ട്രപു ത്രരതിനു വഴിപ്പെടേണ്ടതാണു്. ആരെങ്കിലും ഒരാൾ പോയി ഇവരെ തമ്മിൽതല്ലിക്കാതെ കാൎയ്യംനടത്താൻ നോക്കണം.

വൃഷ്ണിവംശജനും കൃഷ്ണാൎജ്ജുനശിഷ്യനുമായ സാത്യ കി — യുദ്ധംകൂടിയേ കഴിയു എന്നാണെന്റെപക്ഷം. യുധി ഷ്ഠിരനെ അവർ ചൂതിൽച്ചതിച്ചു തോല്പിച്ചു. ആ കാട്ടു കള്ളന്മാൎക്കെന്തിനെ നല്ലതുപദേശിക്കുന്നു. പാണ്ഡവന്മാരെ ന്തിനുവേണ്ടി അവരോടു മൎയ്യാദ സംസാരിക്കണം? സൈ ന്യശേഖരംചെയ്തു നമുക്കൊക്കെക്കൂടിപ്പോയി അവൎക്കു ത ക്കതായ ശിക്ഷകൊടുത്തു പോരണം.

ദ്രുപദൻ — എന്റെ അഭിപ്രായത്തിൽ രാമൻ പറ യുന്നതത്ര യുക്തമല്ല. സാമവാക്കുകളൊന്നും ധാൎത്തരാ ഷ്ട്രന്മാരിൽ ഫലിക്കില്ല. ഏതുനയം പ്രയോഗിച്ചാലും ദുർബുദ്ധിയായ ദുൎയ്യോധനനെ നേർവഴിക്കു കൊണ്ടുവ

രാൻ പ്രയാസമാണ. അതുകൊണ്ട സൈന്യശേഖരത്തിന്നായി നമുക്കൊരുങ്ങുക. അതിന്നിടയിൽ എൻെറ പുരോഹിതനായ ഈ പണ്ഡിതബ്രാഹ്മണൻ ദുൎയ്യോധനൻെറ അടുക്കൽച്ചെന്ന യുധിഷ്ഠിരമഹാരാജാവിൻെറ ഇംഗിതമറിയിക്കട്ടെ.

കൃഷ്ണൻ—ഞങ്ങൾക്ക കുരുക്കളും പാണ്ഡവരും തമ്മിൽ ഭേദമില്ല. വിവാഹത്തിന്ന ക്ഷണിച്ചാണ് ഞങ്ങളിവിടെ വന്നത്. അതു കഴിഞ്ഞു. ഞങ്ങളിതാ സ്വഗൃഹത്തിലേക്ക പോകുന്നു. ധൃതരാഷ്ട്രപുത്രന്മാർ വഴിപ്പെടാത്തപക്ഷം ബന്ധുക്കളെ എല്ലാവരേയും ക്ഷണിച്ചുവരുത്തി ആലോചിക്കുക. ഞങ്ങളെ ഒടുവിലറിയിച്ചാൽ മതി.

വിവാഹത്തിന്ന ക്ഷണിച്ചു വന്നവരൊക്കെ പിരിഞ്ഞു. ദ്രുപദപുരോഹിതൻ കുരുനഗരത്തിലേക്ക പോയി. പക്ഷെ യാതൊരു ഫലവുമുണ്ടായില്ല. പാതിരാജ്യമെന്നല്ല ഒരൊററ ദേശംപോലും പാണ്ഡവൎക്ക കൊടുക്കുന്നതല്ലെന്ന ദുൎയ്യോധനൻ തീൎത്തുപറഞ്ഞു. പാണ്ഡവന്മാരും കൌരവന്മാരും യുദ്ധത്തിന്നൊരുങ്ങി. ഭാരതവൎഷം മുഴുവനും ഇളകിവശായി. അവിടവിടെ പാൎത്തിരുന്ന ജനങ്ങൾ ചാച്ചിൻ്റും വേച്ചും നോക്കി കുരുക്കളുടേയും പാണ്ഡവന്മാരുടേയും പക്ഷത്തിൽ വന്നുചേൎന്നുതുടങ്ങി. യഥാൎത്ഥത്തിൽ അതു പഞ്ചപാണ്ഡവന്മാരാൽ സംവൎദ്ധിതരായ പാഞ്ചാലരും ദുൎയ്യോധനനാൽ നയിക്കപ്പെട്ട കുരുക്കളും തമ്മിലുണ്ടായ യുദ്ധമായിരുന്നു. പാഞ്ചാലരും കൌരവരും പൂൎവ്വവൈരികളാണെന്ന മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. കുരുരാഷ്ട്രത്തെ ആക്രമിക്കുന്നതില്പരമായൊരു സന്തോഷം പാ

ഞ്ചാലക്കുണ്ടായിരുന്നില്ല. കൌരവന്മാൎക്കും അതുപോലെ തന്നെ ശത്രുധൎഷണത്തിലുത്സാഹമായി. ഈ രണ്ടു കക്ഷികളും തമ്മിൽ നിരക്കുകയെന്നതു വിഷമവുമാണല്ലോ. പാണ്ഡവരുടെ മോഹം സമാധാനത്തിനായിരുന്നു. എന്തെന്നാൽ സ്വന്തം രക്തസംബന്ധികളോടു യുദ്ധത്തിനൊരുങ്ങുന്നതു് അവരുടെ മനസ്സിനു യോജിച്ചതല്ലായിരുന്നു. പക്ഷേ പാഞ്ചാലന്മാൎക്കതു സമ്മതമായിരുന്നില്ല തങ്ങളുടെ പ്രിയപ്പെട്ട ദ്രൌപദിയെ അവമാനിച്ചതവർ മറക്കുന്ന കൂട്ടത്തിലായിരുന്നില്ല. രാജപുത്രിക്കു മാനഭംഗം വരുത്തിയവരുടെ ചോര കണ്ടല്ലാതെ പാഞ്ചാലരാജ്യവാസികൾക്കു തൃപ്തി വരുന്നതല്ലാ എന്ന നിലയിലായി. യുദ്ധം കൂടാതെ കഴികയില്ലെന്നു തീൎച്ചയായി. മരിക്കുംവരെ യുദ്ധംചെയ്യാനിരുവരും സന്നദ്ധരായി.

യുദ്ധത്തിൽ കൃഷ്ണന്റെ നില എന്തെന്നറിവാൻ ഓരോ കക്ഷിക്കും ആഗ്രഹമായി. * ചക്രപാണിയായ കൃഷ്ണൻ ചേരുന്ന പക്ഷത്തിനേ വിജയം സിദ്ധിക്കയുള്ളൂ എന്നെല്ലാവൎക്കും അറിയാമായിരുന്നു. അജയ്യരായ സംശപ്തകന്മാരെ ഓൎത്തു് ഓരോരുത്തനും കൃഷ്ണനെ തങ്ങളുടെ ഭാഗത്തേക്കു കിട്ടിയാൽ കൊള്ളാമെന്നുണ്ടായിരുന്നു. അതിനു വേണ്ടി അൎജ്ജുനനും ദുൎയ്യോധനനും ദ്വാരകയ്ക്കു പുറപ്പെട്ടു.

* കൃഷ്ണൻ ചക്രായുധനായ വിഷ്ണുവിന്റെ അവതാരമാണെന്നാണു് പുരാണവചനം. കൃഷ്ണന്റെ പ്രധാനമായ ആയുധം ചുറ്റും മൂൎച്ചയോടുകൂടി ഇരുമ്പുകൊണ്ടുണ്ടാക്കിയ ചക്രമായിരുന്നു. അതു ചൂണ്ടാണിവിരലിലിട്ടു തിരിച്ചു ശത്രുക്കളെ ലാക്കാക്കി എറികയാണു് പതിവു്. ആത്മരക്ഷയ്ക്കും ശത്രുസംഹാരത്തിനുംവേണ്ടി ജയശാലികളായ ആൎയ്യന്മാർ അത്തരം ചക്രങ്ങൾ ധരിച്ചിരുന്നു.

അവർ ദ്വാരകയിൽ ചെന്നപ്പോൾ കൃഷ്ണനുറങ്ങുകയായിരുന്നു. ദുൎയ്യോധനൻ ആദ്യം കടന്നു കൃഷ്ണന്റെ മെത്തലിരാഗത്തു കിടന്നിരുന്ന പീഠത്തിൽ കേറിയിരുന്നു. വഴിയെ ചെന്ന അൎജ്ജുനൻ കൃഷ്ണന്റെ കാല്ക്കലായി തൊഴുതുകൊണ്ടുനിന്നു. കൃഷ്ണനുണൎന്ന് ഉടനെ അൎജ്ജുനനേയും പിന്നെ ദുൎയ്യോധനനേയും കണ്ടു. അദ്ദേഹം അവരോടു സ്വാഗതം പറഞ്ഞു വന്ന കാൎയ്യം എന്തെന്നു ചോദിച്ചു.

ദുൎയ്യോധനൻ—യുദ്ധത്തിലെനിക്ക അങ്ങുന്നു സഹായിക്കണം. ഭവാനു എന്നിലും അൎജ്ജുനനിലും ഇഷ്ടം തുല്യമാണല്ലോ. അതിനും പുറമെ ആദ്യം വന്നതു ഞാനാണ്. സത്തുക്കൾ ആദ്യം വന്നവരെ സഹായിക്കുകയാണു പണ്ടെയുള്ള ചട്ടം. സജ്ജനങ്ങളിലങ്ങുന്നു മുഖ്യനാണല്ലോ. നിത്യസമ്മതനായ അങ്ങുന്നു സദ്വൃത്തത്തെ കാക്കേണ്ടതല്ലേ?

കൃഷ്ണൻ—ഭവാൻ മുമ്പെ വന്നു എന്നതിനെനിക്കൊരു സംശയവുമില്ല. എന്നാൽ ഞാൻ മുമ്പെ കണ്ടതു പാൎത്ഥനേയാകുന്നു. അതുകൊണ്ടു രണ്ടു പേരേയും ഞാൻ സഹായിക്കാം. ചെറിയവരുടെ ഇഷ്ടം ആദ്യം സാധിപ്പിക്കേണമെന്നാണ് അഭിജ്ഞവചനം. അതിനാലൊന്നാമതായി * സഹായത്തിനൎഹൻ പാൎത്ഥൻ തന്നെ. പക്ഷെ ഒരു

---

* ഔദ്ധത്യത്തോടുകൂടിയല്ലാ വലിയവരുടെ അടുക്കൽ ചെല്ലേണ്ടത്; നേരേമറിച്ച വിനയത്തോടുകൂടിയാണ്. അതാണു കാൎയ്യസാദ്ധ്യത്തിനുതകുന്നതും. ദുൎയ്യോധനാൎജ്ജുനന്മാരുടെ ചേഷ്ടിതങ്ങളിൽനിന്നു ഇങ്ങനെ വിലയേറിയൊരു പാഠം നമുക്ക പഠിക്കാനുണ്ട്.

കാര്യമുണ്ട്. എന്നോളം മെയ്മിടുക്കുള്ളവരായി ദുർദ്ധർഷരായിരിക്കുന്ന ഗോപന്മാരുടെ നാരായണസൈന്യം ഒരു ഭാഗത്തും ഞാൻ നിരായുധനായി മറുഭാഗത്തും ചേരാം. അർജ്ജുന! ഭവാനിതിലേതാണിഷ്ടം?

അർജ്ജുനൻ — ആയുധമെടുത്താലും ശരി; എടുത്തില്ലെങ്കിലും ശരി. ഞങ്ങൾക്ക് അങ്ങുന്നു മതി.

ദുര്യോധനൻ---(സന്തോഷത്തോടെ) ശരി. ഞാൻ സൈന്യം സ്വീകരിച്ചുകൊള്ളാം.

ദുര്യോധനൻ കൃഷ്ണനോടു യാത്ര പറഞ്ഞു ബലരാമനെക്കണ്ടു വിവരം അറിയിച്ചു.

രാമൻ—ഞാനൊരു കക്ഷിയിലും ഇല്ല. എനിക്കു നിങ്ങൾ രണ്ടു പേരും ഒരുപോലെയാണ്. ഭരതാന്വയനായ ഭവാൻ പോയി ക്ഷത്രധർമ്മത്തിനടുത്ത യുദ്ധം ചെയ്യുക.

അനന്തരം ധാർത്തരാഷ്ട്രൻ ദ്വാരകയിലെ മററു യദുവൃദ്ധന്മാരെ കണ്ടു. അവരിൽ കൃതവർമ്മാവ് ഒരക്ഷൗഹിണി സേനയോടുകൂടി ദുര്യോധനപക്ഷത്തിൽ ചേർന്നു. സാത്യകിയും സേനയും അർജ്ജുനപക്ഷത്തിലും. ദുര്യോധനൻ പോയശേഷം കൃഷ്ണൻ അർജ്ജുനനോടിങ്ങനെ പറഞ്ഞു; 'ആയുധമെടുക്കാത്ത എന്നെ ഭവാനെന്തിനാണ് വരിച്ചതു്'.

അർജ്ജുനൻ—അങ്ങുന്ന് ഒററയ്ക്കായാൽതന്നെ അവരെ ഒക്കെയും സംഹരിക്കാൻ മതി. അവിടുത്തെ യുദ്ധപാടവം വിശ്രുതമാണ്. എനിക്കതേ കാംക്ഷയുള്ളു. ആയുധമെടുക്കാത്ത ഭവാന്റെ സഹായത്താൽ ഞാൻ ശത്രുക്കളെ ഒടുക്കിക്കൊള്ളാം.

കൃഷ്ണൻ—സ്നേഹിത! എന്നെക്കൊണ്ടു ഭവാനുവേണ്ടി ഈ യുദ്ധത്തിലെന്തുചെയ്യാൻ സാധിക്കും?

അൎജ്ജുനൻ—അങ്ങുന്നു ദയവുചെയ്തു് എൻെറ സാരഥ്യം വഹിച്ചാൽ കൊള്ളാമെന്നാണെൻെറ ആഗ്രഹം. വളരെ കാലമായി ഞാനതിന്നു കൊതിക്കുന്നു.

കൃഷ്ണൻ—കൊള്ളാം. ഇഷ്ടംപോലെ ആവട്ടെ. ഭവാൻെറ സാരഥ്യം ഞാനേററു.

---

## ൧൬ സംജയദൌത്യം

കേരളസാഹിത്യ

ദ്രുപദരാജാവും ധൃഷ്ടദ്യുമ്നനും ബന്ധുക്കളും മിത്രങ്ങളും ഒന്നിച്ചു പാഞ്ചാലന്മാർ വമ്പിച്ച സൈന്യത്തോടുകൂടി കുരുക്ഷേത്രത്തിനടുത്തുള്ള ഉപപ്ലവ്യത്തിലെത്തി പാളയമടിച്ചു. 'ഒന്നുകിൽ യുദ്ധത്തിൽ മരിക്കുക. അല്ലെങ്കിൽ പൈതൃകമായ സിംഹാസനത്തിലിരുന്നു യുധിഷ്ഠിരൻ രാജ്യഭരണം നടത്തുന്നതു കാണുംവരെ യുദ്ധം ചെയ്യുക' എന്ന ദൃഢനിശ്ചയത്തോടുകൂടിയവനായിരുന്നു ഏഴക്ഷൌഹിണികളിൽപെട്ട ഓരോരുത്തനും. വൃദ്ധനും കുരുടനുമായ ധൃതരാഷ്ട്രനു വലിയ കുണ്ഠിതമായി. തൻെറ മക്കൾ പതിനൊന്നക്ഷൌഹിണി സൈന്യം ശേഖരിച്ചിട്ടുണ്ടെങ്കിലും ആ കിഴവനു കൃഷ്ണാൎജ്ജുനഭീമന്മാരെ വലിയ ഭയമായിരുന്നു. കുരുവംശം പാടേ നശിക്കുമോ എന്ന ശങ്കയായി. പാപിഷ്ഠരായ മക്കളിൽ മതിമറന്ന വാത്സല്യംമൂലം അവരെ സൽപ്പഥത്തിൽ നയിക്കാൻ അശക്തനു

നായ കുരുരാജാവു യുധിഷ്ഠിരന്റെ സാധുശീലത്തെ പ്രശംസിച്ചു യുദ്ധംകൂടാതെ കഴിച്ചു മക്കൾക്കുതന്നെ രാജ്യം സ്ഥിരപ്പെടുത്തുവാൻ ഒരു ഉപായമാലോചിച്ചു. രക്തസംബന്ധികളേയും മററു നിരപരാധികളായ നിരവധിപേരേയും കൊല്ലുന്നതുകൊണ്ടുണ്ടാവുന്ന പാപത്തെ ചൂണ്ടിക്കാണിച്ചു യുധിഷ്ഠിരനെ യുദ്ധത്തിൽനിന്നു പിന്തിരിക്കുവാനായി ആ കിഴവൻ ഉപപ്ലവ്യത്തിലേക്കു സംജയനെ അയച്ചു. ആഗതനായ സംജയനെ പാണ്ഡവന്മാരെതിരേററു സൽക്കരിച്ചു. കുശലപ്രശ്നാനന്തരം സംജയനിങ്ങനെ കഥിച്ചു; 'മനുഷ്യനെന്തൊക്കെ വന്നുകൂടുമെന്നു മുങ്കൂട്ടി തീച്ചപ്പെടുത്തുവാൻ വയ്യ. യുധിഷ്ഠിര! അങ്ങേക്കു വന്നിട്ടുള്ള ആപത്തുകൾതന്നെ ഇതിലേക്കു ദൃഷ്ടാന്തങ്ങളാണല്ലോ. പക്ഷെ ഭവാൻ മഹാജ്ഞാനിയാകയാൽ അവയ്ക്കൊക്കെ പരിഹാരം കണ്ടിരിക്കാം. അതുകൊണ്ടു കുരുപാഞ്ചാലന്മാർ തമ്മിൽ കലഹംകൂടാതെ കഴിക്കണം. അങ്ങുന്നു യാതൊരു നീചകൃത്യവും ചെയ്കയില്ലെന്നാക്കം അറിയാം. സകലജനങ്ങൾക്കും നാശകരമായൊരു കാൎയ്യംചെയ്തു നരകത്തിലേക്കുപോകാനാക്കെങ്കിലും ഇഷ്ടമുണ്ടാകുമോ? സുകൃതികളേ ജ്ഞാതികളുടെ ക്ഷേമത്തെ കാംക്ഷിക്കു. കുരുക്കളേയും മററു വിരോധികളേയും കൊന്നൊടുക്കിയശേഷം ഭവാൻ ജീവിച്ചിരിക്കുന്നതു ചത്തതിനൊക്കും. രക്തസംബന്ധികളെ കൊന്നിട്ടുള്ള ജീവിതം എന്തിനാണു്? അതിൽ ഭവാൻ ജയിച്ചാലും തോററാലും ഞാനൊരു ഗുണവും കാണുന്നില്ല. മററുള്ളവരെപ്പോലെ എന്തിനുവേണ്ടി പാണ്ഡവന്മാർ ഒരാഭാസകൃത്യം ചെയ്യുന്നു? അതിനാൽ

കുരുപാഞ്ചാലന്മാരുടെ ഇടയിൽ സമാധാനമുണ്ടാക്കാനായി ഞാനങ്ങയുടെ കാൽക്കൽവീണപേക്ഷിക്കുന്നു.'

യുധിഷ്ഠിരൻ—സംജയ! എന്റെ ഏതുവാക്കിൽനിന്നാണു യുദ്ധം വേണമെന്നു വന്നുകൂടിയിരിക്കുന്നതു്? സമാധാനത്തിനല്ലാതെ സംഗരത്തിനു് ആരാഗ്രഹിക്കുന്നു. ഭവാൻ പറയുമ്പോലെ ചെയ്യാൻ ഞാനൊരുക്കമാണു്. ഇന്ദ്രപ്രസ്ഥം എന്റെ രാജധാനിയാവട്ടെ. അതു മടക്കിത്തരുവാൻ കുരുവൃദ്ധന്മാരോടു പറയുക.

സംജയൻ—അങ്ങയുടെ ഗുണഗണങ്ങളറിയാത്തവരില്ല. എന്നാലെത്ര വലിയ സൽകൃത്യം ചെയ്തവനും മരണം നിശ്ചയമല്ലേ? ഈ തത്വം അറിയുന്നങ്ങുന്നു്, രാജ്യം മടക്കികിട്ടിയില്ലെങ്കിലു, കുരുക്കളോടു യുദ്ധത്തിനു പോകരുതു്. യുദ്ധത്തിൽ നേടുന്ന രാജ്യഭാഗത്തെക്കാളുത്തമം ഭിക്ഷയെടുത്തു ജീവിക്കുകയാകുന്നു. പുരുഷായുസ്സ് അല്പകാലത്തേക്കു മാത്രമാകയാലും അതുതന്നെ ദുഃഖഭൂയിഷ്ഠമാകയാലും ഒരിക്കലും പാപം ചെയ്യരുതു്. പരമപ്രാപ്തിയെ തടയുന്നതാണല്ലോ കാമം. ധനാശയാണു് ഇഹത്തിൽ വലുതായൊരു ബന്ധം. ഭോഗത്തെ കാംക്ഷിക്കുന്നവൻ അതുകൊണ്ടുതന്നെ അധഃപതിക്കുന്നു. ജീവിതോദ്ദേശ്യം സുകൃതസമ്പാദനത്തിനാണെന്നു കരുതുന്നവൻ പരലോകത്തിലും ആദിത്യസദൃശനായി ശോഭിക്കുന്നു. ഒരു പാപിക്കു ഭൂമി മുഴുവനും സിദ്ധിച്ചാലും അവനിഹപരങ്ങളൊന്നുപോലെ ശൂന്യങ്ങളായി കാണപ്പെടും. വേദാധ്യയനം ബ്രഹ്മചര്യാനുഷ്ഠാനം യജ്ഞങ്ങളെന്നിവകളെക്കൊണ്ടു് അന്തർദൃഷ്ടിയാൽ പരലോകത്തെ കണ്ടു

കഴിഞ്ഞ ഭവാനൊരിക്കലും പാപം ചെയ്യരുതു്. ഇഹത്തിൽ ചെയ്യുവയുടെ ഫലങ്ങളാണു നാം പരത്തിൽ അനുഭവിക്കുന്നതു്. രാജൈശ്വര്യങ്ങളെക്കാംക്ഷിച്ചു ഭവാൻ യുദ്ധത്തിന്നൊരുങ്ങുന്നു. ഇതുവരെ സമ്പാദിച്ച പുണ്യമെല്ലാം വൃഥാവിലാകും. യുദ്ധംചെയ്തു കീൎത്തിനേടുവാൻ അജ്ഞാനിയും പാപിയുമേ കാംക്ഷിക്കൂ. യുദ്ധംകൂടാതെ കഴിപ്പാൻ ജ്ഞാനിയും സുകൃതിയുമായവൻ സൎവ്വസ്വവുമുപേക്ഷിക്കും. അങ്ങുന്നു പ്രകൃത്യാ പാപവിമുഖനാകുന്നു. പാപത്തിന്നു കാരണം കോപമാകുന്നു്. കോപം പരിത്യജിക്കണം ബുധജനം. രാജാവേ! കോപം അടക്കുക. മനുഷ്യരക്തം ഭൂമിയിൽ വൎഷിക്കാനിടയാക്കരുതു്. പിതാമഹൻ, മാതുലൻ, സഹോദരൻ, സ്നേഹിതൻ ബന്ധുമുതലായവരെ കൊന്നാൽ രാജ്യത്തിന്റെ നാനാഭാഗത്തുള്ള സ്ത്രീകൾ പരിതാപത്തോടെ നെഞ്ഞത്തടിച്ചു കരയും. അങ്ങനെ ഒരു നില വരുത്തിക്കൂട്ടിയിട്ടു സിദ്ധിക്കുന്ന രാജ്യഭോഗമെത്ര നികൃഷ്ടം? ഭൂമി മുഴുവനും സിദ്ധിച്ചാലും കണക്കില്ലാതെ ആളുകളെക്കൊന്ന പാപം എവിടെപ്പോകും? ഭവാന്റെ ഉപദേഷ്ടാക്കളുടെ ഉപദേശംകൊണ്ടാണു് ഈ പാപം കയ്യേൽക്കുവാൻ പോകുന്നതെങ്കിൽ അവൎക്കു വേണ്ടി സൎവ്വസ്വവും കൊടുത്തു് ഇറങ്ങിപ്പോവുക. ധൎമ്മപദ്ധതിയിൽനിന്നു തെററരുതു്.

യുധിഷ്ഠിരൻ — സംശയമില്ല. ഭവാൻ പറയുന്നതു ശരിതന്നെ. എന്നാലീയുദ്ധസംഗതിയിൽ ഞാൻ ചെയ്യുന്നതു ധൎമ്മമോ അധൎമ്മമോ എന്നാലോചിക്കുക. ധൎമ്മമൂൎത്തിയാണു കൃഷ്ണൻ. സൎവ്വശാസ്ത്രപാരംഗതനായ അ

ദ്ദേഹം പറയട്ടെ എനിക്കീകാൎയ്യത്തിൽ തെററുണ്ടോ എന്നു്. ഞാനൊരിക്കലും അദ്ദേഹത്തിൻെറ ഉപദേശത്തിന്ന വിപരീതമായി പ്രവൎത്തിക്കില്ല.

കൃഷ്ണൻ—സംജയ! പാണ്ഡവന്മാൎക്കും ധൃതരാഷ്ട്രൎക്കും അദ്ദേഹത്തിൻെറ പുത്രന്മാൎക്കും ദീൎഘായുരാരോഗ്യസൌഖ്യങ്ങളെ കാംക്ഷിക്കുന്നവനാണു ഞാൻ. കുരുപാണ്ഡവന്മാർ തമ്മിൽ ലോക്യമായിരിക്കുന്നമെന്നുതന്നെ എൻെറയും ആഗ്രഹം. മറിച്ചൊന്നും ഞാനവരെ ഉപദേശിക്കാറില്ല. യുധിഷ്ഠിരരാജാവിന്നെന്നും സാമാധാനത്തിനാണു താല്പൎയ്യമെന്നെനിക്കറിയാം. എന്നാൽ ധൃതരാഷ്ട്രനും മക്കളും അതിരററ ദുരാഗ്രഹികളാണു്. ആകയാലവരും പാണ്ഡവരുമായി സന്ധിക്കുകയെന്നതു പ്രയാസമായിക്കാണുന്നു. ഈ സ്ഥിതിക്കവരുടെ പരസ്പരവിരോധം വൎദ്ധിക്കുന്നതിലത്ഭുതമില്ല. അല്ലയോ സംജയ! ധൎമ്മമെന്തെന്നു ഭവാനറിയാമല്ലോ. പിന്നെ എന്തിനാണു് അനാവശ്യമായോരോന്നു യുധിഷ്ഠിരനോടു പറയുന്നതു്? ജ്ഞാനമാണു മോക്ഷസാധകമെന്നൊരു പക്ഷം, അല്ല കൎമ്മമാണെന്നു മറെറാരുപക്ഷം. ഭക്ഷിക്കാഞ്ഞാൽ വിശപ്പടങ്ങാത്തതുപോലെ കൎമ്മരഹിതമായ ജ്ഞാനംകൊണ്ടൊരു ഫലവുമില്ല. വെള്ളംകുടിച്ചാൽ തൽക്ഷണം ദാഹംശമിക്കും. അതുപോലെ ഫലപ്രദങ്ങളായ കൃത്യങ്ങൾ നാമീലോകത്തിൽ ചെയ്യണം. കൎമ്മത്താൽ വായുവീശുന്നു. കൎമ്മത്താൽ സൂൎയ്യനുദിച്ചു രാപ്പകൽ വേർതിരിക്കുന്നു. നിദ്രാരഹിതനായി ചന്ദ്രൻ ആകാശത്തു സഞ്ചരിക്കുന്നതും അഗ്നി കത്തിജ്വലിക്കുന്നതും ഭൂമി

വലുതായ ഭാരം വഹിക്കുന്നതും കർമ്മംകൊണ്ടാണു്. പ്രകൃതിയിൽ കർമ്മത്തിനാകുന്നു ഉത്തമസ്ഥാനം. മനുഷ്യൻ കർമ്മത്തിൽ വർത്തിക്കണമെങ്കിലും അവൻ പ്രകൃത്യാ കർമ്മബദ്ധനാണെങ്കിലും കൃത്യബോധത്തോടുകൂടി ചെയ്യേണ്ടതു ചെയ്യാതിരിക്കാമോ? വിവിധജനങ്ങളുടേയും ധർമ്മം ഭവാനറിയാം. പിന്നെ എന്തിനായിട്ടാണു കുരുക്കളുടെ പക്ഷംപിടിച്ചു വാദിക്കുന്നതു്? രാജ്യത്തേയും പ്രജകളേയും രക്ഷിക്കുക. ഈശ്വരനെ മാത്രം ശരണമായിക്കരുതുന്നവർക്കു ദാനംകൊടുക്കുക. ദരിദ്രരേയും നിസ്സഹായികളേയും സഹായിക്കുക. ഓത്തുചൊല്ലുക യജ്ഞം കഴിക്കുക പുണ്യവാനായു് ഗൃഹത്തിൽ വേട്ടിരിക്കുക സർവ്വദാ പരിശുദ്ധമായ ജീവിതം നയിക്കുക എന്നിവയാണു രാജധർമ്മങ്ങൾ. ഇവയൊന്നും അസദ്വൃത്തനായൊരു രാജാവു ചെയ്യുകയില്ല. പരദ്രവ്യത്തിൽ കാംക്ഷവർദ്ധിച്ചു ദുരാചാരത്തിൽ മുഴുകി അവനൊടുവിൽ പ്രജാദ്രോഹതല്പരനായിത്തീരും. പരദ്രവ്യത്തെ മോഷ്ടിക്കുന്നവനും ബലാലപഹരിക്കുന്നവനും ഒരുപോലെ പാപിയാകുന്നു. സംജയ! ദുര്യോധനനും ഒരു മോഷകനും തമ്മിലെന്തൊരു ഭേദമുണ്ടു്? സാധുക്കളായ പാണ്ഡവന്മാരുടെ ന്യായമായ അവകാശത്തെ ധാർത്തരാഷ്ട്രന്മാർ കടന്നപഹരിച്ചു രാജധർമ്മങ്ങളെ മുടക്കി. തട്ടിപ്പറിയനെ ശിക്ഷിക്കേണ്ടതല്ലയോ? നമ്മുടേതായുള്ളതിനെ അന്യൻ കൊണ്ടുപോകാൻ നാം സമ്മതിക്കുമോ? ഈ സംഗതികളൊക്കെ ആലോചിക്കുമ്പോൾ യുദ്ധംചെയ്തു മരിക്കുന്നതല്ലേ ശ്രേയസ്കരം?

അതൊക്കെയും ഇരിക്കട്ടെ! സഭാമദ്ധ്യത്തിൽവെച്ചു കൌരവന്മാർ ചെയ്തതോക്കുക. ശീലവൃത്തം തികഞ്ഞു പാണ്ഡവർക്കിഷ്ടപത്നിയായ പാഞ്ചാലിയെ അവരേതെല്ലാം തരത്തിലപമാനിച്ചു. അവർ ആ മഹതിയുടെ തലമുടി ചുററിപ്പിടിച്ചു. ഉടുവസ്ത്രം അഴിച്ചു. ആ പുണ്യവതിയോടു ആ നീചന്മാർ തങ്ങളുടെ മടിയിലിരിക്കാനും കൂടി ആവശ്യപ്പെട്ടു. എന്നു മാത്രമല്ല ഏതെല്ലാം തരത്തിലൊരു സ്ത്രീയെ നിന്ദിക്കാമോ അതൊക്കെ ആ ദുഷ്ടന്മാരവിടെവെച്ചു ചെയ്തു. മൂഢനായ ധൃതരാഷ്ട്രൻ മിണ്ടിയില്ല. ധർമ്മവിശാരദനായ ഭീഷ്മർപോലും കണ്ടു നിന്നതേയുള്ളു. ക്ഷത്താവായ വിദുരനൊഴികെ മററാരും അവിടെ ധർമ്മോപദേശം ചെയ്യാനുണ്ടായില്ല. തങ്ങളുടെ ധർമ്മപത്നിയെ ബഹുജനസമക്ഷം അപമാനിച്ചവരോടു പകരം ചോദിക്കേണ്ടതു പാണ്ഡവന്മാരുടെ കടമയല്ലയോ? സംജയ! ദ്രൌപദീമാനഭംഗത്തിൽ ഭവാനും സന്നിഹിതനായിരുന്നില്ലേ? മിഴിച്ചുനിന്നതല്ലാതെ ആ ദുഷ്ടചേഷ്ടിതത്തെ വിലക്കിയോ? പാണ്ഡവന്മാർക്കു ധർമ്മോപദേശം ചെയ്യാനിപ്പോൾ ചാടിപ്പുറപ്പെട്ടിരിക്കയാണു് അല്ലേ? (പിന്നെ പാണ്ഡവന്മാരെ നോക്കി) കുരുക്കളുടെ അടുക്കെ പോയി എനിക്കൊന്നുസന്ധിസംസാരിച്ചാൽ കൊള്ളാമെന്നുണ്ടു്. ഞാനോതുന്ന ധർമ്മാത്ഥങ്ങളോടുകൂടിയ അഹിംസ്രവാക്കുകളെ ധാർത്തരാഷ്ട്രന്മാർ കേൾക്കാതിരിക്കുമോ? (സംജയനോടായി) ഞാൻ കൌരവന്മാരുടെ ഇടയിൽ ചെല്ലുമ്പോൾ അവരെന്നെ ആദരിക്കില്ലെന്നു വരുമോ?

സംജയൻ — ഞാനിതാ യാത്രയായി. നിങ്ങളെല്ലാവരും എന്നെ പോവാനനുവദിക്കണം. എന്റെ വാക്കിൽ ക്രമരഹിതമായി വല്ലതും വന്നുപോയിട്ടുണ്ടെങ്കിൽ നിങ്ങളെനിക്കു മാപ്പു തരണം.

യുധിഷ്ഠിരൻ — എന്നാലങ്ങനെ ആവട്ടെ. ഞങ്ങളോടപ്രിയം തോന്നരുതു്. കൌരവരും ഞങ്ങളുമായി സ്നേഹത്തിൽ കഴിയുന്നതു് അത്യാവശ്യമാണു്. ഞങ്ങൾക്കഞ്ചു ദേശം കിട്ടിയാൽ തൃപ്തിയായി. എന്നാലും സമാധാനമുണ്ടാവട്ടെ. പാഞ്ചാലരും കൌരവരും ഒത്തൊരുമിക്കട്ടെ. സംജയ! എനിക്കു സന്ധിചെയ്യാൻ സമ്മതമാണു്. ഞാൻ യുദ്ധത്തിനും ഒരുക്കം തന്നെ. ഏതാണു നല്ലതെന്നവർതന്നെ തീരുമാനിക്കട്ടെ.

---

## ൧൭. കൃഷ്ണപാണ്ഡവസംവാദം.

ഉപപ്ലാവ്യത്തിലെ വിശാലമായ സമഭൂമിയിൽ പാണ്ഡവന്മാർ പാളയമടിച്ചിരിക്കുന്നു. നോക്കെത്തുന്ന ദിക്കിലൊക്കേയും കൂടാരങ്ങൾ നിറഞ്ഞു. നാനാദേശങ്ങളിൽനിന്നെത്തിച്ചേർന്നിട്ടുള്ള ആയുഗോത്രപ്രമാണികൾ ഗജരഥതുരഗങ്ങളോടുകൂടി പാഞ്ചാലസേനയ്ക്കു ചുററുമായി കൂടാരമടിച്ചു. ഇവരുടെ നടുവിലായി പാണ്ഡവന്മാരുടെ കമനീയമായ കൂടാരം ശോഭിച്ചു. അവരുടെ ഏഴക്ഷൌഹിണികളിലെ ഓരോ ഭടനും കൌരവന്മാരുടെ ദേഹം പിളർന്നു രക്തം ഭൂമിയിൽ ചിന്തുവാനക്ഷമനായിത്തീന്നു. ഷ

സ്തിനപുരിയിൽ ചെന്നു കൌരവന്മാൎക്കു ധൎമ്മോപദേശം ചെയ്തു അവരെ കൃത്യബോധമുള്ളവരാക്കി അവരേയും പാണ്ഡവന്മാരേയും തമ്മിലിണക്കി ആൎയ്യവംശം സമൂലം നശിക്കാതെ കഴിക്കുന്നതിന്നു യാത്രയ്ക്കൊരുങ്ങിയിരിക്കുന്നൊരാളെ ആ കൂട്ടത്തിൽ കാണാം. സാക്ഷാൽ ശ്രീകൃഷ്ണൻതന്നെ. കൃഷ്ണൻ അതിന്നു സന്നദ്ധനായി. പക്ഷെ പാണ്ഡവന്മാൎക്കദ്ദേഹം അങ്ങനെ പോകുന്നതു സമ്മതമായിരുന്നില്ല.

യുധിഷ്ഠിരൻ—കൃഷ്ണ! അങ്ങുന്നു കൌരവന്മാരുടെ അടുക്കലേക്കു പോകുന്നതു് എനിക്കു സമ്മതമല്ല. ഭവാൻ ഭംഗിയായി കാൎയ്യം സംസാരിച്ചാലും ദുൎയ്യോധനനതു ശ്രദ്ധിക്കില്ല. അങ്ങുന്നു ശത്രുക്കളുടെ ഇടയിലേക്കു പോകുന്നതു യുക്തമല്ല.

കൃഷ്ണൻ—മഹാരാജാവെ! ധാൎത്തരാഷ്ട്രന്മാരുടെ ദുർബ്ബുദ്ധിയുടെ സ്വഭാവം എനിക്കറിയാം. എന്നാലെന്നെക്കുറിച്ചു മനസ്താപപ്പെടേണ്ട. ഞാൻ പോകുന്നതു വിഫലമാകില്ല. ഒന്നുമില്ലെങ്കിലും അവസാനഘട്ടത്തിലും ഞാൻ സന്ധിസംസാരിച്ചുനോക്കിയെന്നു ബഹുജനങ്ങൾക്കു ബോധ്യമാകുമല്ലൊ.

യുധിഷ്ഠിരൻ—മഹാഭാഗ! അങ്ങയുടെ ഇഷ്ടംപോലെയാവട്ടെ. സുഖക്കേടൊന്നും കൂടാതെ വിജയിയായി ഭവാൻ മടങ്ങിവരാൻ സംഗതിയാകട്ടെ. ഭവാനു ഞങ്ങളേയും ശത്രുക്കളേയും അറിയാം. ഞങ്ങൾക്കു ക്ഷേമകരമായിട്ടുള്ളതെന്താണെന്നും അവിടെച്ചെന്നു പറയേണ്ടതെന്തെന്നും അവിടുത്തേക്കറിയാം. അങ്ങുന്നുതന്നെ എന്റെ സ

ഹോദരനും ആപ്തമിത്രവും. ഭരതവംശം സമ്പൽസ്സമൃദ്ധി യോടുകൂടി വർത്തിക്കുവാൻ വേണ്ടുന്നതൊക്കെ പ്രവർത്തി ക്കുക.

കൃഷ്ണൻ — മഹാരാജൻ! ഒരു യോദ്ധാവിന്നായുഷ്കാലം മുഴുവനും ബ്രഹ്മചര്യത്തിൽ അഥവാ സന്യാസവൃത്തിയിൽ വർത്തിക്കുന്നതു യുക്തമല്ല. ഭടനായിത്തീർന്നാൽ ഭിക്ഷാന്നം ഭക്ഷിക്കരുതു്. ഒരു യോദ്ധാവിന്നു വിധിച്ചിട്ടുള്ളതു യുദ്ധത്തിൽ മരണമോ വിജയമോ ആണു്. അതുകൊണ്ടു് അപകൎഷഭാവം ഒരിക്കലും പ്രദൎശിപ്പിക്കരുതു്. ആ സ്വഭാവം പരിത്യജിച്ചാലേ ഭവാന്റെ ന്യായമായ അവകാശം സിദ്ധിക്കുകയുള്ളൂ. രാജൻ! അതുകൊണ്ടങ്ങയുടെ പൌരുഷം മുൻനിൎത്തി ശത്രുക്കളെ ജയിച്ചു കീഴടക്കുക. ഭവാന്റെ ഭടന്മാരെല്ലാം യുദ്ധത്തിനൊരുങ്ങിനിൽക്കട്ടെ. അവരുടെ തുരംഗമാതംഗരഥങ്ങളെ നല്ലപോലെ കാത്തുരക്ഷിക്കട്ടെ. യുദ്ധത്തിന്നു വേണ്ടതൊക്കെ ശേഖരിക്കട്ടെ, ശത്രുപക്ഷക്കാരുടെ മനോഗതികളും സേനാനിവേശവും മററു സംരംഭങ്ങളുമറിഞ്ഞു ഞാൻ തിരിച്ചുവരാം. സമാധാനമാക്കുവാൻ ഞാൻ കഴിയുന്നതും ശ്രമിക്കാം. എങ്കിലും യുദ്ധം ഉണ്ടാകുമെന്നുതന്നെയാണെന്റെ വിചാരം.

ഭീമൻ — കുരുക്കളിൽ സമാധാനമുണ്ടാകുംവിധം അവരോടു സംസാരിക്കണം. യുദ്ധകോലാഹലം വൎണ്ണിച്ചവരെ ഭയപ്പെടുത്തരുതു്. പ്രതിക്രിയാതല്പരനും അഹംഭാവിയും കോപിയും അല്പനുമാണു ദുര്യോധനൻ; എന്നാലും അങ്ങോട്ടു ഔദാൎയ്യം ഭാവിക്കണം. കൃഷ്ണ! ഞങ്ങൾ ദുര്യോധനാജ്ഞയ്ക്കു വശംഗതരാകേണ്ടിവന്നാലും കുരുവംശം

നശിച്ചുപോകരുത്. ഞാനിത്രയും പറഞ്ഞതു രാജാവിന്റെ ഇച്ഛാനുസരണമാണ്. അർജ്ജുനൻ ദയാമൂർത്തിതന്നെ. അയാൾക്കൊരിക്കലും യുദ്ധം വേണമെന്നില്ല.

കൃഷ്ണൻ—പരാക്രമിയായ ഭീമ! അതിദീർഘമായ പതിമ്മൂന്നു കൊല്ലത്തെ വിവാസത്തിൽ കഷ്ടപ്പെട്ടു ബുദ്ധിമുട്ടി ദുര്യോധനപ്രഭൃതികളുടെ നിഗ്രഹത്തിനായി പ്രതിജ്ഞ ചെയ്തിരിക്കുന്ന ഭവാനു സമാധാനത്തിനുള്ള ആഗ്രഹം ഇപ്പോളെവിടുന്നുണ്ടായി? യുദ്ധം എന്ന ശബ്ദം കേൾക്കുമ്പോൾ കരൾ പിടയ്ക്കുന്നുണ്ടോ? ഇപ്പോൾതന്നെ നിരാശ തുടങ്ങിയോ?

ഭീമൻ—കൃഷ്ണ! ഭവാനെന്നെ അന്യഥാ ശങ്കിക്കുന്നു. യുദ്ധത്തിലെന്നെപ്പോലെ സന്തോഷം മററാർക്കെങ്കിലുമുണ്ടോ എന്നു സംശയമാണ്. എന്റെ പൌരുഷവും ഭവാനറിയാം. ലോകമൊക്കെക്കൂടി എതിർത്താലും എനിക്കു ഭയമില്ല. എന്നാൽ കൃപകൊണ്ടു നല്ലവാക്കു പറഞ്ഞു എന്നുമാത്രം. കുരുക്കളെ എമ്പാടും നശിപ്പിക്കുന്നതിനു വേണ്ടി വരുന്ന കഷ്ടപ്പാടുകൾക്കൊക്കെ ഞാനൊരുക്കമാണ്.

കൃഷ്ണൻ—ഭീമ! ഭവാന്റെ നെഞ്ഞൂക്കെനിക്കറിയാം. അങ്ങനെതന്നെ പൌരുഷവും. അങ്ങയെ ഞാൻ പഴിച്ചുപറഞ്ഞതല്ല.

അർജ്ജുനൻ—പറഞ്ഞതൊക്കെ മഹാരാജാവു് അരുളിച്ചെയ്തിട്ടുണ്ടല്ലോ. കുരുപാണ്ഡവന്മാർക്കു ക്ഷേമം കാംക്ഷിക്കുന്നതിൽ മുമ്പനാണല്ലോ ഭവാൻ. ഏതുതരത്തിലെങ്കിലും സമാധാനം ഉണ്ടാവട്ടെ. അതിന്നു ഗാഢമാ

യി പര്യാലോചിച്ചശേഷം കല്പിക്കുന്നതെല്ലാം ചെയ്യാൻ ഞങ്ങളെല്ലാക്കെ ഒരുക്കമാണ്.

കൃഷ്ണൻ—കുരുപാണ്ഡവന്മാൎക്ക നന്മവരാനല്ലതൊക്കെ ശ്രമിച്ചുനോക്കാം. എന്നാലും എല്ലാമെനിക്ക സ്വാധീനമല്ല. വെള്ളം കെട്ടിനിൎത്തി നിലം ഉഴുതാം. പക്ഷെ മഴ വേണമെങ്കിലെന്താണു നിവൃത്തി? എങ്കിലും വെള്ളംവിട്ടു നനയ്ക്കുക എന്ന മനുഷ്യസാധ്യമായ കൎമ്മം മുടക്കരുതു്. അങ്ങനെ നനയ്ക്കുന്നതു നല്ലതുതന്നെ എന്നു വരികിലും ഈശ്വരകാരുണ്യത്താലുണ്ടാവുന്ന മഴ ഇല്ലാതെ പോയാൽ അതിൻെറ കോട്ടം വേറെതന്നെ. ദൈവാനുഗ്രഹത്തെ മുൻനിൎത്തി പുരുഷപ്രയത്നത്താൽ സാധിക്കേണ്ടതാണ് ഐഹികകാൎയ്യങ്ങളത്രയും. മനുഷ്യനു ചെയ്യാവുന്നതൊക്കെ ഞാൻ ചെയ്യാം.

നകുലൻ—ധൎമ്മവിത്തായ രാജാവിൻെറ വാക്കുകളവിടുന്നു കേട്ടുവല്ലോ. സമാധാനം വേണമെന്നു ഭീമൻ പറയുന്നതുകേട്ടു. അതുപോലെ അൎജ്ജുനൻ പറഞ്ഞതും. എന്നാലിതൊന്നും കേട്ടതായി ഭാവിക്കാതെ അവിടുന്നു യുക്തംപോലെ ചെയ്യുക.

സഹദേവൻ—എങ്ങനെ ആയാലും യുദ്ധമുണ്ടാകാതിരിക്കുംപ്രകാരം സംസാരിക്കരുതു്. കുരുക്കൾ സമാധാനത്തിനാഗ്രഹിക്കുന്നതായാൽത്തന്നെ അവരെ ക്ഷോഭിപ്പിച്ചു യുദ്ധത്തിനു പ്രേരിക്കണം. പാഞ്ചാലരാജപുത്രിയെ രാജസദസ്സിൽവെച്ചു അപമാനിച്ച ദുൎയ്യോധനനെ കൊല്ലാതെ എൻെറ കോപമെങ്ങനെ ശമിക്കും?

സാത്യകി—സഹദേവൻ സത്യംപറഞ്ഞു. ദുൎയ്യോധ

നവധത്താലേ ഞങ്ങളുടെ കോപം ശമിക്കുകയുള്ളൂ. ഇവിടെക്കൂടിയ സമസ്തയോദ്ധാക്കളുടെ ഏകോപിച്ച അഭിപ്രായമാണ് സഹദേവമുഖത്തിൽനിന്നു വന്നതു്.

സാത്യകിയുടെ വാക്കുകേട്ടപ്പോൾ യോധന്മാരുച്ചത്തിൽ സിംഹനാദംചെയ്തു. 'നല്ലതു! നല്ലതു! അങ്ങനെതന്നെ' എന്നായി രണോൽസുകരാകമാനം.

ദ്രൗപദി (കണ്ണീരോടുകൂടെ)— സന്ധിചെയ്താലും കീഴടങ്ങിയാലും നമ്മുടെ ഉദ്ദേശ്യം നടക്കില്ല. പാണ്ഡവരാജാവു് ആവശ്യപ്പെടുന്ന അഞ്ചു ദേശംപോലും കൊടുക്കാതെ സന്ധിചെയ്യണമെന്നാണു ദുര്യോധനന്റെ ആഗ്രഹം. അവരോടു ദയകാണിക്കരുതു്. വധാർഹനല്ലാത്തവനെ കൊല്ലുന്നതുകൊണ്ടുള്ള പാപത്തിനു സദൃശമാണ് ഹിംസാർഹനെ കൊല്ലാതിരുന്നാലും. ദുഷ്ടനായ ദുര്യോധനനേയും അനുചരന്മാരേയും കൊല്ലുകതന്നെ വേണം. അങ്ങനെ ചെയ്യാതിരുന്നാലങ്ങേയ്ക്കും പാണ്ഡവന്മാർക്കും പാഞ്ചാലർക്കും ഒന്നുപോലെ വലുതായ പാപം വന്നുചേരും. ഞാൻ ദ്രുപദരാജാവിന്റെ പുത്രിയും ധൃഷ്ടദ്യുമ്നന്റെ സോദരിയും പാണ്ഡുമഹാരാജാവിന്റെ സ്നുഷയും പാണ്ഡവന്മാരുടെ പട്ടമഹിഷിയും അങ്ങയുടെ ഇഷ്ടതോഴിയും അല്ലേ? രാജസഭയിൽവെച്ചെന്നെ അപമാനിച്ചതൊക്കെയും— ഛീ! ആ തൃതീയപാണ്ഡവന്റെ ധനുർവൈദഗ്ദ്ധ്യം എവിടെപ്പോയി? ദ്വിതീയന്റെ ബാഹുപരാക്രമം അസ്തമിച്ചുവോ? നീചനായ ദുര്യോധനനിന്നും ജീവിച്ചിരിക്കുന്നതു അവരറിയുന്നില്ലേ?— അവിടുത്തേക്കറിവില്ലാത്തതല്ലല്ലോ? ഭവാനു് എന്റെ പേരിൽ

അണുമാത്രമെങ്കിലും കരുണയുണ്ടെങ്കിൽ ഭവാന്റെ ക്രോധാഗ്നിയിൽ ദുർബ്ബുദ്ധികളും പതിയന്മാരുമായ ധാർത്തരാഷ്ട്രന്മാർ ശലഭപ്രായരാകണം. (അഴിഞ്ഞുകിടക്കുന്ന തലമുടി ഇടത്തെ കൈകൊണ്ടു താങ്ങിപ്പിടിച്ചു കണ്ണീരോടുകൂടി പിന്നെയും പറയുന്നു)

ദുശ്ശാസനൻ താൻ കയ്യിട്ടു വലിച്ചോന്നിതു കേശവ!
പരരായ്സ്സന്ധിയിച്ഛിക്കുംനീകാര്യംതാനുമോർക്കണേ
കൃഷ്ണഭീമാർജ്ജുനന്മാർതൻ കൃപണം സന്ധിനോക്കിലും
പോരാളികൾസുതന്മാരൊത്തച്ഛൻവൃദ്ധനെതിർക്കുമേ
അഞ്ചുപേരും മഹാവീര്യരെന്മക്കൾ മധുസൂദന!
അഭിമന്യുവെമുമ്പാക്കിക്കുരുക്കളൊടുപോരിടും
ദുശ്ശാസനൻതന്റെകരിങ്കയ്യററുപൊടിയേററു, ഞാൻ
നോക്കിക്കണ്ടീലയെന്നാകിലെന്നുള്ളിന്നെന്തുശാന്തിയാം
പതിമ്മൂവ്വാണ്ടിപ്രകാരം കാത്തിരുന്നുകഴിഞ്ഞുമേ
എന്നാതിയിട്ടെറിക്കൊണ്ടകണ്ണമാണ്ടായതാക്ഷിയാൾ
കരഞ്ഞാൾ കൃഷ്ണ കോപം പൂണ്ടിട്ടരുണ്ണൊച്ചകേൾക്കവേ
കണ്ണിൽനിന്നൊഴുകും ചുട്ടകണ്ണുനീരൊഴുകുംവിധം.

കൃഷ്ണൻ —

കാണാം കൃഷ്ണേ! കരഞ്ഞീടും ഭാരതസ്ത്രീകളെ ക്ഷണാൽ
ജ്ഞാതിബാന്ധവർ ചത്തിട്ടായവരേവം കരിഞ്ഞിടും
നൂറുപേർ കാലപക്വന്മാരെൻ വാക്യം കേട്ടിടായ്കിലോ
ചത്തുവീഴും മന്നിൽ നായ്ക്കൾക്കുറുക്കന്മാർക്കിരയായ്
നിന്നോടു സത്യം ചെയ്യാം ഞാൻ കൃഷ്ണേ! കണ്ണീരടക്കെടോ
ശത്രുക്കളെക്കൊന്നു ലക്ഷ്മിയൊത്തു കാണാം സ്വകാന്തരെ

വേലും മററുള്ളായുധങ്ങളും എടുത്തുവെയ്ക്കണം. ദുര്യോധ നൻെറ ദുർബ്ബുദ്ധി സുപ്രസിദ്ധമാണല്ലോ. അതുപോലെത ന്നെ കർണ്ണശകുനിമാരുടേയും. അശക്തനായ ശത്രുവിനേ യും ശക്തൻ നിസ്സാരമായിക്കരുതരുതു്. ദീപ്തകാലാഗ്നി ക്കു തുല്യമായി കാററുപോലെ ഓടുന്ന രഥം തയ്യാറായി. ആയുധപാണിയായി സാത്യകി അതിൽ കയറിയിരുന്നു. ശ ത്രുസൂദനരായ പത്തുപേർ മഹാഭുജനായ കൃഷ്ണൻെറ മു മ്പിൽ നടന്നു. ഓരായിരം കാലാൾപ്പടയും അത്രതന്നെ കുതിരപ്പടയും പെരുതായ ഭോജ്യബലവും അസംഖ്യം ഭൃത്യ രും കൃഷ്ണനെ അനുഗമിച്ചു. യാത്രാസമയത്തു് അനേകാ യിരം ബ്രാഹ്മണർ വേദംചൊല്ലി. അവരദ്ദേഹത്തിനു ദധി മ ധു വെണ്ണ എന്നിവകൾ കാഴ്ചവെച്ചു. രാജവീഥിയുടെ ഇ രുഭാഗങ്ങളിലും സ്ത്രീകൾ വന്നുനിന്നു് ആ മഹാത്മാവിനെ സുഗന്ധിപുഷ്പങ്ങൾകൊണ്ടർച്ചിച്ചു. ഉപപ്ലാവ്യവാസിക ളെല്ലാം കൃഷ്ണനെ കാണാനായി വഴിക്കു ചെന്നുകൂടി ആ മഹാതേജസ്വിയെ അവരർച്ചനചെയ്തു.

അനവധി ദേശങ്ങളും നഗരങ്ങളും കടന്നു കൃഷ്ണൻ വൃകപ്രസ്ഥം എന്ന സ്ഥലത്തെത്തി. അവിടെ ഗ്രാമമുഖ്യ രും ബ്രാഹ്മണരും ബ്രഹ്മവൃത്തിയിൽ ചരിക്കുന്ന ശ്രീമാന്മാ രായ ആര്യവംശ്യരും വന്നു നിൽക്കുന്നതുകണ്ടു കൃഷ്ണൻ തേ രുനിറുത്തിച്ചു്, 'മഹാഭാഗന്മാരെ! നിങ്ങൾക്കെല്ലാവക്കും ക്ഷേമംതന്നെയല്ലെ? ദൃഢമായി ഈശ്വരനെ എല്ലരും വി ശ്വസിച്ചുവരുന്നില്ലേ? നിങ്ങളിവിടെ എന്തിനായിവന്നു? എവിടേക്കാണു യാത്ര? എന്നെക്കൊണ്ടെന്തുവേണം? എ ന്നൊക്കെ ചോദിച്ചു. 'ഞങ്ങളവിടുത്തെ കണ്ടുവന്ദിക്കു വാൻ വന്നിരിക്കയാണു്. ഞങ്ങൾക്കു ഭവാനൊന്നിച്ചു

ഹസ്തിനപുരത്തിലേക്ക വന്ന രാജസദസ്സിൽവെച്ച് അവിടുന്നരുളിച്ചെയ്യുന്നതു കേട്ടാൽകൊള്ളാമെന്നുണ്ട്'' എന്ന അവർ പറഞ്ഞു. അവരെയൊക്കെ യഥാർഹം വന്ദിച്ച് അന്ന കൃഷ്ണൻ വൃകസ്ഥലത്തിൽ താമസിക്കാൻ തീർച്ചപ്പെടുത്തി. നേരം സന്ധ്യയായി. കൃഷ്ണൻ തേരിൽനിന്നിറങ്ങി കുതിരകളെ അഴിച്ചുവിടാൻ ദാരുകനെ ഏല്പിച്ച സന്ധ്യാവന്ദനം കഴിച്ച സാത്യകിയോട 'നമുക്കിന്നുരാത്രി ഇടെ താമസിക്കണം' എന്ന പറഞ്ഞു. ദാരുകൻ അശ്വങ്ങളെ തേരിൽനിന്ന വിടുർത്തി ശാസ്ത്രപ്രകാരം ലാളിച്ചുഴിച്ചുവിട്ടു. എല്ലാരുംകൂടി ഒരു കൂടാരം നിർമ്മിച്ച ഭക്ഷ്യപേയങ്ങൾ തയ്യാറാക്കി. അവരവരുടെ ഇഷ്ടാനുസരണം രാത്രിക്കുള്ള ഏർപ്പാടുകൾ ഭടന്മാർ ചെയ്തു. പരിവാരങ്ങൾക്കവേണ്ടി അനവധി ചെറുകൂടാരങ്ങളവിടെ ഉണ്ടാക്കി ശൈത്യപരിഹാരത്തിനായി തീക്കുണ്ഡം നിർമ്മിച്ച് അന്ന രാത്രി അവരവിടെ വസിച്ചു. എന്നാൽ ആ രാത്രിയിലെ താമസത്തിനവരത്ര ബുദ്ധിമുട്ടേണ്ടിയിരുന്നില്ല; എന്തെന്നാൽ ശ്രീകൃഷ്ണനേയും പരിവാരങ്ങളേയും സൽക്കരിക്കാനായി ധൃതരാഷ്ട്രരാജാവു വൃകപ്രസ്ഥത്തിൽ അതിവിശേഷമായൊരു പടമണ്ഡപം പണിയിച്ചിട്ടുണ്ടായിരുന്നു. പക്ഷെ വൃഷ്ണികുമാരൻ അതു തിരിഞ്ഞുനോക്കിയതേയില്ല. പരിവാരങ്ങളോടു ആ ദേശത്തിനടുത്തു പുറത്തൊരു മൈതാനത്തിൽ വസിച്ചുകൊൾവാനാജ്ഞാപിച്ചു. ആ മാതിരി പടമണ്ഡപങ്ങൾ വൃകസ്ഥലത്തുനിന്ന ഹസ്തിനപുരിയിലെത്തുന്നതുവരെ വിശ്രമസ്ഥലങ്ങളിലൊക്കെ പണിചെയ്യപ്പെട്ടിരുന്നു. ആവക ബാഹ്യാഡംബരങ്ങളെക്കൊ

ണ്ടും ദ്രവ്യസാമ്മാനങ്ങളാലും കൃഷ്ണനെ വശീകരിക്കാമെന്നായിരുന്നു അന്ധനൃപതികരുതിയതു്. കൃഷ്ണൻ കാലത്തെണീററു് ആഹ്നികംചെയ്തു ബ്രാഹ്മണാനുജ്ഞ വാങ്ങി ഹസ്തിനപുരത്തിലേക്കു പുറപ്പെട്ടു. അവിടെ എത്തിയപ്പോഴേക്കും ദുര്യോധനനൊഴികെ എല്ലാ ധാർത്തരാഷ്ട്രന്മാരും ഭീഷ്മദ്രോണാദികളും പുരവാസികളും വാഹനമേറീട്ടും കാൽനടയായിട്ടും കൃഷ്ണനെ കാണാനെത്തി. ആ പുരം ആകമാനം അലങ്കരിച്ചു മോടികൂട്ടിയിരുന്നു. സ്ത്രീപുരുഷന്മാരാബാലവൃദ്ധം കൃഷ്ണദർശനത്തിൽ കൌതുകത്തോടെ രാജമാർഗ്ഗത്തിൽ വന്നുനിന്നു. ഗൃഹശിഖരങ്ങൾതോറും കൊടിക്കൂറകൾ പാറിക്കളിച്ചു. ശംഖുകളും കാഹളങ്ങളും ശബ്ദിച്ചു. കൃഷ്ണകൃഷ്ണേതിനാമം ജനമദ്ധ്യത്തിൽ നിന്നു പൊങ്ങി. രാജമാർഗ്ഗത്തിൽ ജനങ്ങൾ തിങ്ങിനിൽക്കകയാൽ രഥാശ്വങ്ങൾക്കു മുമ്പോട്ടു പോവാൻ പഴുതു കിട്ടാതെയായി. ആ ശത്രുകർശനൻ വളരെ വിഷമിച്ചു സാവധാനത്തിൽ ധൃതരാഷ്ട്രമന്നവന്റെ കൊട്ടാരമുററത്തെത്തി. തത്സമയം അനേകായിരം ശംഖുകൾ വീണ്ടും വീണ്ടും ശബ്ദിച്ചു. കൃഷ്ണനെത്തിയതു് എല്ലാവക്കും അറിവായി.

രാജമന്ദിരത്തിൽ ചെന്നടുക്കുന്ന വൃഷ്ണികുമാരനെ പ്രജ്ഞാദൃഷ്ടിയായ നരാധിപൻ എഴുന്നേററു ഭീഷ്മദ്രോണാദികളൊന്നിച്ചു സല്ക്കരിച്ചു. അവിടെ ഉജ്ജ്വലിതമായിശോഭിച്ച പൊന്മയമായ ആസനത്തിൽ കുരുരാജാവിന്റെ അനുമതിയോടുകൂടി കൃഷ്ണൻ ഇരുന്നു. അപ്പോളദ്ദേഹത്തിന്നു ഗോമധുപക്കങ്ങളും ജലവും ന്യായംപോലെ സമപ്പിച്ചു.

കേരളസാഹിത്യ അക്കാദമി

ആ പൂജകളേററു കുരുപ്രമാണികളോടു സന്ദർഭോചിതങ്ങളായ വാക്കുകളോതി വെടിപറഞ്ഞു് അല്പം അവിടെ ഇരുന്നു വിശ്രമിച്ചു. പിന്നെ അവരുടെയെല്ലാം സമ്മതത്തോടുകൂടി അവിടെനിന്നിറങ്ങിപ്പോന്നു. അനന്തരം വിദുരഗേഹത്തിൽ ഒരു സന്ന്യാസിയുടെ മട്ടിൽ വാഴുന്ന അച്ഛൻപെങ്ങളെ കാണാൻ പോയി. മംഗളദ്രവ്യങ്ങളെടുത്തു് അഭീഷ്ടംപോലെ വാസുദേവനെ സൽക്കരിച്ചു വിദുരൻ അദ്ദേഹത്തെ ധാരമുറിയാതെ കണ്ണീരൊഴുക്കിക്കൊണ്ടിരുന്ന കുന്തിയുടെ അടുക്കലേക്കു കൂട്ടിക്കൊണ്ടുപോയി. സൂര്യാഭനാകുന്ന കൃഷ്ണനെ കണ്ട ഉടനെ കുന്തി കഴുത്തിൽ തഴുകി സത്വവാന്മാരായ പുത്രരെ ഓർത്തു കരഞ്ഞുതുടങ്ങി. അവരുടെ വനവാസദുഃഖങ്ങളെപ്പററി പലതും പറഞ്ഞു വിലപിച്ചു.

കൃഷ്ണൻ — അച്ഛൻപെങ്ങളെ! ഭവതിയെപ്പോലെ ഏതൊരു സ്ത്രീയാണിഭൂമിയിലുള്ളതു്. ഭവതി വീരപത്നിയും വീരമാതാവുമല്ലയോ? ക്രോധം ഹർഷം, നിദ്ര മടി പൈദാഹം മഞ്ഞു ചൂടു ഇവകളെ കീഴടക്കിയ വീരസുഖാർത്ഥികളായ മക്കളെപ്പോലെ സുഖവും ദുഃഖവും ഭവതിയും സഹിക്കേണ്ടതല്ലേ. സ്വല്പംകൊണ്ടു സന്തുഷ്ടിനേടാത്ത മഹോത്സാഹികളും മഹാബലവാന്മാരുമാണു പുത്രന്മാർ. ജിതേന്ദ്രിയരല്ലാത്തവരേ ദുഃഖശ്രേയിഷ്ഠമായ ഇടക്കാലത്തു രമിക്കാറുള്ളു. യഥാർത്ഥസുഖം രാജ്യം ഭരിക്കുന്നതിലോ വനവാസത്തിലോ ആകുന്നു. കൃഷ്ണയോടൊത്ത പാണ്ഡവന്മാർ ഭവതിയെ അഭിവാദ്യം ചെയ്യുന്നു. താമസിയാതെ അവരെയൊക്കെയും ശത്രുക്കളെക്കൊന്നു സിദ്ധാ

ത്ഥരായി ജയലക്ഷ്മിയോടെ പൈതൃകമായ സിംഹാസനത്തിലിരിക്കുന്നതു ഭവതിക്കു കാണാറാകും.

കുന്തി—സഹോദരപുത്ര! ലോകോദ്ധാരകനെന്നു പുകഴ്ന്ന ഭവാൻെറ സത്യവും അഭിജാത്യവും വ്യവസ്ഥയും വിക്രമശക്തികളും ഞാൻ കണ്ടും കേട്ടും അറിയുന്നുണ്ട്. ഭവാൻ പറഞ്ഞതു സത്യമായിത്തന്നെ വരും.

കൃഷ്ണൻ പിന്നെ കുന്തിയെ വലംവെച്ചു തൊഴുതു യാത്രപറഞ്ഞു ദുര്യോധനഗൃഹത്തിലേക്കു പോയി. ഐശ്വര്യപരിപൂർണ്ണമായ ആ ഗൃഹത്തിൽ ദുശ്ശാസനൻ കർണ്ണൻ ശകുനി ഇവരൊന്നിച്ചു വരാസനത്തിൽ ദുര്യോധനൻ ഇരുന്നിരുന്നു. അവരെല്ലാം കൃഷ്ണനെക്കണ്ടയുടനെ എഴുന്നേററു പൂജിച്ചു. രാജോചിതമായ ആസനത്തിലിരുന്ന് അദ്ദേഹം മധുപർക്കം സ്വീകരിച്ചു. അല്പം കുശലപ്രശ്നം നടന്ന ശേഷം ദുര്യോധനൻ കൃഷ്ണനെ ഭക്ഷണത്തിനു ക്ഷണിച്ചു; എന്നാലദ്ദേഹം അതു സ്വീകരിച്ചില്ല.

ദുര്യോധനൻ—ഏ! ഇതെന്താണു്? കൃഷ്ണ! അങ്ങേക്കായി കൊണ്ടുവന്നിട്ടുള്ള അന്നപാനങ്ങളും വസ്ത്രങ്ങളും ശയനങ്ങളുമെന്തുകൊണ്ടാണു സ്വീകരിക്കാത്തതു്? പാണ്ഡവർക്കും ഞങ്ങൾക്കും ഒന്നുപോലെ സഹായിയും സുഖോല്പന്നനും സംബന്ധിയും ധർമ്മാർത്ഥതത്വമറിയുന്നവനുമായ ഭവാനിങ്ങനെ ചെയ്യുന്നതെന്തുകൊണ്ടാണ്.

കൃഷ്ണൻ—കൃതാർത്ഥരായ ദൂതന്മാർ മാത്രമേ പരഗൃഹത്തിലുണ്ണുകയും അവരുടെ പൂജ കൈക്കൊള്ളുകയും ചെയ്യാവൂ. അതിനാലെന്നെ തൽപരനാക്കി പരിവാരങ്ങളോടുകൂടി ക്ഷണിക്കുകയാണു് അങ്ങുന്നു വേണ്ടതു.

ദുര്യോധനൻ— അവിടുന്നു ഇയ്യുള്ളവരോടിങ്ങനെ ചെയ്യുന്നതു ഭംഗിയല്ല. ഞങ്ങൾക്കു ഭവാനോടു യാതൊരു വിരോധവുമില്ല. നാം ബന്ധുക്കളും സ്നേഹിതരുമല്ലേ? അതുകൊണ്ടു കൃതാൎത്ഥനായാലും അല്ലെങ്കിലും ഞങ്ങളുടെ ക്ഷണനം സ്വീകരിക്കണം.

കൃഷ്ണൻ—രാജൻ! വാശി ദ്വേഷം അൎത്ഥലാഭം കപടം ലോഭം ഇവകൊണ്ടൊന്നും ഞാൻ ധൎമ്മം വിടുന്നതല്ല. മറ്റൊരുത്തൻ പ്രീതിയോടെ തരുന്ന അന്നം ഭക്ഷിക്കാം. കുഴക്കു നേരിട്ടാലും ആവാമെന്നൊരു പക്ഷമുണ്ടു്. അങ്ങക്കെന്നിൽ പ്രീതിയില്ല. എനിക്കിപ്പോൾ കുഴക്കുമില്ല.

അതിനുശേഷം കൃഷ്ണൻ ഭീഷ്മദ്രോണകൃപാദികളുടെ ഓരോരുത്തരുടേയും ഗൃഹത്തിൽ ചെന്നു. അവരൊക്കെയും അദ്ദേഹത്തെ ഭക്ഷണത്തിനു ക്ഷണിച്ചു. എന്നാൽ 'ദുഷ്ടാദിസൃഷ്ടമാമന്നമിതൊന്നും ഭോജ്യമല്ലമേ ക്ഷത്താവൊരാൾ നൽകുമന്നമുണ്ണാമെന്നെന്റെ നിശ്ചയം' എന്നു പറഞ്ഞു വാസുദേവൻ വിദുരമന്ദിരത്തിലേക്കു പോയി അവിടെ വെച്ചു വിദുരൻ നൽകിയ ശുദ്ധാന്നത്തെ അനുചരരോടൊത്തു ഭക്ഷിച്ചു.

വിദുരൻ—ഭഗവാനെ! അങ്ങുന്നു ഹസ്തിനപുരത്തിലേക്കു വരേണ്ടതില്ലായിരുന്നു. ദുൎമ്മതികളായ ദുര്യോധനനും കൂട്ടരും ഒരു ദേശമെങ്കിലും വിട്ടുകൊടുക്കില്ലാ എന്നാണു വെച്ചിരിക്കുന്നതു്. അങ്ങയുടെ ദൌത്യം ഫലിക്കുമെന്നു തോന്നുന്നില്ല. ആ പാപികൾ നിരന്നിരിക്കുന്ന സ്ഥലത്തു ഭവാൻ കേറിച്ചെല്ലുന്നതുതന്നെ എനിക്കത്ര പിടിക്കുന്നില്ല.

കൃഷ്ണൻ——മഹാപ്രാജ്ഞ! മാതാപിതാക്കളെപ്പോലെ അവിടുന്നെന്നോടു നല്ല വാക്ക പറഞ്ഞു. ധാൎത്തരാഷ്ട്രക്കുള്ള ദുഷ്ടും ക്ഷത്രിയന്മാരുടെ വൈരവും അറിഞ്ഞുകൊണ്ടുതന്നേയാണു ഞാൻ കൌരവാന്തികത്തിലെത്തിയിരിക്കുന്നതു്. ഗജരഥാശ്വപാദികളൊത്തുചേൎന്ന മാറുന്ന ഭൂമിയെ മൃത്യുപാശത്തിൽനിന്നു കാത്തെടുക്കേണ്ടതു മുഖ്യധൎമ്മമല്ലയോ? ആപത്തിൽപ്പെട്ട മിത്രത്തെ സഹായിക്കാത്തവൻ ദുഷ്ടനാണെന്നു സത്തുക്കൾ പറയുന്നു. അന്യായകൎമ്മത്തിനൊരുങ്ങുന്നൊരു സ്നേഹിതനെ മുടിചുററിപ്പിടിച്ചു അതിൽനിന്നു പിന്തിരിക്കേണമെന്നാണു് അഭിജ്ഞോക്തി. ധാൎത്തരാഷ്ട്രന്മാൎക്കും പാണ്ഡവന്മാൎക്കും എന്നുമാത്രമല്ല ആൎയ്യവംശത്തിനു പൊതുവിലും ക്ഷേമാൎത്ഥിയായി യുദ്ധം കൂടാതെ കഴിക്കാനാവുന്നതൊക്കെ പ്രയത്നിക്കാൻ ഞാനൊരുക്കമാണു്. ദുൎയ്യോധനൻ എന്റെ വാക്കുകേട്ടു നടക്കാത്തപക്ഷം ഞാനെന്റെ കൃത്യം നിൎവ്വഹിച്ചു എന്നെനിക്കു സമാധാനമുണ്ടാകുമല്ലോ.

---

## ൯. കൃഷ്ണദൂത്

---

ബുദ്ധിമാന്മാരായ രണ്ടുപേരും രാത്രിയിൽ വളരെ നേരം സംസാരിച്ചിരുന്നു. അന്ത്യയാമത്തിൽ സ്വരജ്ഞരായ സൂതമാഗധന്മാർ ശംഖദുന്ദുഭിഘോഷത്തോടെ കൃഷ്ണനെ ഉണൎത്തി. വാസുദേവൻ പിന്നെ സ്നാനം ജപം ഹോമം ആദിത്യസേവ മുതലായി കാലത്തു വേണ്ടുന്നതൊക്കെ

ചെയ്ത കൌസ്തുഭാദിരത്നങ്ങളും പീതാംബരവുമെടുത്തലങ്കരിച്ചു. അപ്പോഴെക്കും ദുര്യോധനനും ശകുനിയും കൃഷ്ണനെ കൌരവസഭയിലേക്ക എതിരേററു കൊണ്ടുപോവാനായിവന്നു, 'വൃഷ്ണികുമാര! ധൃതരാഷ്ട്രരാജാവുംബന്ധുക്കളും മന്ത്രിമാരും അങ്ങയുടെ വരവു കാത്തിരിക്കുന്നു' എന്നു പറഞ്ഞു. കൃഷ്ണനവരെ അഭിനന്ദിച്ച് 'എനിക്ക താമസമില്ല. ഇതാ ഞാനൊരുങ്ങിക്കഴിഞ്ഞു' എന്നു മറുവടിയായി. ദാരുകൻ പടിവാതിൽക്കൽ സജ്ജമാക്കിയ തേരിൽ കേറുന്നതിനുമുമ്പായി കൃഷ്ണൻ പൊന്നും വസ്ത്രവും രത്നവും ഗോക്കളും കുതിരകളും ബ്രാഹ്മണൎക്ക ദാനം ചെയ്ത്, അഗ്നിക്ക വലംവെച്ച്, കുരുക്കളാൽ പരിവൃതനായും വൃഷ്ണികളാൽ സംരക്ഷിതനായും കൌരവസദസ്സിലേക്ക പുറപ്പെട്ടു. വിദുരനും ദുര്യോധനനും ശകുനിയും മറെറാരു തേരിൽക്കേറി കൃഷ്ണനെ അനുഗമിച്ചു. സാത്യകി കൃതവൎമ്മാവു തുടങ്ങിയ വൃഷ്ണികൾ അശ്വഗജരഥങ്ങളിൽക്കേറി പുറകെ യാത്രയായി. കൃഷ്ണൻെറ രഥത്തിനു ചുററും നിരവധി മഹാരഥന്മാരുണ്ടായിരുന്നു. അവൎക്കു മുമ്പടിയായി വളരെ ശത്രുതാപനന്മാർ വാളും കുന്തവും ഉയൎത്തിപ്പിടിച്ചു കൃഷ്ണസ്തുതി പാടിക്കൊണ്ടു പോയി. എഴുന്നെള്ളത്തിൻെറ രക്ഷയ്ക്കായി പിന്നണിയിലഞ്ഞൂറാനകളും ആയിരം രഥങ്ങളുമുണ്ടായിരുന്നു. കാഹളം മുഴങ്ങി. ശംഖു വിളിച്ചു. വേറെ പലതരം വാദ്യങ്ങൾ ഘോഷിച്ചു. കുരുരാജപുരവാസികളാബാലവൃദ്ധം കൃഷ്ണനെ കാണ്മാൻ വഴിക്കുവന്നുനിന്നു. മറയിൽപ്പുറത്തിനിന്നിട്ടും കേറിനിന്നിട്ടുമുള്ള സ്ത്രീകളുടെ പെരുതായ ഭാരത്താൽ ഭവനങ്ങൾ ച

ലിച്ചുവശായി. എത്തിനോക്കുന്നവരുടെ തിരക്കുകൊണ്ടു കൃഷ്ണനു മുന്നോട്ടു പോവാൻ വിഷമമായി. കുരുക്കളാൽ പൂജിക്കപ്പെട്ടും അവരോടു നല്ല വാക്കുകളോതിയും അവരെ പ്രതിപൂജിച്ചും വൃഷ്ണികുമാരൻ പതുക്കെപ്പതുക്കെ പോയി സഭാദ്വാരത്തിലെത്തി. തൽക്ഷണം ശംഖ് വിളിയും കുഴൽനാദവുമുണ്ടായി. തേജസ്സേറുന്ന നൃപന്മാരുടെ സദസ്സാകപ്പാടെ കൃഷ്ണന്റെ വരവുകാണാനൊന്നിളകിത്തീന്നു. മേഘഗംഭീരനിസ്വനത്തോടുകൂടിയ പള്ളിത്തേരിൽനിന്നിറങ്ങി സഭാപ്രവേശംചെയ്ത കൃഷ്ണന്റെ കൈ പിടിച്ചുകൊണ്ടു വിദുരനും സാത്യകിയും, സ്വാഗതംപറഞ്ഞുകൊണ്ടു ദുര്യ്യോധനനും കർണ്ണനും മുമ്പിലും, കൃതവർമ്മാവും മററു വൃഷ്ണിവീരരും പുറകേയും ഉണ്ടായിരുന്നു. കൃഷ്ണൻ ദൃഷ്ടിപഥത്തിലായപ്പോൾ ധൃതരാഷ്ട്രരും ഭീഷ്മരും ദ്രോണരും സ്വസ്ഥാനങ്ങളിൽനിന്നെണീററു. അതുപോലെതന്നെ അവിടെ കൂടിയവരൊക്കേയും. കുലവയഃക്രമങ്ങളൊത്തു ഭഗവാനവരെ പ്രതിപൂജിച്ചു. അതിനുശേഷം മന്ദഹാസത്തോടെ കുരുരാജൻ സൽക്കരിച്ച ആസനത്തിലിരുന്നു. തദനന്തരം മററു രാജാക്കന്മാർ തങ്ങൾക്കൊത്ത പീഠങ്ങളിലിരുന്നു. ദുര്യ്യോധനൻ സാത്യകിക്ക് അതിവിശേഷമായൊരു പീഠം നൽകി; അപ്രകാരം ദുശ്ശാസനൻ കൃതവർമ്മാവിനും. കൃഷ്ണന്റെ അരികത്തിരുന്നു ദുര്യ്യോധനനും കർണ്ണനും. അവിടുന്നു ദൂരത്തല്ലാതെ ഗാന്ധാരപതിയായ ശകുനിയും. വെള്ളമാൻതോൽ വിരിച്ച രത്നപീഠത്തിൽ കൃഷ്ണനെ തൊട്ടുകൊണ്ടു പിന്നിലായിരുന്നു വിദുരൻ. ഇങ്ങനെ എല്ലാവരും അവരവൎക്കുതത്ത ആസനങ്ങ

ളിലിരുന്നു. സഭാവാസികൾ മിണ്ടാതായപ്പോൾ കൃഷ്ണനെഴുന്നേററുനിന്നുപന്യസിച്ചു.

ധൃതരാഷ്ട്രമഹാരാജാവേ! ഞാൻ വന്നതു കുരുപാണ്ഡവന്മാൎക്കു നാശം വരാതെ അവരുടെ ഇടയിൽ സമാധാനമുണ്ടാക്കുന്നതിനു യാചിപ്പാനായിട്ടാകുന്നു. ആൎയ്യാവൎത്തത്തിലെ സകല മാനവഗോത്രങ്ങളിലുംവെച്ചു ശ്രേഷ്ഠമാകുന്നു ഭവാന്റെ വംശം. ജ്ഞാനവൃത്തികളാൽ ഗുണം തികഞ്ഞതായിരിക്കുന്നു. കൃപ അനുകമ്പ കാരുണ്യം അനൃശംസത ആൎജ്ജവം ക്ഷമ സത്യം എന്നിവ കുരുക്കളിൽ പരിശോഭിക്കുന്നു. മഹത്തായയീവംശം ഈ മട്ടിലിരിക്കുമ്പോൾ രാജാവേ! അങ്ങുന്നു കാരണം ഒരുവിധത്തിലും അന്യായം വന്നുപോകരുതു്. അങ്ങയുടെ പുത്രന്മാർ ധൎമ്മാൎത്ഥങ്ങൾ പുറത്താക്കി മൎയ്യാദ വിട്ടു ലോഭത്താൽ ബുദ്ധികെട്ടവരായി നീചകൃത്യത്തിനൊരുമ്പെടുന്നു. കുരുക്കളിൽനിന്നാണു ഘോരാപൽബീജം മുളച്ചുയൎന്നിരിക്കുന്നതു്. ഉടനെ അതിന്റെ വളൎച്ചയെ തടുത്തില്ലെങ്കിൽ പാരടച്ചു മുടിഞ്ഞുപോകും. സമാധാനം അസാദ്ധ്യമെന്ന നിലയിലിപ്പോളെത്തിക്കഴിഞ്ഞിട്ടില്ല. അതു ഭവാനിലും എന്നിലും വൎത്തിക്കുന്നു. കൌരവ്യ! മക്കളെനിൎത്തു; ഞാൻ മററവരെ നിൎത്താം. അച്ഛന്റെ വാക്കുകേട്ടു മക്കൾ നടക്കേണ്ടതല്ലേ? അങ്ങനെ ചെയ്യുന്നതായിരിക്കും അവൎക്കു ഭൂഷണം. അങ്ങയുടെ വാക്കുപ്രകാരം നടക്കുന്നതു് ഇവൎക്കും പാണ്ഡവൎക്കും ക്ഷേമകരമായിരിക്കും. ഞാൻ സമാധാനത്തിനു ശ്രമിക്കാം. ഭവാനും ഉദ്യമിക്കുക. അവർ നിങ്ങളുടെ സഹായികളാവട്ടെ. പാണ്ഡവന്മാരുടെ സ

ഹായത്തോടുകൂടിയ നിങ്ങളെ ഭൂതജാലങ്ങളൊക്കെക്കൂടി യാലും ജയിപ്പാൻ സാധിക്കയില്ല. യുദ്ധംവേണ്ടിവന്നാല തിലുണ്ടാവുന്ന ജനനിഗ്രഹത്തിനു ഭവാനാകും ഹേതുഭൂതൻ. സമരം ഇരുകക്ഷികൾക്കും നാശകരമാകുന്നു. അതാക്കും ക്ഷേമപ്രദമാകയില്ല. പാണ്ഡവന്മാരോ ഭവാന്റെ മക്കളോ മരിക്കുന്നതായാലെന്താണു മനസ്സിനൊരു സുഖം? ഭീമപരാക്രമരായ ത്വൽപ്പുത്രരും അജയ്യരായ പാണ്ഡവരും യുദ്ധത്തിനാഗ്രഹിക്കുന്നു. മഹാരാജാവെ! അവരെ ഈ ആപത്തിൽനിന്നു രക്ഷിക്കുക. ആര്യപ്രമാണികളത്രയുമിളകിവശായിരിക്കുന്നു. അവർ പരസ്പരം വെട്ടിമരിച്ചു ഭൂമിയിൽ രക്തം വർഷിക്കും. എന്നുമാത്രമല്ല ലോകം പാടേ മുടിഞ്ഞുപോകും. മാനവവംശം ഇങ്ങനെ നശിക്കാനിടവരുത്തരുതു്. 'യുദ്ധമില്ല സമാധാനമായി' എന്ന വിവരമറിഞ്ഞു എല്ലാ രാജാക്കന്മാരും പ്രഭുക്കന്മാരും ആഹ്ലാദിച്ചൊന്നിച്ചുചേർന്നു കൈകോർത്തു പിടിച്ചു സ്വരാജ്യങ്ങളിലേക്കു തിരിച്ചുപോവട്ടെ. നിങ്ങൾക്കു പാണ്ഡവന്മാരിൽ മുമ്പുണ്ടായിരുന്ന സ്നേഹം വീണ്ടുമുണ്ടായിക്കാണട്ടെ. അവരെ അങ്ങയുടെ മക്കളെപ്പോലെ കരുതുക. കുട്ടിക്കാലത്തുതന്നെ അവരുടെ അച്ഛൻ മരിച്ചു. അതിൽപ്പിന്നെ ഭവാനല്ലയോ അവരെപ്പോററി രക്ഷിച്ചതു? അവരെ സ്വന്തം മക്കളെപ്പോലെ കരുതേണ്ടതല്ലേ? അങ്ങയുടെ ധർമ്മബോധം നഷ്ടപ്പെടരുതു്. എല്ലാവർക്കും അവനവന്റെ അവകാശം സിദ്ധിക്കട്ടെ. യുധിഷ്ഠിരൻ ധർമ്മപഥം വിട്ടു സഞ്ചരിക്കില്ല. ഉപദ്രവമേററിട്ടും അങ്ങയെ ധിക്കരിക്കാതെ അങ്ങയുടെ രക്ഷയിൽത്തന്നെ ഇരുന്നു. നിരപരാധിനിയായ പാഞ്ചാലി

യെ നിങ്ങൾ കൌരവസഭയിലിട്ടു വലിച്ചിഴച്ചപ്പോഴും അദ്ദേഹം ക്ഷത്രിയധർമ്മം വെടിഞ്ഞില്ല. ആ മഹാൻ അന്നും ഇന്നും ക്ഷമാമൂർത്തിയായിത്തന്നെ ഇരിക്കുന്നു. പൈതൃകമായ രാജ്യാവകാശം അദ്ദേഹത്തിനു കൊടുക്കുക. മക്കളെ ഒതുക്കി നിർത്തുക. ലോകത്തിനു വരാനിരിക്കുന്നാപത്തിനെ കൂടാതെ കഴിക്കുക. ആ പുണ്യം സമ്പാദിക്കുക കുന്തീപുത്രന്മാരങ്ങയുടെ ആജ്ഞ കേട്ട് അങ്ങേയ്ക്കുവേണ്ടി യുദ്ധംചെയ്വാൻ കാത്തിരിക്കുന്നു. രാജാവെ! കോപമടക്കുക. സമാധാനത്തോടെ വർത്തിക്കുക.

ധൃതരാഷ്ട്രൻ—അല്ലയോ കൃഷ്ണ! ലോകത്തിനു ക്ഷേമകരങ്ങളും സ്വർഗ്ഗപ്രദങ്ങളുമായ സംഗതികളു വിടുന്നരുളിച്ചെയ്തു. എന്നാൽ ഞാൻ തന്നെ വിചാരിച്ചാലൊന്നും നടക്കുന്നതല്ല. എന്റെ ദുര്യോധനനെ പ്രേരിക്കുക, അയാളെന്റെ ഇഷ്ടംപോലെ നടക്കുന്നില്ല. നല്ല വാക്കുകളൊന്നും കേൾക്കാറില്ല.

കൃഷ്ണൻ(ദുര്യോധനനെ നോക്കി)—വിജ്ഞാനികളുടെ ഗോത്രത്തിൽ പിറന്ന ഭവാനു അന്യായകർമ്മം ചെയ്യാതിരിക്കുന്നതാണു യുക്തം. മനക്കരുത്തില്ലായ്മ, ദുഷ്ടതനാണംകെട്ട പ്രവൃത്തികളെന്നതൊക്കെ തറവാടികളല്ലാത്തവരുടെ ശാശ്വതസമ്പത്താണു്. അവക്കേ ഭവാൻചെയ്യുന്നതു യോജിക്കു. പരമാർത്ഥികളുടെ മനോവൃത്തി സദാ ധർമ്മാചരണത്തിലായിരിക്കും; യുദ്ധകാര്യത്തിൽ കാണിക്കുന്ന ശാഠ്യം അങ്ങേയുടെ ക്രൌര്യവും നീചത്വവും തെളിയിക്കുന്നു. അതുകൊണ്ടു സംഖ്യയില്ലാതെ ജനങ്ങൾ മരിച്ചുപോകും. അതു ഭവാനൊട്ടും യോജിച്ചതല്ല. രാജകുമാര! തനിക്കുതന്നെ ദുഷ്യകരമായതുപ

ക്ഷിച്ചു തനിക്കും ജ്ഞാതിമിത്രങ്ങൾക്കും ഗുണപ്രദമായതു ചെയ്യുക. ധൈര്യശാലികളും ജ്ഞാനികളും ധർമ്മിഷ്ഠരും പണ്ഡിതന്മാരുമായ പാണ്ഡവന്മാരോടു യോജിക്കുക. അങ്ങനെ ചെയ്യുന്നതു ഭവൽപിതാവായ ധൃതരാഷ്ട്രനും പിതാമഹനായ ഭീഷ്മർക്കും ആചാര്യനായ ദ്രോണർക്കും വിദുരർക്കും മററു കുരുമുഖ്യന്മാർക്കും തൃപ്തികരവും ഗുണപ്രദവുമായിരിക്കും. പ്രിയ സ്നേഹിത! ശമത്തിലാണല്ലൊ ഭവാൻേറയും മററു സകല ലോകത്തിൻേറയും ക്ഷേമം നിൽക്കുന്നതു്. മിത്രജനങ്ങളിൽനിന്നു സാരോപദേശം കേട്ടിട്ടും അതുപോലെ പ്രവർത്തിക്കാത്തവൻെറ ഗതി നാശത്തിലേക്കാകുന്നു. ഗുരുനാൽ കഷ്ടദങ്ങളായ ഉപദേശം കേട്ടുനടക്കാത്തവൻ കൃതാർത്ഥനാകയില്ലെന്നുതന്നെയല്ല അവസാനത്തിൽ പരിതാപത്തിനും പാത്രമായിത്തീരും. സദുപദേശം ചെയ്യുന്നവരെ ഉപേക്ഷിച്ചു ദുരുപദേഷ്ടാക്കളെ സ്വീകരിക്കുന്നവനു വലുതായാപത്തു നേരിടുന്നു. വിക്രമികളായ ജ്ഞാതികളെ വെടിഞ്ഞു് ഇതരന്മാരിൽനിന്നു നന്മ സിദ്ധിക്കുമെന്നു ഭവാനല്ലാതെ ആരെങ്കിലും വിചാരിക്കുമോ? പാണ്ഡവന്മാരെ കണ്ടു തുടങ്ങിയമുതൽക്കുതന്നെ ഭവാനവരെ ദ്വേഷിച്ചു തുടങ്ങിയിരിക്കുന്നു. എന്നാലവർ പ്രതിക്രിയാതല്പരന്മാരല്ല. അവരെപ്പോലെ സന്മതി അങ്ങേയ്ക്കും ഉണ്ടാകണം. അങ്ങയുടെ ജ്ഞാതികളുടേയും ബന്ധുക്കളുടേയും പേരിൽ കോപവിദ്വേഷങ്ങൾ തോന്നരുതു്. പാണ്ഡവന്മാരുമായി യോജിക്കുന്നതുകൊണ്ടുള്ള ഗുണം മററുള്ളവർക്കുള്ളതിലുമധികം അങ്ങേയ്ക്കാണു്. അവരോടു യോജിച്ചാലങ്ങുന്നു കൃതകൃത്യ

നാവും. അജ്ജുനന്റെ മുമ്പിൽ നിൽക്കാനിന്നു കൌരവസൈന്യത്തിലാക്കാണു ചങ്കുറപ്പ്. ആ പാണ്ഡുകുമാരനോടു നേരിട്ടുനിന്നു യുദ്ധം ചെയ്യാൻ ത്രാണിയുള്ള ആരെങ്കിലും അങ്ങയുടെ സൈന്യത്തിലുണ്ടോ? ആ വില്ലാളിവീരനെ വധിച്ചാലേ ഭവാനു വിജയം സിദ്ധിക്കൂ. അതിനു മിടുക്കുള്ളാളെ ഒന്നു കാട്ടിത്തരു. എത്രലക്ഷം ജനങ്ങളാണു ഭവാന്റെ ദുശ്ശാഠ്യംമൂലം മൃതിപ്പെടുക. അങ്ങയുടെ ദുശ്ചേഷ്ടിതത്താൽ മക്കളും സഹോദരന്മാരും ജ്ഞാതികളും മററുബന്ധുക്കളും മരിച്ചുപോകുമല്ലോ. കൌരവവംശം നാമാവശേഷമാകാതെ കഴിക്കണം. സ്വകുലഘാതകനെന്നു ഭവാനെ ജനങ്ങൾ പറയാതിരിക്കട്ടെ. കരുണനിറഞ്ഞ പാണ്ഡവന്മാർ അച്ഛനെ—ധൃതരാഷ്ട്രനെ—ചക്രവത്തിയായും അങ്ങയെ രാജപ്രതിനിധിയായും വാഴിക്കും. തദ്വാരാ ഭവാനു വരാനിരിക്കുന്ന നന്മകളെ വെറുതെ കളയരുതു്.

## ൨൦ ദുര്യോധനന്റെ ദുരാലോചന

ദുര്യോധനൻ—കൃഷ്ണ! ഈ തരത്തിൽ പറയുന്നതു കഴിഞ്ഞ സംഗതികളൊക്കെ നല്ലപോലെ ആലോചിച്ചതിനുശേഷം വേണം. അങ്ങുന്നെല്ലാ കുററവും എന്നിലാരോപിക്കുന്നു. ഞങ്ങളുടെ കാൎയ്യത്തിന്റെ ഗുരുലഘുത്വം ആലോചിക്കാതെ അങ്ങുന്നു പാണ്ഡവന്മാരെ സ്തുതിക്കുകയും എന്നെ കുററപ്പെടുത്തുകയും ചെയ്യുന്നു. ഭവാനും വി

ദരനും അച്ഛനും പിതാമഹനും ആചാൎയ്യനും മററും കു
ററംപറയുന്നതെന്നേയാണു; വേറെയാരേയുമല്ല. എ
ന്നാലെന്റെ പേരിലന്യായമായിട്ടൊന്നും ഞാൻ കാണു
ന്നില്ല. ഞാനൊരു കുററവും ചെയ്തിട്ടില്ല. വീണ്ടും വീ
ണ്ടും പൎയ്യാലോചന ചെയ്തിട്ടും സൂക്ഷ്മമായി ആത്മശോധ
നനടത്തിയിട്ടും ഞാനൊരു തെററുകാരനായി കാണപ്പെ
ടുന്നില്ല. പാണ്ഡവന്മാർ ചൂതുകളിയിൽ തോററു. അ
വർ രാജ്യമൊക്കെ ശകുനിക്കു പണയം വെച്ചു. ഇതി
ലെന്താണെനിക്കു കുററം? നഷ്ടംവന്ന മുതലെല്ലാം പാ
ണ്ഡവന്മാൎക്കു മടക്കിക്കൊടുക്കാനാണു ഞങ്ങൾ വാസ്തവ
ത്തിൽ പറഞ്ഞതു്. അവർ വീണ്ടും കളിച്ചു പണയസ
ത്തൊക്കെ കളഞ്ഞു വിവാസത്തിനു സമ്മതിച്ചിറങ്ങിപ്പോ
യതിൽ ഞാനെന്തു പിഴച്ചു? അങ്ങനെ ഇരിക്കെ ഞങ്ങളു
ടെ പൂൎവ്വശത്രുക്കളായ പാഞ്ചാലരൊന്നിച്ചു ഞങ്ങളെ കു
ത്തിക്കവരാനും കൊല്ലാനും പാണ്ഡവന്മാരൊരുങ്ങിയതു
ഞങ്ങളുടെ ദ്രോഹംകൊണ്ടാണോ? ഞങ്ങൾ ഇന്ദ്രനേയും
കൂടി വെറുതെ പേടിച്ചൊഴിവാൻ ഭാവിച്ചിട്ടില്ല. യു
ദ്ധത്തിൽ മരിച്ചാലെനിക്കു വീരസ്വൎഗ്ഗം കിട്ടും. ക്ഷത്രി
യരായ ഞങ്ങളുടെ ധർമ്മംതന്നെ യുദ്ധക്കളത്തിലൊരു ശ
രശയ്യയിൽ കിടക്കുന്നതാണു്. വൈരിയെ താണുകുമ്പിടാ
ത്ത കാരണത്താൽ ഞങ്ങൾക്കു യുദ്ധത്തിൽ മരിക്കേണ്ടിവ
രുന്നതായാൽ യാതൊരു മാനഭംഗവും വരാനില്ല. എ
ന്റെ കുട്ടിക്കാലത്തു് അവൎക്കു തെററായി കൊടുത്ത രാജ്യം
ഞാൻ ജീവിച്ചിരിക്കുമ്പോൾ മടക്കിക്കൊടുക്കുന്നതല്ല.
ഈ രാജ്യം എന്റെ കൈവശത്തിലിരിക്കുന്നേടത്തോളം
കാലം സൂചികുത്താനുള്ളിടവുംകൂടി പാണ്ഡവൎക്കു ഞാൻ
കൊടുക്കുന്നതല്ല.

ഇത്രയും പറഞ്ഞു സൎപ്പംപോലെ കോപിച്ചു നെടുവീൎപ്പിട്ടു ദുൎയ്യോധനൻ സഭയിൽനിന്നിറങ്ങിപ്പോയി. ദുശ്ശാസനപ്രമുഖരായ സഹോദരന്മാരും ബന്ധുക്കളും മിത്രങ്ങളും കൎണ്ണനും ശകുനിയും പിന്നാലെ എണീറ്റു രാജസദസ്സിലെ നടപടികളെ തീരെ ഗണിക്കാതെ അവിടെനിന്നിറങ്ങിപ്പോയി

കൃഷ്ണൻ—കുരുമുഖ്യരിൽ ഞാൻ വലുതായൊരു ന്യൂനത കാണുന്നു. നിങ്ങളെല്ലാവരും കൂടി ദുൎമ്മതിയായ ദുൎയ്യോധനനെ ബലമായി പിടിച്ചു നിൎത്തണം. മഹാരാജാവെ! അതിനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. ഈ മുട്ടാളനെ പിടിച്ചു തടവിലിട്ടടച്ചു ആൎയ്യവംശത്തിനു നാശം കൂടാതെ കഴിക്കണം. അച്ഛന്റെ രാജ്യം തട്ടിപ്പറിച്ചു കൈക്കലാക്കിയ കംസൻ ഒരു ഉഗ്രശാസനനായി. അവന്റെ ജ്ഞാതികളും ബന്ധുക്കളും അവനെ ഉപേക്ഷിച്ചു. ഞാനവനെക്കൊന്നു. വംശത്തിന്റെ ഒരുകപ്പാടെയുള്ള നന്മയെ പുരസ്കരിച്ചു യദുക്കളും വൃഷ്ണികളും തങ്ങളുടെ കൂട്ടത്തിലുള്ള ഒരു ദുഷ്ടനെ തള്ളിക്കളഞ്ഞു. അവൎക്കൊക്കെ ക്ഷേമമായി. ഇന്നു കൌരവന്മാരുടെ നന്മയ്ക്കുവേണ്ടി കൎണ്ണനേയും ശകുനിയേയും ദുശ്ശാസനനേയും പിടിച്ചുബന്ധിക്കണം. 'കുലാൎത്ഥമേകനെ വിട്ടു, ഗ്രാമാൎത്ഥം കുലവും വിട്ടു, ഗ്രാമം വിട്ടു നാട്ടിനായിട്ടാത്മാൎത്ഥം പാരിടം വിട്ടു' എന്നല്ലേ അഭിജ്ഞോക്തി. മഹാരാജാവെ! ഈ ദുൎയ്യോധനനെ പിടിച്ചുകെട്ടി പാൎത്ഥന്മാരോടു യോജിക്കുക. ഇങ്ങനെ ചെയ്താൽ ക്ഷത്രിയവംശം നശിക്കില്ല.

മക്കളെ താന്തോന്നികളായി വളൎത്തിയ കിഴവൻ

അവരെ ശാസിക്കുവാനോ കൃഷ്ണോപദേശം കേട്ടു പ്രവൎത്തിക്കുവാനോ ഒരുങ്ങിയില്ല. രാജ്ഞിയായ ഗാന്ധാരിയെ സദസ്സിലേക്കു വരുത്തി അവിടെ നടന്നതെല്ലാം വിസ്തരിച്ചു മനസ്സിലാക്കിയശേഷം മകനെ വിളിച്ചു ഗുണദോഷിക്കുവാൻ പറഞ്ഞു. രാജാവിന്റെയും രാജ്ഞിയുടേയും മുമ്പിലേക്കു ദുൎയ്യോധനനെ കൂട്ടിക്കൊണ്ടുവരാൻ വിദുരൻ പോയി. ദുൎയ്യോധനൻ മുഖം കറുപ്പിച്ചു മനസ്സില്ലാതെ അവിടെ വന്നു കുത്തിരുന്നു.

ഗാന്ധാരി (കരഞ്ഞുംകൊണ്ടു്) —

ദുൎയ്യോധന! ധരിച്ചാലുമെൻവാക്കെന്നുടെ നന്ദന!
ഹിതംനിനക്കുംകൂട്ടൎക്കുംമേലാലേററം സുഖപ്രദം
ഭീഷ്മർദ്രോണൻകൃപൻക്ഷത്താവിസ്സഹൽചൊല്ലു കേളെ
ഭീഷ്മനുമച്ഛനുംപിന്നെയെനിക്കും നന്മചെയ്യുയാം (ടോ.
അമൎഷവശനായുണ്ണി! കുരുക്കളെമുടിക്കൊലാ
ഇപ്പാരിടംമുഴുവനും നീമൂലം നാശമാക്കൊലാ
ചിത്സ്വി! നിൎയ്യാതിട്ടെന്നല്ലാ ഭീഷ്മദ്രോണകൃപാദികൾ
സൎവ്വശസ്ത്യാപൊരുതുമെന്നതുമുണ്ടാകയില്ലെടോ.
ആത്മജന്മാൎക്കസമമാംരാജ്യം സ്ഥാനംപ്രസാദവും
നിങ്ങളിൽപ്പാണ്ഡവരിലുംധൎമ്മമോമെച്ചമപ്പുറം.
രാജദണ്ഡഭയംകൊണ്ടിട്ടവർജീവൻത്യജിക്കിലും
മതിയാകില്ലനോക്കീടാൻയുധിഷ്ഠിരനരേന്ദ്രനെ
ലോഭംകൊണ്ടൎത്ഥസമ്പാദ്യംകാണുന്നില്ലാനരൎക്കിഹ
ഉണ്ണീ! ലോഭംമതി, ശമംകൈക്കൊൾകഭരതൎഷഭ!

ഇതൊക്കെ കേട്ടിട്ടും യാതൊന്നും മിണ്ടാതെ അരിശംമുഴുത്തു ദുൎയ്യോധനനവിടെനിന്നു കടന്നുപോയി. മക

നെ പിടിച്ചു തടവിലിട്ടു ക്ഷത്രിയവംശം രക്ഷിക്കുവാനായി കുരുരാജാവിനോടു കൃഷ്ണനുപദേശിക്കുമ്പോൾ പുറത്തൊരിടത്തുവെച്ചു ദുര്യോധനനും കൂട്ടുകാരുംകൂടി കൃഷ്ണനെ പിടിച്ചു കെട്ടാനുള്ള ആലോചനയായി.

ദുര്യോധനൻ— (കർണ്ണശകുനി ദുശ്ശാസനന്മാരെ നോക്കി) അച്ഛനുമായാലോചിച്ചു കൃഷ്ണൻ നമ്മെ ബന്ധിക്കാനൊരുങ്ങുന്നു. എന്നാലതു സാധിക്കുംമുമ്പെ നമുക്കവനെക്കടന്നുപിടിക്കുക. നാമിവിടെ അവനെപ്പിടിച്ചു ബന്ധനത്തിലിട്ടാൽ പാണ്ഡവരും പാഞ്ചാലരും നിരാശപ്പെട്ടു യുദ്ധംവേണ്ടെന്നു വെയ്ക്കും. അല്ലെങ്കിലവർ നമ്മോടേററു തോൽക്കും.

ദുഷ്ടബുദ്ധികളുടെ ദുരാലോചന മനസ്സിലായ ഉടനെ സാത്യകി കൃതവർമ്മാവിനെ വിളിച്ചു 'പടയൊരുക്കി സഭാദ്വാരത്തു ചട്ടയിട്ടു നില്ക്കുക' എന്നു പറഞ്ഞു സഭയിലിരുന്നരുളുന്ന ശ്രീകൃഷ്ണനെ വിവരങ്ങളൊക്കെ ധരിപ്പിച്ചു. തൽക്ഷണം അദ്ദേഹത്തിൻെറ ആജ്ഞപ്രകാരം സാത്യകി അന്ധനൃപതിയേയും ആ സദസ്സിലുണ്ടായിരുന്ന മററു കുരുപ്രമാണികളേയും ദുര്യോധനൻെറ പാപചിന്തയെ പറഞ്ഞു മനസ്സിലാക്കി. എല്ലാവർക്കും അത്ഭുതവും വ്യസനവും ലജ്ജയുമായി. ഒരു ദൂതനെ—അതിഥിയെ—ബന്ധനത്തിലാക്കുന്നതു് അക്കാലത്തെ ആര്യന്മാരുടെ ചിന്തയ്ക്കുപോലും വിഷയമാകാത്തൊന്നായിരുന്നു. അതിനും പുറമെ ഭാരതമാതാവിൻെറ ധർമ്മിഷ്ഠപുത്രനെ—ശ്രീകൃഷ്ണനെ—ബന്ധിക്കുക എന്ന വിചാരം സർവ്വരുടേയും ഏററ

യത്തിലൊരു മിന്നൽ പായിച്ചു. എല്ലാവരും വിഷണ്ണരായി തല താഴ്ത്തി മിണ്ടാതിരുന്നു.

കൃഷ്ണൻ--(പതുക്കെ എഴുന്നേററു നിന്നു) രാജാവെ! അവരെന്നെ ധിക്കരിച്ചു ബലമായി പിടിക്കാൻ കഴിയുമെങ്കിലങ്ങനെ ചെയ്യട്ടെ. അവരുടെ പൌരുഷം എത്രമാത്രമുണ്ടെന്നെനിക്കറിയാം. അവരുടെ അമർഷശമനത്തിനു എനിക്കീ നിമിഷത്തിൽ സാധിക്കും. എങ്കിലും നിന്ദ്യമായൊന്നും ഞാൻ ചെയ്യാനൊരുക്കമില്ല. പാണ്ഡവന്മാരെ നശിപ്പിക്കുവാൻ കരുതുന്ന ഭവൽപ്പുത്രന്മാർ തങ്ങൾക്കുള്ളതുംകൂടി കളയും. അവർക്കെന്നെ പിടിക്കാനുള്ള ദുരാഗ്രഹം യുധിഷ്ഠിരവിജയത്തെ ദൃഢമാക്കുന്നു. എനിക്കിപ്പോൾതന്നെ ഇവരെ ബന്ധിച്ചു പാണ്ഡവന്മാൎക്കു കൊടുക്കാൻ കഴിയും. പക്ഷെ ആ നിന്ദ്യകർമ്മത്തിനു ഞാനൊരുങ്ങുകയില്ല മഹാരാജാവെ! ദുര്യോധനന്റെ മോഹം നടക്കട്ടെ.

ധൃതരാഷ്ട്രൻ--വിദുര! രാജ്യലുബ്ധനും പാപിയുമായ കുമാരനെ ഇവിടെ കൂട്ടിക്കൊണ്ടു വരിക. അവന്റെ ഭൃത്യരും അമാത്യരും ബന്ധുക്കളും ഭടന്മാരുമൊക്കെ കൂടി വരട്ടെ.

വിദുരൻ പിന്നേയും പോയി ദുര്യോധനനെ കൂട്ടിക്കൊണ്ടുവന്നു.

ധൃതരാഷ്ട്രൻ-- ദുരാത്മാവെ! മഹാപാപി! നീയും നിന്റെ കൂട്ടരും കൂടി ക്ഷുദ്രകർമ്മത്തിനൊരുങ്ങുകയാണ്, അല്ലേ? അതു് അസാദ്ധ്യവും സജ്ജനഗർഹിതവുമാണ്. ഈ കൃഷ്ണൻ അസഹ്യനും ദുർദ്ധർഷനുമാണെന്നിനിയും നിനക്കറിയാറായിട്ടില്ലേ?

കൃഷ്ണൻ--ദുൎയ്യോധന! എനിക്കു സൈന്യബലം കുറവാണെന്നു വിചാരിച്ചിട്ടാണോ നീയെന്നെ പിടിച്ചുകെട്ടാൻ തുനിയുന്നതു്? എന്നാൽ പിഴച്ചുപോയി. നിനക്കു തീരെ ബുദ്ധിയില്ല.

കൃഷ്ണനുറക്കെ ചിരിച്ചു. സാത്യകിയുടേയും കൃതവൎമ്മാവിന്റേയും കൈ പിടിച്ചുകൊണ്ടു കൌരവസഭവിട്ടിറങ്ങി. ധൃതരാഷ്ട്രർ, ഭീഷ്മർ, ദ്രോണർ, കൃപർ, വിദുരർ മുതലായവരനുയാത്രയായി പടിവരെ പോയി.

ധൃതരാഷ്ട്രർ--കൃഷ്ണ! എന്റെ മക്കളെന്റെ ചൊല്ലുകേട്ടു നടക്കില്ലെന്നു അവിടുത്തേക്കു മനസ്സിലായല്ലോ. ഭവാനെല്ലാം കണ്ടറിയുന്നു. ഇവിടെ ഞാനൊന്നും മറച്ചു വെയ്ക്കുന്നില്ല. എനിക്കു പാണ്ഡവന്മാരോടു യാതൊരു വിരോധവുമില്ല.

കൃഷ്ണൻ--(എല്ലാവരേയും നോക്കി) മഹാന്മാരായ നിങ്ങളെല്ലാവരും ഈ സദസ്സിൽ നടന്നതൊക്കെ കണ്ടിരുന്നവരാണല്ലോ. മക്കൾ തനിക്കു സ്വാധീനമല്ലെന്നു രാജാവു പറയുന്നതും നിങ്ങൾ കേട്ടു. ഞാനിതാ ഉപപ്ലാവ്യത്തിലേക്കു മടങ്ങിപ്പോകുന്നു. *

---

* കൃഷ്ണൻ ഈ സന്ദൎഭത്തിൽ വിശ്വരൂപം കാട്ടിയതായി ഉദ്യോഗപൎവ്വത്തിൽ പറയുന്നു. അതുപോലെ അൎജ്ജുനനു പ്രദൎശിപ്പിച്ചതായി ഭീഷ്മപൎവ്വത്തിലും കാണാം. എന്നാലതിൽ 'ഇമ്മട്ടെന്നെക്കാണുവാൻ പററുകില്ലാ നിനക്കൊഴിച്ചിങ്ങു കുരുപ്രവീര!' എന്നു കൃഷ്ണൻതന്നെ പറയുന്നു. അതുകൊണ്ടും സന്ദൎഭങ്ങളുടെ ഔചിത്യം നോക്കുമ്പോഴും കൌരവസദസ്സിൽവെച്ചു് കൃഷ്ണൻ വിശ്വരൂപം കാട്ടിയിട്ടില്ലെന്നു വിചാരിക്കണം.

അദ്ദേഹം അവരോടൊക്കെ യാത്രപറഞ്ഞു പിരിഞ്ഞു. പാണ്ഡവമാതാവായ കുന്തിയെ ഒന്നുകൂടി കണ്ടതിൽപ്പിന്നെ പാണ്ഡവരുടെ പാളയത്തിലേക്കു പുറപ്പെട്ടു. വഴിക്കുവെച്ചു കർണ്ണനെകണ്ടപ്പോൾ കൃഷ്ണൻ തേരുനിർത്തിച്ച് അയാളെ അതിൽ കേററിയിരുത്തി.

## ൨൭ കുരുക്ഷേത്രപ്രവേശം.

യുദ്ധവും അതിലുണ്ടാവുന്ന ജനനിഗ്രഹവും കൂടാതെ കഴിക്കുവാൻ കൃഷ്ണൻ മറെറാരു ശ്രമം ചെയ്കയാണീ സന്ദർഭത്തിലുണ്ടായതു്. കർണ്ണനാണല്ലൊ ദുര്യോധനൻെറ വലം കയ്യ്. വാസ്തവം നോക്കുന്നതായാൽ കർണ്ണൻെറ അതിററ * ബാഹുബലത്തെ പ്രമാണിച്ചാണു് ദുര്യോധനൻ പാണ്ഡവന്മാരോടു ശണ്ഠയ്ക്കു പുറപ്പെട്ടിരിക്കുന്നതു്. അതല്ലെങ്കിൽ ദുര്യോധനൻ ഒരു മുക്കിലൊതുങ്ങി ഇരിക്കു

* ദുര്യോധനബലം മുററും വഹിച്ചൊരുവിളങ്ങിടയാ
ആക്കില്ലാമന്നിൽ വീര്യത്തിൽക്കിടയായിട്ടൊരുത്തനും
ആരാ ശൂരൻ പ്രാണനാലുമെന്നും പൂകാം വരിച്ചവൻ
ധാർത്തരാഷ്ട്രരുപാസിപ്പൂ നിത്യമാരുടെ ദോർബ്ബലം
എല്ലാത്തേരാളിമന്നർ തൻ ബലവും ബലവത്തരം
രഥികുന്തീസുതൻ കർണ്ണനല്ലാതേററില്ലൊരുത്തനും.

എന്നൊക്കെ വംഗാധിപനെപ്പററി ഭാരതത്തിൽ പറയുന്നതു് ഈ അവസരത്തിൽ സ്മരണീയമാണു്.

മായിരുന്ന സമ്മോഹനമായ ആൎയ്യഭൂമി നശിക്കേണ്ടുന്ന ഘട്ടത്തിലെത്തിക്കഴിഞ്ഞു. തന്നെ ഹൃദയപൂൎവ്വം സ്നേഹിക്കുന്ന അനന്തകോടിജനങ്ങൾ മൃത്യുവക്ത്രത്തിലെത്തിക്കഴിഞ്ഞു. തന്റെ പദാശ്രിതരായ നിരവധി സ്ത്രീകളുടെ കരച്ചൽകൊണ്ടു ഭൂമി മാറ്റൊലി കൊള്ളാറായി. പാരിടത്തിൽ രക്തവൎഷം ആസന്നമായി. ഈ ഭയങ്കരാപത്തിനെ തട്ടിക്കളയുവാൻ കൃഷ്ണൻ ഒരവസാനക്കയ്യും കൂടി പ്രയോഗിക്കുന്നതു നോക്കുക.

കൃഷ്ണൻ--കൎണ്ണ! ഭവാൻ വാസ്തവത്തിലാരാണെന്നു ധരിച്ചിട്ടുണ്ടോ? അങ്ങുന്നു അധിരഥന്റേയോ രാധയുടേയോ പുത്രനല്ല. എന്നാൽ കുന്തിയുടെ മൂത്ത മകനാണ്. ഭവാനെ പ്രസവിച്ചതിനുശേഷമാണു കുന്തിയെ പാണ്ഡു വേട്ടതു്. തദ്വിധപുത്രനെ കാനീനനെന്നു ശാസ്ത്രജ്ഞന്മാർ പറയുന്നു. ആ വഴിക്കങ്ങുന്നു പാണ്ഡുവിന്റെ മകനായി. പാണ്ഡവന്മാർ അതറിയുന്ന മാത്രയിലങ്ങയുടെ കാല്ക്കൽ വന്നു വീഴും. മൂത്ത ജ്യേഷ്ഠനായതുകൊണ്ടു ഭവാനെ അവർ സിംഹാസനത്തിലിരുത്തും. ഉപപ്ലാവ്യത്തിൽ വന്നുകൂടിയിരിക്കുന്ന രാജാക്കന്മാരും രാജകുമാരന്മാരും അങ്ങയുടെ ആജ്ഞാവൎത്തികളാവും. ഭോജവൃഷ്ണികളൊത്തു ഞാനും ഭവാനെ അനുഗമിക്കാം. ഭവാനെ സ്നേഹിക്കുന്ന സഹോദരരൊത്തു രാജ്യം ഭരിക്കുക. കുന്തിക്കു പ്രീതിയാക്കുക. ഭ്രാതൃപാണ്ഡവന്മാരൊത്തു ഭവാനു സൌഭ്രാത്രം ഭവിക്കട്ടെ. പാഞ്ചാലരും തേരാളി ശിഖണ്ഡിയും ഭവാനെ പിന്തുടരും. ഭവാന്റെ മിത്രൌഘം രസിക്കട്ടെ. രിപുക്കൾ നടുങ്ങട്ടെ. ഭവാനെ സൂതമാഗധന്മാർ സ്തുതിക്കട്ടെ.

കർണ്ണൻ—വാർഷ്ണേയ! അങ്ങുന്ന സൌഹൃദത്താലും പ്രണയത്താലും എൻെറ നന്മയിച്ഛിച്ചും പറഞ്ഞതാണി തൊക്കെ നിശ്ചയം. ധർമ്മശാസ്ത്രപ്രകാരം പാണ്ഡുവിൻെറ മൂത്ത മകനാണു ഞാനെന്നെനിക്കറിയാം. അദ്ദേഹം വേളികഴിക്കുംമുമ്പെ കുന്തി എന്നെ പ്രസവിച്ചതും ശരിതന്നെ. പക്ഷെ പെററ ഉടനെ അമ്മ എന്നെ ഉപേക്ഷിച്ചുവല്ലോ? അധിരഥനും രാധയുമാണെന്നെ പോററിവളർത്തി എനിക്കു വേണ്ടതക്ക സംസ്കാരങ്ങളൊക്കെ ചെയ്തതു്.

എന്നിൽ സ്നേഹത്താലെരാധയ്ക്കുടൻ മുലചുരന്നുപോയ്
അവളെൻ മലമൂത്രങ്ങളെടുത്താളുന്ന മാധവ!
അവൾക്കുപിണ്ഡം നൽകാതെ യെന്നട്ടുള്ളാനിരിക്കുമോ
ധർമ്മവിത്തായ് ധർമ്മശാസ്ത്രംകേൾപ്പാനെന്നുമൊരുങ്ങി
സൂതനായോരധിരഥനെന്നെക്കണ്ടുന്നപുത്രനായ് (യോൻ
അവനേഞാനച്ഛനെന്നു മറിവുസൌഹൃദത്തിനാൽ
എൻജാതകർമ്മാദിയവൻ തന്നെചെയ്യിച്ചുമാധവ!
പുത്രപ്രീതിയൊടുംശാസ്ത്രവിധിപോലെ ജനാർദ്ദന!
വിപ്രന്മാരെക്കൊണ്ടുവസുഷേണനെന്നിട്ടനാമവും

അതിനാലവരാണു് എൻെറ മാതാപിതാക്കന്മാർ അവരെ ഇപ്പോളെങ്ങനെ ഞാനുപേക്ഷിക്കും. അധിരഥൻെറ ഇണങ്ങിൽ നിന്നാണല്ലൊ ഞാൻ ഭാര്യയെ സ്വീകരിച്ചിരിക്കുന്നതു്. എനിക്കവരിൽ പുത്രരും പൌത്രരും ഉണ്ടായിക്കഴിഞ്ഞു. അവരിലുള്ള സൌഹാർദ്ദം എനിക്കു കാമബന്ധത്തോടൊത്തുറച്ചുവശായി. ആ ദൃഢബന്ധത്തെ ശിഥിലമാക്കാൻ ഈ ഭൂമിമുഴുവനുമോ കനു

കക്കന്നോ ഹർഷഭീദൈഷണങ്ങളോ പര്യാപ്തങ്ങളല്ല. അതുംപോരാ ദുര്യോധനന്റെ രക്ഷയിൽ ഞാൻ വളരെ കാലമായി രാജ്യം ഭരിച്ചുവരുന്നു. എന്നെക്കരുതിയാണ് അദ്ദേഹം യുദ്ധത്തിനുള്ള ഒരുക്കങ്ങളൊക്കെയും ചെയ്തിരിക്കുന്നതു്. വധം ബന്ധം ഭയം ലോഭം ഇവകളെക്കൊണ്ടൊന്നും ഞാൻ ധൃതരാഷ്ട്രപുത്രനു നേരുകേടു കാണിക്കില്ല. വാർഷ്ണേയ! അങ്ങുന്നരുളിച്ചെയ്തതൊക്കെ എന്റെ നന്മക്കുതന്നെ. പാണ്ഡവന്മാർ ഭവാന്റെ കല്പന അനുസരിക്കും. എന്നാൽ നമ്മുടെ ഈ സംസാരം രഹസ്യമായി വെക്കവാനെനിക്കാഗ്രഹമുണ്ടു്. ധർമ്മിഷ്ഠനും ജിതേന്ദ്രിയനുമായ യുധിഷ്ഠിരൻ എന്റെ സൂക്ഷ്മസ്ഥിതി അറിഞ്ഞാൽ രാജ്യം സ്വീകരിക്കില്ലെന്നെനിക്കറിയാം. ഞാനോ അതു കിട്ടുന്നപക്ഷം ദുര്യോധനനു കൊടുക്കുന്നതുമാണ്. കുരുക്ഷേത്രത്തിലെ സമരാങ്കണത്തിൽവെച്ച് ആര്യവംശത്തിനു മൂലച്ഛേദം വരേണമെന്നായിരിക്കും ഈശ്വരേച്ഛ. മഹാഭാരതയുദ്ധത്തെ ഭാവികവികൾ വർണ്ണിക്കട്ടെ. കൃഷ്ണ! അങ്ങയുടെ അഭീഷ്ടമൊക്കെ നടത്തുക; ക്ഷത്രമണ്ഡലം സ്വർഗ്ഗം പൂകട്ടേ.

കൃഷ്ണൻ — അപ്പോൾ ഭവാൻ പറയുന്നതു രാജ്യംവേണ്ടെന്നാണോ? കൊള്ളാം. പാണ്ഡവന്മാൎക്കു ജയം വരും നിശ്ചയം. അതുകൊണ്ടു ഭവാൻ പോയി ധാൎത്തരാഷ്ട്രന്മാരോടിങ്ങനെ പറയണം.

നല്ലമാസമിതൊട്ടേറെ നെല്ലും വിറകുമുള്ളതാം
സൎവ്വസസ്യങ്ങളും വാച്ചുകാച്ചീച്ചകുറവാം വിധം

ചമ്മീടപായ് സപാദനീരാൻ കുളിർചൂടും കുറഞ്ഞതാം
ഏഴാംനാൾ കപ്പുറമമാവാസ്യയാകുന്നു കേവലം
അന്നുയുദ്ധത്തിന്നൊരുങ്ങാം ശക്രദൈവതമാണതും
ഏവം യുദ്ധത്തിന്നുവന്നമന്നോരോരോടൊക്കെ യോതണം
നിങ്ങൾക്കെല്ലാമിഷ്ടമെന്തെന്തതെല്ലാം ഞാൻനടത്തിടാം
ദുര്യോധനവശംചേന്ന മന്നോരും രാജപുത്രരും
ശസ്ത്രംകൊണ്ടുമരിച്ചീടും മുഖ്യയാംഗതിനേടിടും.

കർണ്ണൻ — ഇതൊക്കെ അറിഞ്ഞിരുന്നിട്ടും അങ്ങുന്നെന്നെ എന്തിനാണു പരീക്ഷിക്കുന്നതു്? ഭൂമിക്കാസന്നമായിരിക്കുന്ന ആപത്തിനൊക്കെയും നിമിത്തം ഞാനും ശകുനിയും ദുശ്ശാസനനും ദുര്യോധനനുമാണു നിശ്ചയം. ചോര ചേറാംമട്ടിൽ കുരുപാണ്ഡവന്മാർ തങ്ങളിൽ ഘോരമായ പോരടുത്തിരിക്കുന്നു.

രോഹിണീനക്ഷത്രമിപ്പോൾഗ്രഹംതീക്ഷ്ണൻ മഹാദ്യുതി
ശനിപീഡിപ്പിച്ചിടുന്നൂലോകപീഡപെടുംപടി
ചൊവ്വതൃക്കേട്ടയിൽമുഖംകാട്ടീട്ടുമധുസൂദന!
അനിഴത്തിനെനോക്കുന്നുമിത്രനാശംപെടുംപടി
വന്നടുത്തുകുരുക്കൾക്കുകൃഷ്ണ!നൂനംമഹാഭയം
വിശേഷിച്ചിങ്ങുവാർഷ്ണേയ!ഗ്രഹംപീഡിപ്പുചിത്രയെ
ചന്ദ്രന്റെചിഹ്നവുംമങ്ങീരാഹുപായുന്നുസൂര്യനിൽ
കൊള്ളിമീൻചാടുന്നുവാനിലിടിയൊത്തിളകുംവിധം.

കൃഷ്ണൻ — ഭൂമിക്കു നാശമടുത്തിരിക്കുന്നു എന്നു തീർച്ച തന്നെ. അതിനു കാരണം ഭവാനെന്റെ വാക്കു കേൾക്കാത്തതുകൊണ്ടാണ്. സർവ്വജീവികൾക്കും നാശം വന്നണയുന്ന കാലത്തു കുനയങ്ങൾ നയങ്ങളായിത്തോന്നുക പതിവാണു്.

കർണ്ണൻ — ഞാൻ ചത്തില്ലെങ്കിൽ ഭവാനെ യുദ്ധം കഴിഞ്ഞു കാണാം. ചത്താൽ ആ സംഗമം സ്വർഗ്ഗത്തിൽ വെച്ചാവാം.

ഏവം പറഞ്ഞു കർണ്ണൻ കൃഷ്ണനെ ഗാഢമായിപ്പുണർന്നു തേരിൽനിന്നിറങ്ങി ഹസ്തിനപുരിക്കു പോയി. കൃഷ്ണനും പരിവാരങ്ങളും ഉപപ്ലാവ്യത്തിലേക്കു തിരിച്ചു. കൃഷ്ണനെ കണ്ടു വിവരങ്ങളറിഞ്ഞതിനുശേഷം പാണ്ഡവരാജാവു സ്വസൈന്യത്തെ കുരുക്ഷേത്രത്തിലേക്കു * നയിച്ചു. സന്ധി

---

* ശ്രീകൃഷ്ണൻ വിചാരിച്ചാൽ പാണ്ഡവന്മാരെ പിൻവലിപ്പിച്ചു ഭാരതയുദ്ധം കൂടാതെ കഴിപ്പിക്കാമായിരുന്നില്ലേ എന്നൊരു ചോദ്യത്തിനവകാശമുണ്ട്. ശരിതന്നെ. പാണ്ഡവന്മാർ കൃഷ്ണനെ അനുസരിക്കാതിരിക്കില്ല. യുദ്ധം കൂടാതെ കഴിക്കുന്നതു അധർമ്മപാപദുശ്ചേഷ്ടിതങ്ങൾക്കു പ്രാധാന്യം കല്പിക്കുന്നതായിരിക്കും. സത്യവും ന്യായവും ലോകത്തിൽ നിന്നന്തർദ്ധാനം ചെയ്യും. പാണ്ഡവന്മാർക്കുള്ള ന്യായമായ അവകാശത്തെ കൊടുത്തു ധർമ്മപഥത്തിൽ സഞ്ചരിക്കുന്നതിനു ദുര്യോധനനെ കഴിയുന്നതും കൃഷ്ണൻ പ്രേരിപ്പിച്ചുനോക്കി. അദ്ദേഹം കുരുപാണ്ഡവന്മാരെ തമ്മിൽ യോജിപ്പിക്കുവാൻ ശ്രമിച്ചതു ഭരണകൌശലവും ധർമ്മമർമ്മവും ഒരു യഥാർത്ഥപണ്ഡിതൻ അവസരോചിതമായി ലോകത്തിനുപദേശിക്കേണ്ടതാണെന്നു പ്രവൃത്തിമൂലം കാണിച്ചതാണ്. എന്നാലാവക പരിശ്രമങ്ങളൊന്നും ഫലപ്രദങ്ങളല്ലെന്നു വന്നപ്പോൾ ധർമ്മസംസ്ഥാപനം മറ്റൊരുതരത്തിൽ വേണ്ടിവന്നു. അതായതു പാപികളേയും ദുഷ്ടന്മാരേയും സജ്ജനങ്ങളുടെ ഇടയിൽനിന്നു നീക്കിക്കളയുക; അഥവാ ഹിംസിക്കുക. ഇതാണു മററുള്ളവരിൽ കാണപ്പെടാത്തതും ശ്രീകൃഷ്ണനുള്ളതുമായ ഒരു വൈശിഷ്ട്യം. തന്നിമിത്തം സംഭൂതമായതായിരുന്നു ഭാരതമഹായുദ്ധം.

യെപ്പററി സംസാരിക്കുന്നതുതന്നെ അനാവശ്യമായി. പാണ്ഡവന്മാർ സമൂലം നശിക്കുകയോ അവക്കു രാജ്യം ആകപ്പാടെ കീഴടങ്ങുകയോ വേണം. ജനതതിയുടെ സ്ഥിതി ഇഹപരങ്ങൾക്കിടയിലായി. കൃഷ്ണൻെറ ഉപദേശപ്രകാരം പാണ്ഡവസൈന്യത്തെ ഏഴായി ഭാഗിച്ചു ദ്രുപദൻ വിരാടൻ ധൃഷ്ടദ്യുമ്നൻ ശിഖണ്ഡി സാത്യകി ചേകിതാനൻ ഭീമൻ എന്നീ സപ്തമഹാരഥന്മാരുടെ കീഴിലാക്കി. അജയ്യനായ ധൃഷ്ടദ്യുമ്നനെ സൎവ്വസേനയ്ക്കും അധിപനും ഭീമനെ ഉപസേനാനിയുമാക്കി. പാഞ്ചാലനന്ദിനിയായ ദ്രൗപദിയേയും മററു അന്തഃപുരസ്ത്രീകളേയും ദാസികളേയും യുധിഷ്ഠിരൻ ഉപപ്ലാവ്യത്തിൽ താമസിപ്പിച്ചു. അതിനു ചുററും വമ്പിച്ചതായൊരു മതിൽ പണിയിച്ചു സംരക്ഷണയ്ക്കും മററുമായി യോധവീരന്മാരെ നിയമിച്ചു.

പാണ്ഡവസൈന്യത്തിൽ മഹാഘോഷമുണ്ടായി. 'ഒരുങ്ങുവിൻ' എന്നു പറഞ്ഞു സൈന്യങ്ങൾ പാഞ്ഞുതുടങ്ങി. ഗജാശ്വശബ്ദവും രഥചക്രഘോഷവും ശംഖഭേരീനിനാദങ്ങളും ചേൎന്നു സൎവ്വദിക്കുകളും ഉഗ്രമായ കോളിളകിയ കടലിനൊപ്പമായി. പടത്തലയ്ക്കലായി ധൃഷ്ടദ്യുമ്നനും ഭീമസേനനും അഭിമന്യുവും ദ്രൗപദീപുത്രന്മാരഞ്ചുപേരും നടന്നു. അവരെ അനുഗമിച്ചു ചട്ടയിട്ടു മുറുക്കിയ ചതുരംഗസേനകൾ. സേനാമദ്ധ്യത്തിലായിരുന്നു യന്ത്രശസ്ത്രങ്ങളും യാത്രവണ്ടികളും ചികിത്സയ്ക്കുള്ള വൈദ്യന്മാരും പരിചാരകരും ചേൎന്ന യുധിഷ്ഠിരൻെറ നില. രാജാവു ഗോക്കളും പൊന്നും ബ്രാഹ്മണൎക്കു ദാനംചെയ്തു. ദാനഹൃഷ്ടരായവർ രാജാവിനെ സ്തുതി തുടങ്ങി. യോധമുഖ്യരിൽ

വളരെ പേർ രഥാരൂഢരായി രാജാവിനു ചുററും സഞ്ചരിച്ചു. 'യുധിഷ്ഠിരൻ സിംഹാസനത്തിലിരിക്കുന്നതു കാണണം. അല്ലെങ്കിൽ മരിക്കണം' എന്നായിരുന്നു ഓരോരുത്തൻെറയും നിശ്ചയം. പിന്നിലായിരുന്നു വിരാടൻ. അദ്ദേഹത്തിനൊപ്പം നാല്പതിനായിരം രഥങ്ങളും അഞ്ചിരട്ടി കുതിരകളും പത്തിരട്ടി കാലാൾപ്പടയും ആറായിരം ആനകളുമുണ്ടായിരുന്നു. ഈ തരത്തിലവർ പുറപ്പെട്ടു കുരുക്ഷേത്രത്തിലെത്തി. അവിടെ പുല്ലും വിറകുമുള്ള സമസ്നിഗ്ദ്ധസ്ഥലത്തു യുധിഷ്ഠിരൻ സൈന്യങ്ങളെ നിറുത്തി. ശ്മശാനവും ദേവതായതനങ്ങളും മുനീന്ദ്രാശ്രമങ്ങളും തീർത്ഥക്ഷേത്രങ്ങളും വജ്ജിച്ചു ശുചിയായ ഭൂമിയിൽ പട പാർപ്പിച്ചു. അതു ഹിരണ്വതീതീരത്തിലായിരുന്നു. അനന്തരം ധൃഷ്ടദ്യുമ്നനും സാത്യകിയും പടവീടളപ്പിച്ചു ചുററും കിടങ്ങു കോരിച്ചു. പിന്നെ നിരവധി കൂടാരങ്ങൾ നിർമ്മിച്ചു. ഓരോന്നിലും ഭക്ഷ്യപേയങ്ങളും വിറകും അസ്ത്രശസ്ത്രങ്ങളും വില്ലുകളും ഞാണുകളും പടച്ചട്ടകളും തയിർ വെണ്ണ തുടങ്ങിയ ഗോരസങ്ങളും മധുവും നാരാചം വെണ്മഴു തോമരം സജ്ജപ്പശ എന്നിവയും ആവശ്യംപോലെ ശേഖരിച്ചുവെച്ചു. ഏവം പ്രകാരം നാനാവിധസംഭാരങ്ങളോടുകൂടിയ പാണ്ഡവന്മാരുടെ ഏഴക്ഷൌഹിണിസൈന്യവും ദുര്യോധനൻെറ പതിനൊന്നക്ഷൌഹിണിയോടെതിർക്കുവാൻ സന്നദ്ധരായി.

ദുര്യോധനൻ ചതുരംഗസേനയെ ബലോത്സാഹങ്ങളനുസരിച്ചു സാരം മധ്യം ലഘു ഇങ്ങനെ മൂന്നാക്കിത്തിരിച്ചു. ശസ്ത്രപ്പയററും അശ്വലക്ഷണവും അറിയുന്ന തറവാടികളെ സാരഥികളാക്കി. കൊടിതോരണാദ്യങ്ങളാ

ലലംകൃതങ്ങളായ രഥങ്ങളിലൊക്കേയും പലമാതിരി ഔഷധങ്ങളും അസ്ത്രശസ്ത്രങ്ങളുമുണ്ടായിരുന്നു. കഴുത്തിൽ മണിയും രത്നങ്ങളും കോൎത്തുകെട്ടിയ നന്നാലു കുതിരകൾ ഓരോ തേരിന്നുമുണ്ടായിരുന്നു. കടിഞ്ഞാൺപിടിക്കാനൊരു സാരഥിയെ ഉണ്ടായിരുന്നുള്ളു എങ്കിലും വേറെ നാലുപേർ അശ്വങ്ങളുടെ പാൎശ്വങ്ങളിൽ ഇടവിടാതെ സഞ്ചരിച്ചുകൊണ്ടിരുന്നു. ഓരോ ആനപ്പുറത്തും ഏഴേഴു യോദ്ധാക്കന്മാരുണ്ടായിരുന്നു. അവരിൽ നാലുപേർ വില്ലുമമ്പും രണ്ടാൾ ഖഡ്ഗവും ഒരുത്തൻ ഒരു കുന്തവും ത്രിശൂലവും ധരിച്ചിരുന്നു. ഉടച്ചുമിനുക്കിയ ചട്ടയിട്ട അശ്വാരൂഢരിൽ ഓരോരുത്തനും ഓരോ കൊടിപിടിച്ചു. ഓരോ രഥത്തെയും രക്ഷിച്ചിരുന്നതു പത്താനകളും ഒരുനൂറശ്വഭടന്മാരും ഓരായിരം കാലാൾപ്പടയുംകൂടിയാണു്. ഭീഷ്മർ ദ്രോണർ കൎണ്ണൻ ശല്യർ കൃപൻ ജയദ്രഥൻ കൃതവൎമ്മാവു് അശ്വത്ഥാമാവു് ശകുനി ഈ മഹാരഥന്മാരുടെ കീഴിലായി അവസ്ഥാനുസരണം കുരു സൈന്യം വിഭാഗിക്കപ്പെട്ടു. പിതാമഹനായ ഭീഷ്മരായിരുന്നു കൌരവസൈന്യത്തിന്റെ അധിപൻ. 'നിനക്കായിപ്പൊരുതേണമെന്നാണെന്നുടെ നിശ്ചയം' എന്നായിരുന്നു ഭീഷ്മർ ദുൎയ്യോധനനോടു പറഞ്ഞതു്. 'ഭീഷ്മർ ജീവിക്കുംകാലം പൊരുതുകില്ല ഞാൻ ഗാണ്ഡീവിയോടെതിൎക്കാം ഞാൻ ഗാംഗേയൻവീണശേഷമേ' എന്നായിരുന്നു കൎണ്ണന്റെ പ്രതിജ്ഞ. ഇതിന്റെ താല്പൎയ്യം മഹാരഥനായിരുന്ന ഭീഷ്മന്റെ സഹായവുംകൂടി കൎണ്ണനാവശ്യമായിരുന്നില്ല നാണല്ലോ. അത്രയും ഗൎവ്വിയായ കൎണ്ണൻകാരണം കുരുസൈന്യത്തിൽ കക്ഷിമത്സരമുത്ഭവിച്ചു. അതുകൊണ്ടുള്ള കോ

ട്ടവും അതിനു തട്ടി. കർണ്ണനും ഭീഷ്മരും ഒരേ സമയത്തു പൊരുതിയിരുന്നുവെങ്കിൽ ദുർഘടനായ അർജ്ജുനനും കൂടി നേരിട്ടു നിൽക്കാൻ വിഷമമായിരുന്നു. അതില്ലാതെ വന്നതു പാണ്ഡവന്മാരുടെ ഭാഗ്യം. ഏവംവിധം യുദ്ധസന്നാഹത്തോടുകൂടിയ കൌരവസൈന്യം പാഞ്ചാലന്മാൎക്കെതിരായി പാളയമടിച്ചു. ഗജാശ്വരഥങ്ങൾക്കും കൂടാരങ്ങൾക്കും ഉപരിയായി ദുൎയ്യോധനന്റെ നാഗധ്വജപതാക പാറിക്കളിച്ചു. ഇത്തരത്തിൽ കോടാനുകോടി ജനങ്ങൾ കുരുക്ഷേത്രത്തിൽവന്നു നിരന്നു തമ്മിൽതമ്മിൽ വെട്ടിമരിക്കുവാൻ സന്നദ്ധരായി. നാഗന്മാരെ ജയിച്ചു ഇന്ത്യയെ കീഴടക്കിയ ആൎയ്യന്മാരുടെ രക്തം അവിടെത്തന്നെ വഷിക്കാനിടയായതു നോക്കുക.

---

## ൨൨ ഗീതോപദേശം

---

യുദ്ധത്തിനായി കുരുക്ഷേത്രത്തിൽ ഇരുകക്ഷികളും നിരന്നു. ഇരുസൈന്യങ്ങളിലും യോധന്മാർ ഹഷപൂർവ്വമാൎത്തുവിളിച്ചു. പൂമാലകളുടെ മണമെങ്ങും പരന്നു. വ്യൂഹം കെട്ടിക്കൂടിനിൽക്കുന്ന ഭടരൊന്നിച്ചു കേറുമ്പോൾ വലുതായ തിരക്കുണ്ടായി. വാദ്യഘോഷമെങ്ങും മുഴങ്ങി. പരസ്പരം നോക്കിനിൽക്കുന്ന ശൂരരായ യോദ്ധുകാമന്മാരുടെ ആർപ്പുവിളിയും ആനകളുടെ ചിന്നംവിളിയുമെല്ലായിടത്തും നിറഞ്ഞു. യുദ്ധാരംഭത്തിനു ശുഭകരമാണെന്നു തീ

ച്ചുപെടുത്തിയ ദിവസം പ്രതീക്ഷിച്ചു രണ്ടുകൂട്ടരും അക്ഷമരായിത്തീൎന്നു.

എന്നാൽ പാണ്ഡവന്മാർ അസ്വസ്ഥരായി. പിതാമഹൻ ആചാൎയ്യൻ മാതുലൻ മററു രക്തസംബന്ധികൾ മിത്രജനങ്ങളെന്നിവരോടെതിൎത്തു യുദ്ധം ചെയ്യുന്നതിൽ അവൎക്കു വലിയ കുണ്ഠിതമുണ്ടായി.

യുധിഷ്ഠിരൻ— ഏതൊരാപത്തൊഴിക്കാനാണോ ഞാൻ പലതരം ദുഃഖങ്ങളനുഭവിച്ചു് അതിദീൎഘമായ പതിമ്മൂന്നാണ്ടത്തെ വിവാസത്തിനുപോയതു് ആ ആപത്തിതാ പിന്നേയും വന്നുചേൎന്നു. നമുക്കു കൊല്ലാനൎഹതയില്ലാത്തവരോടെങ്ങനെ നാം യുദ്ധം ചെയ്യും? വന്ദ്യരായ ഗുരുജനങ്ങളേയും ജ്ഞാതികളേയും കൊന്നിട്ടു കിട്ടുന്ന വിജയത്തിലെന്തു സുഖമാണുള്ളതു്!

ഇതായിരുന്നു പാണ്ഡവന്മാരിലോരോരുത്തനുമുള്ള വിചാരം. അവരുടെ ഏഴക്ഷൌഹിണിസൈന്യവും ഉത്സാഹഭരിതരായി തുള്ളിച്ചാടിക്കൊണ്ടിരുന്നു; എങ്കിലും അവരുടെ പുറപ്പാടെന്തിനു്? സ്വന്തം ജ്ഞാതികളെ നിഗ്രഹിക്കുവാൻ! വിദേശീയരേയും അപരിചിതരേയും ഒന്നിച്ചുചേൎത്തു സ്വജനങ്ങളെ നിഗ്രഹിക്കാനൊരുമ്പെടുന്നു! ഇതിലധികം കഷ്ടമെന്തു്! എന്നാലതിനു വേറെ വല്ല നീക്കുപോക്കുമുണ്ടോ? യാതൊന്നുമില്ല. യുദ്ധംതന്നെ ശരണം. ഇരുപാൎശ്വക്കാരും കൈത്തരിപ്പോടുകൂടെ അക്ഷമരായിത്തീൎന്നസമയം അൎജ്ജുനനിങ്ങനെ പറഞ്ഞു. 'ഭഗവാനെ! കൃഷ്ണ! രണ്ടു സൈന്യങ്ങൾക്കുമിടയിലായി എന്റെ രഥം നിൎത്തുക. പോരിന്നൊരുങ്ങി വന്നവരേയൊ

൧൩ *

ക്കെ ഞാനൊന്നു നോക്കിക്കാണട്ടെ. ആരോടെല്ലാം എനിക്കീയുദ്ധത്തിലെതിൎക്കണം. ദുഷ്ടനായ ധാൎത്തരാഷ്ട്രന്റെ ഇഷ്ടം ചെയ്യാനായി ഇവിടെ യുദ്ധോദ്യുക്തരായി വന്നിട്ടുള്ളവരേയൊക്കെ ഞാനൊന്നു കാണട്ടെ' പാൎത്ഥന്റെ അപേക്ഷയനുസരിച്ച് രണ്ടു സൈന്യങ്ങൾക്കും ഇടയിലായി കൃഷ്ണൻ തേരു നിൎത്തി. അൎജ്ജുനൻ മുമ്പും പിമ്പും നോക്കി. പിതൃപിതാമഹന്മാർ, ആചാൎയ്യന്മാർ, മാതുലന്മാർ, ഭ്രാതാക്കന്മാർ, പുത്രപൌത്രന്മാർ, സഖാക്കൾ, ശ്വശുരന്മാർ, സ്നേഹിതന്മാരെന്നു തുടങ്ങി തങ്ങൾക്കേററം വേണ്ടപ്പെട്ടവരേയും അടുത്ത സംബന്ധികളേയും കുന്തീപുത്രനവിടെവെച്ചു കണ്ടസമയം അവരിൽ കനിവുദിച്ച് വിഷാദത്തോടെ 'കൃഷ്ണ! പോരിനൊരുങ്ങിവന്ന സ്വജനങ്ങളെ കണ്ടിട്ടെന്റെ ദേഹമെല്ലാം തളരുന്നു. തൊണ്ട വരളുന്നു. ദേഹം വിറയ്ക്കുന്നു. രോമഹൎഷമുണ്ടാകുന്നു. ത്വക്കെരിയുന്നു കയ്യിൽനിന്നു ഗാണ്ഡീവം സ്രംസിക്കുന്നു. നിൽക്കാൻ വയ്യാതാകുന്നു. എന്റെ മനസ്സു ഭ്രമിക്കുന്നു. എല്ലായിടത്തും ഞാൻ ദുൎന്നിമിത്തങ്ങൾ കാണുന്നു. സ്വജനങ്ങളെ പോരിൽ കൊന്നിട്ടു യാതൊരു ശ്രേയസ്സും ഞാൻ കാണുന്നില്ല. എനിക്കു യുദ്ധത്തിൽ വിജയമോ രാജ്യമോ സുഖമോ ആവശ്യമില്ല. ആൎക്കുവേണ്ടീട്ടാണോ നാം രാജഭോഗസുഖങ്ങളെ കാംക്ഷിക്കുന്നതു് അവരൊക്കെ ധനവും പ്രാണനുമുപേക്ഷിച്ചു യുദ്ധത്തിനു സന്നദ്ധരായി ഇതാ നിൽക്കുന്നു. ആചാൎയ്യപിതൃപുത്രപിതാമഹമാതുലശ്വശുരസ്യാലപൌത്രസംബന്ധിമാരായ ഇവരെ, അവരെന്നെക്കൊന്നാലും, ഞാൻ കൊല്ലുകയില്ല. ത്രൈലോ

ക്യാധിപത്യത്തിനു വേണ്ടിയും ഞാനവരെ നിഗ്രഹിക്കില്ല; പിന്നെയാണോ ഈ രാജ്യത്തിനുള്ള ആഗ്രഹം? ധാൎത്തരാഷ്ട്രന്മാരായ സ്വജനങ്ങളെ വധിക്കുന്നതിലെന്തു രസമാണു്? വധോദ്യതരായ ഇവരെക്കൊന്നാൽ നമുക്കു പാപമുണ്ടു്. സ്വജനഹിംസകൊണ്ടെന്തു സുഖം സിദ്ധിക്കും? ലോഭത്താലുള്ള കെട്ടുപായ ഈ പാപികൾ കുലക്ഷയത്താലും മിത്രദ്രോഹത്താലുമുണ്ടാവുന്ന മഹാപാപം അറിയുന്നില്ലെങ്കിൽ അറിയുന്നവരായ നാം അതിൽനിന്നു പിന്മാറേണ്ടതല്ലേ? ആശ്ചൎയ്യം കഷ്ടം! രാജ്യസൌഖ്യദുരാശയാൽ സ്വജനധ്വംസമായ മഹാപാപം ചെയ്വാൻ ഞങ്ങളൊരുങ്ങിയിരിക്കുന്നു. എതിൎക്കാതെ ശസ്ത്രംവെച്ച എന്നെ ആയുധപാണികളായി ധാൎത്തരാഷ്ട്രന്മാർ കൊല്ലുന്നതായാലും ക്ഷേമംതന്നെ.' എന്നോതി വില്ലുമമ്പും താഴത്തിട്ടു വിഷാദത്തോടെ തേൎത്തട്ടിലിരിപ്പായി.

(ആ വിധം അശ്രുപൂൎണ്ണാകുലേക്ഷണനായ അൎജ്ജുനനെ കണ്ടു) കൃഷ്ണൻ—വിഷമഘട്ടത്തിൽ ഈ കശ്മലം നിനക്കെവിടുന്നുണ്ടായി? അതു് അനാൎയ്യക്കൊത്തതും അസ്വൎഗ്ഗ്യവും അയശസ്യവും ആകുന്നു. പാൎത്ഥ! നിനക്കു ക്ലീബത്വമുണ്ടാകരുതു്. അതു യോഗ്യമല്ല. മനോദൌൎബ്ബല്യം ഉപേക്ഷിച്ചെഴുന്നേൽക്കുക.

അൎജ്ജുനൻ—കൃഷ്ണ! പൂജാൎഹരായ ഭീഷ്മദ്രോണാദികളെ ഞാനെങ്ങിനേയാണു പോരിലമ്പെയ്തു് എതിൎക്കേണ്ടതു്? ഈ പൂജ്യഗുരുക്കന്മാരെ കൊല്ലുന്നതിലും നല്ലതു ഇഹലോകത്തിൽ ഭിക്ഷയേറ്റുനടക്കുകയാണു്. അൎത്ഥകാമന്മാ

രായ ഗുരുക്കന്മാരെ കൊല്ലുന്നു എങ്കിൽ ഞാൻ ഇഹത്തിൽ ചോര പുരണ്ടിരിക്കുന്ന ഭോഗങ്ങളെ മാത്രം അനുഭവിക്കും. ഞാൻ ധമ്മസങ്കടത്തിൽപെട്ടിരിക്കുന്നു. ശ്രേയസ്കരമായതെന്തെന്നു് അങ്ങയുടെ ശിഷ്യനായ എന്നെ ശാസിച്ചാലും. വന്ദ്യരായ ഗുരുഭ്രാതന്മാരേയും മററു ജ്ഞാതികളേയും ഹിംസിച്ചു ശത്രുവിഹീനമായിത്തീരുന്ന ഈ രാജ്യാധിപത്യമോ അഥവാ സുരേശത്വം തന്നേയോ സിദ്ധിച്ചാലും എന്റെ ദുഃഖം നശിക്കാൻ ഞാനൊരുപായവും കാണുന്നില്ല. അതിനാൽ ഞാനൊരിക്കലും യുദ്ധം ചെയ്യില്ല.

കൃഷ്ണൻ — അശോച്യരെക്കുറിച്ചു നീ ശോചിക്കുന്നു. പ്രജ്ഞാവാദങ്ങളെ പറയുന്നു.

ഏവംവിധം ധർമ്മസങ്കടത്തിൽപെട്ട അജ്ജുനനെ കൃത്യബോധമുള്ളവനാക്കിത്തീക്കാൻ അതിനുമുമ്പും പിമ്പും പലതും പറഞ്ഞതും പറയാത്തതുമായ പല പ്രൌഢവിഷയങ്ങളെക്കുറിച്ചും ഭഗവാനുപന്യസിക്കയുണ്ടായി. ആ ഭയങ്കരഘട്ടത്തിലെ ശ്രീകൃഷ്ണോപദേശമാകുന്നു ലോകവിശ്രുതമായ * ഭഗവൽഗീത.

---

* എഴുനൂറു പദ്യങ്ങളടങ്ങുന്ന ഈ ഉത്തമഗ്രന്ഥം പതിനെട്ടദ്ധ്യായങ്ങളായി ഭാഗിക്കപ്പെട്ടിരിക്കുന്നു. അവയുടെ വിവരണം താഴെകൊടുക്കാം. 1 അജ്ജുനവിഷാദയോഗം 47 ശ്ലോകം, 2 സാംഖ്യയോഗം 72, 3 കമ്മയോഗം 43, 4 ജ്ഞാനകമ്മവിഭാഗയോഗം 42, 5 സന്യാസയോഗം 29, 6 അദ്ധ്യാത്മയോഗം 47, 7 ജ്ഞാനയോഗം 30, 8 താരകബ്രഹ്മയോഗം 28, 9 രാജഗുഹ്യയോഗം 34, 10 വിഭൂതിയോഗം 42, 11 വിശ്വരൂപദശനം 55, 12 ഭ

അൎജ്ജുനൻ യുദ്ധത്തിൽനിന്നു പിന്തിരിച്ചാൽ പാണ്ഡവന്മാൎക്കു വിജയം കൈവരില്ല. എന്തെന്നാൽ കൎണ്ണനെതിരാളിയില്ലാതാകും. അപ്പോൾ കൌരവന്മാർ ജയിക്കും. പാണ്ഡവന്മാരുടെ അഭാവത്തിൽ ധൎമ്മന്യായങ്ങൾ ലോകരംഗത്തിൽനിന്നു മറഞ്ഞുപോകും. ലോകം

---

ക്തിയോഗം 20, 13 ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം 34, 14 ഗുണത്രയവിഭാഗയോഗം 27, 15 പുരുഷോത്തമയോഗം 20, 16 ദൈവാസുരസമ്പദ്വിഭാഗയോഗം 24, 17 ശ്രദ്ധാത്രയവിഭാഗയോഗം 28, 18 മോക്ഷസന്ന്യാസയോഗം 78. ആകെ ശ്ലോകം 700. മഹാഭാരതം ഭീഷ്മപൎവ്വത്തിൽ ആകെ ഒരുനൂററിരുപത്തിരണ്ടദ്ധ്യായങ്ങളുള്ളതിൽ ഇരുപത്തഞ്ചാമത്തെ അദ്ധ്യായംകൊണ്ടു ഭഗവൽഗീത ആരംഭിക്കുകയും നാല്പത്തിരണ്ടുകൊണ്ടവസാനിക്കുകയും ചെയ്യുന്നു.

സപ്തശതി എന്നു പറയപ്പെടുന്ന ഭഗവൽഗീതയിൽ, മഹാഭാരതത്തിൽതന്നെ, എഴുനൂറു ശ്ലോകങ്ങളെ കാണുന്നുള്ളൂ. എന്നാൽ ഭീഷ്മപൎവ്വത്തിൽ ഗീതകഴിഞ്ഞ ഉടനേയുള്ള നാല്പത്തിമൂന്നാമദ്ധ്യായത്തിൽ ഇങ്ങനെ കാണുന്നു.

അറനൂറും ശ്ലോകമിരുപതും കല്പിച്ചു കേശവൻ
അയമ്പത്തേഴൎജ്ജുനൻചൊല്ലി അറുപത്തേഴു സംജയൻ
ധൃതരാഷ്ട്രർ ശ്ലോകമൊന്നു ഗീതയ്ക്കുള്ള കണക്കിതാം.

ഇപ്രകാരം എഴുനൂററിനാല്പത്തു ശ്ലോകം കാണണം ഗീതയിലെന്നു വരുന്നു. പക്ഷേ എഴുനൂറേയുള്ളൂ എന്നതു നമുക്കനുഭവസിദ്ധമാണല്ലോ. എതാനുംമുമ്പു കണ്ടുകിട്ടിയ കാണ്ഡുരഹസ്യമെന്ന ഗ്രന്ഥത്തിൽ കാണുന്ന ഗീതയിൽ എഴുനൂററിനാല്പത്തഞ്ചു ശ്ലോകങ്ങൾ തികച്ചും കാണുന്നുണ്ട്. അപ്രകാരമായാൽ മേൽപ്പറയപ്പെട്ട മഹാഭാരതവാക്യം അനൎത്ഥമാകും.

ക്രൈസ്തവകർമ്മങ്ങൾ നിറഞ്ഞു നരകസദൃശമായിത്തീരുക യും ചെയ്യും. അതുകൊണ്ടു ദുരൂഹവും ദുഷ്കരവുമായ കർമ്മംചെയ്തു ലോകത്തിൽ ധർമ്മസംസ്ഥാപനംചെയ്യേണ്ടുന്ന മനക്കരുത്തു അർജ്ജുനനുണ്ടാക്കിത്തീർത്തു — അതാ

---

കൃഷ്ണന്റെ നൂതനമതവും അതിന്റെ സ്വഭാവവും ഗീതയിൽ നിന്നു ഗ്രഹിക്കാം. ഈശ്വരൻ, സ്വധർമ്മം, പ്രവൃത്തി, ശ്രദ്ധ, ജ്ഞാനം, കർമ്മം, പുണ്യം; പാപം; കർമ്മയോഗം; ഭക്തിയോഗം; ഈശ്വരാരാധന, ആത്മപരിശോധന എന്നിങ്ങനെ അഭ്യുദയനിശ്രേയസകരങ്ങളായി നാം അവശ്യം അറിഞ്ഞിരിക്കേണ്ടുന്ന സംഗതികളൊക്കയും ഈ ചെറുഗ്രന്ഥത്തിലടങ്ങിയിരിക്കുന്നു.

ഭഗവൽഗീതയെപ്പററി ഇന്നത്തെ ചരിത്രകാരന്മാർക്കുള്ള അഭിപ്രായങ്ങളും ഈ ഘട്ടത്തിലെടുത്തു വിവരിക്കുന്നതു് അസ്ഥാനത്തിലാകയില്ലെന്നു വിശ്വസിക്കുന്നു. ശ്രീകൃഷ്ണചരിത്രം പലരും തങ്ങളുടെ മനോധർമ്മമനുസരിച്ചെഴുതിയിരിക്കുന്നതുപോലെ ഗീതയും തദ്വ്യാഖ്യാതാക്കന്മാർ അവരവരുടെ മതങ്ങളെ അനുസരിച്ചു വ്യാഖ്യാനിച്ചിരിക്കുന്നു. തന്നിമിത്തം നാനാമതങ്ങളുടേയും കക്ഷികളുടേയും വിഹാരഭൂവായിരിക്കുന്നു ഗീത. ആചാര്യന്മാരിലെത്രയെത്ര മതക്കാരുണ്ടോ അവരുടെ ഒക്കെയും അഭിപ്രായങ്ങൾ അതിൽ കാണാം. അതുകൊണ്ടു കൃഷ്ണന്റെ മതം എന്തായിരുന്നു എന്നറിയുന്നതിനു ഈ ആചാര്യന്മാരുടെ വ്യാഖ്യാനങ്ങൾ, സൂക്ഷ്മമാലോചിക്കുന്നതായാൽ, പ്രതിബന്ധങ്ങളായിരിക്കുന്നു. ഇപ്പോൾ നമുക്കു സിദ്ധിച്ചിരിക്കുന്ന ഗീത അതേനിലയിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടു പറഞ്ഞതായിരിക്കാനൊരിക്കലും തരമില്ല. അന്നും ഇന്നും ജനങ്ങൾ പദ്യരീതിയിൽ സംസാരിക്കാറില്ല. യുദ്ധവിവരങ്ങൾ സംജയനറിയുന്നതുതന്നെ വ്യാസാനുഗ്രഹത്താൽ ദിവ്യജ്ഞാ

യതു തന്റെ നൂതനമതത്തെ പ്രസംഗിച്ചതു്—കൃഷ്ണൻ ദീർഘകാലപ്രതീക്ഷിതമായ ഈ അവസരത്തിലാണു്. കോടാനുകോടിജനങ്ങൾ തമ്മിൽത്തല്ലി മരിക്കുവാനവിടെ ഒരുങ്ങിയിരിക്കുന്നു; എന്നാലതു നന്മതിന്മകളുടെ പോരാട്ടമായിരുന്നു. അതുകൊണ്ടു തീരുമാനിക്കേണ്ടിയി

---

നം സിദ്ധിച്ചിട്ടാണല്ലോ. അർജ്ജുനനു കൃഷ്ണൻ ഉപദേശം ചെയ്തപ്പോഴോ സഞ്ജയൻ ധൃതരാഷ്ട്രരാജാവിനോടു പറഞ്ഞപ്പോഴോ വ്യാസൻ അവരുടെ അടുക്കലെങ്ങും ഉണ്ടായിരുന്നതായി മഹാഭാരതത്തിലൊരിടത്തും പറഞ്ഞിട്ടില്ല. അതുകൊണ്ടു ഗീതയുടെ ഇപ്പോഴത്തെ രൂപം നിർമ്മിച്ചതു ശ്രീകൃഷ്ണനല്ലെന്നു നിശ്ചയം. എങ്കിലും അതു ശ്രീകൃഷ്ണാഭിപ്രായങ്ങൾക്കു വിപരീതമാകാനിടയില്ല. അതിനുള്ള കാരണം പറയാം. പാണ്ഡവന്മാർക്കുവേണ്ടി ഹസ്തിനപുരിക്കു ദൂതിനുപോയി കൃഷ്ണൻ ഉപപ്ലാവ്യത്തിൽ തിരിച്ചെത്തിയ ശേഷമാണല്ലോ യുദ്ധം കൂടാതെ മറെറാരു കഴിവുമില്ലെന്നു് അവർക്കു ബോദ്ധ്യപ്പെട്ടതു്. മഹാരഥന്മാരായ ഭീഷ്മദ്രോണകർണ്ണന്മാരോടെതിർക്കുവാൻ പാണ്ഡവപക്ഷത്തിൽ അർജ്ജുനനല്ലാതെ മററാരുമില്ല. അവരോ ധർമ്മതല്പരന്മാർ. സൈന്യമാണെങ്കിൽ ഏഴക്ഷൗഹിണിമാത്രം. സ്വജനങ്ങളെ കൊല്ലുന്നതിനേക്കാൾ നല്ലതു വനവാസത്തിനുപോകയാണെന്നു് ഇടയ്ക്കിടെ പറഞ്ഞുകൊണ്ടിരിക്കുന്നു സാത്വികനായ യുധിഷ്ഠിരൻ. ഗുരുദ്രോഹത്തിലുള്ള മഹാപാതകത്തെ ഭയപ്പെട്ടും വാത്സല്യപ്പെട്ടവരുടെ നേർക്കു അസ്ത്രം വിടുവാനുള്ള മടികൊണ്ടും അർജ്ജുനൻ പരുങ്ങുന്നു. ആ ഘട്ടത്തിൽ പാണ്ഡവന്മാരെ കൃത്യബോധമുള്ളവരാക്കാൻ അർജ്ജുനനെ അഭിമുഖമാക്കി ദീർഘമായൊരു തത്വോപദേശം കൃഷ്ണൻ ചെയ്തിരിക്കണം. അതിന്റെ സംക്ഷേപം ആദിമഹാഭാരതത്തിൽ യുദ്ധാരംഭവേളയിലെഴ

രുന്നതു ഈ ലോകത്തിൽ ധർമ്മത്തിനോ പാപചേഷ്ടിതങ്ങൾക്കോ ആധിപത്യം വേണ്ടതെന്നായിരുന്നു. ആ സമയം ലോകത്തിൻെറ ഭാവി സന്ദേഹഗ്രസ്തനായി വിഷാദിച്ചുഴലുന്ന പാണ്ഡുകുമാരനെ അവലംബിച്ചു. ലോകപിതാവിനു താൻ സൃഷ്ടിച്ച സകലസ്ത്രീപുരുഷന്മാരും ധർമ്മതല്പരരായി വർത്തിക്കണമെന്നാഗ്രഹമാണു യഥാർത്ഥത്തിലുള്ളതെന്നു വെളിപ്പെടേണ്ടുന്ന സന്ദർഭമായി.

---

തിച്ചേർത്തിരിക്കാനുമിടയുണ്ട്. യുദ്ധമുണ്ടായില്ലെന്നും പാണ്ഡവന്മാർക്കു ഗുരുദ്രോഹത്തിൽ വിമുഖതയുണ്ടായില്ലെന്നു വിചാരിക്കാനും തരമില്ല. വിഷണ്ണരായ പാണ്ഡവന്മാർക്കു കൃത്യബോധമുണ്ടാക്കുന്നതിനു കൃഷ്ണനല്ലാതെ മററാർക്കും കഴിയുന്നതല്ലായിരുന്നു. കൃഷ്ണാർജ്ജുനന്മാരില്ലെങ്കിൽ ഭാരതയുദ്ധവുമില്ല എന്നതു തർക്കമററതാണല്ലോ. ആ സ്ഥിതിക്കു മററസംഗതികളുടെ കൂട്ടത്തിൽ കൃഷ്ണോപദേശസംക്ഷേപത്തിനും വ്യാസനിർമ്മിതമായ ഭാരതത്തിൽ സ്ഥലമുണ്ടു തീർച്ച തന്നെ.

ഗീതോപദേശങ്ങൾക്ക് ഒരു പ്രത്യേകതയുണ്ട്. സർവ്വോപനിഷത്തുക്കളായ ഗോവിൻെറ ദുഗ്ദ്ധമാണു ഗീത എന്നു തന്മാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും അവയിലൊന്നിലും എത്തുവെടാത്ത പലേ പുതിയ ആശയങ്ങളും ആദർശങ്ങളും ഗീതയിൽ കാണും. അവയൊക്കെ എവിട്ടുനുണ്ടായി? സോപാപദേശങ്ങളെ ദൃഷ്ടാന്തരുവേണ, അഥവാ പ്രവൃത്തിമൂലം, ലോകത്തിനനുഭവപ്പെടുത്തിയ ഒരു പുരുഷസിംഹനിൽനിന്നായിരിക്കണം അവയുടെ ഉത്ഭവം. ആ പുരുഷനാര്? ശ്രീകൃഷ്ണൻതന്നെ. കൃഷ്ണകഥയെ പ്രതിപാദിക്കുന്ന പുരാണങ്ങളും ഭാരതവും വായിച്ചുനോക്കിയാൽ ശ്രീകൃഷ്ണൻ ഒരു പുതിയ മതസ്ഥാപനം ചെയ്തതായി നമുക്കു തോന്നും. എന്നാലിങ്ങനെ ചെയ്തിട്ടുണ്ടെന്നു ആവക പുരാണങ്ങളും ഭാരതവും വെളി

ധർമ്മത്തിനെപ്പൊഴൊക്കെയും വാട്ടംതട്ടുന്നു ഭാരത!
അധർമ്മാഭ്യുത്ഥാനവുമന്നാത്മസൃഷ്ടികഴിപ്പു ഞാൻ
സാധുസംരക്ഷണത്തിന്നും ദുഷ്ടസംശിക്ഷണത്തിന്നും
* ധർമ്മത്തിൻനിലനില്പിന്നും യുഗംതോറും ജനിക്കുവേൻ

എന്ന ഗീതാവചനം അന്വർത്ഥമാകുന്നതു നോക്കുക. ഗജാശ്വങ്ങളുടെ നിസ്വനവും തേരുരുളൊച്ചയും യോധാക്കളുടെ ഘോരാട്ടഹാസവും നിറഞ്ഞ കുരുക്ഷേത്രത്തി

---

വായിപ്പറയുന്നില്ല. പ്രസ്തുത പുരാണേതിഹാസങ്ങളിൽ അവിടവിടെയായി ചിന്നിച്ചിതറിക്കിടക്കുന്ന കൃഷ്ണോപദേശങ്ങൾ നോക്കിയാൽ അദ്ദേഹത്തിന്റെ ശരിയായ മതതത്വങ്ങൾ ഗീതയിൽ ക്രോഡീകരിക്കപ്പെട്ടിട്ടുണ്ടെന്നു നമുക്കനുഭവപ്പെടും. ഗുരുവധമോ ജ്ഞാതിനിഗ്രഹമോ വേണ്ടിവന്നാലെത്രതന്നെ ചെയ്തിട്ടും ധർമ്മസംസ്ഥാപനം വേണ്ടതാണെന്നും അങ്ങിനെ ചെയ്യുന്നതു പുണ്യകരമാണെന്നുമുള്ള ഉപദേശം ഗീതയിലല്ലാതെ മറെറാരു സംസ്കൃതഗ്രന്ഥത്തിലും വ്യക്തമായി പറയുന്നില്ല. ഗീതാതത്വങ്ങളെ ഈ പുസ്തകത്തിലെടുത്തുദ്ധരിക്കുന്നില്ല. എന്നാലേതു കാലത്തും ഏതു ദേശത്തും ഏതുമതസ്ഥനും സ്വീകാര്യങ്ങളായ ഉപദേശങ്ങളെ ഗീതയിലുള്ളു എന്നതു തീർത്തുപറയാം. ചുരുക്കിപ്പറയുന്നതായാൽ ശ്രീകൃഷ്ണജീവിതംതന്നെ ഗീതോപദേശങ്ങൾക്കു ഒരു ഉത്തമാദർശമാണ്.

* ഈ ഗീതാവാക്യവും 'ധർമ്മസംസ്ഥാപനത്തിനായി വളരെ ബുദ്ധന്മാർ ജനിച്ചുകഴിഞ്ഞു. ഇനിയും വളരെ ജനിക്കുവാനിരിക്കുന്നു' എന്ന ബുദ്ധമൊഴിയും 'അന്ത്യന്യായദിവസത്തിൽ ക്രിസ്തു വീണ്ടും പ്രത്യക്ഷമായി പാപികളേയും ദുഷ്ടന്മാരേയും ശിക്ഷിച്ചു സുകൃതികളെ അനുഗ്രഹിക്കും' എന്ന ബൈബിൾവാക്യവും ഒരേ അർത്ഥത്തെതന്നെ സൂചിപ്പിക്കുന്നു.

കേരള സാഹിത്യ അക്കാദമി

ലെ സമരഭൂമിയിൽവെച്ച് അജ്ജുനോപദേശദ്വാരാ ശ്രീകൃഷ്ണൻ ഈ ലോകത്തിൽ തൻെറ ഉത്തമാശയങ്ങളെ വിളംബരം ചെയ്തു. അതായത് അജ്ജുനനെ നിമിത്തമാക്കി ഭഗവാൻ ഈ ലോകത്തിൽ ധർമ്മസംസ്ഥാപനം ചെയ്തു. അജ്ജുനൻെറ വിഷാദം നീങ്ങി താഴത്തിട്ട വില്ലും ശരവും കയ്യിലെടുത്തു യുദ്ധത്തിന്നൊരുങ്ങി.

---

## ൨൩ മഹാഭാരതയുദ്ധം

---

നിശ്ചിതദിവസം വന്നു. യുദ്ധം തുടങ്ങി. സൈന്യങ്ങളെല്ലാം ഇളകി പരായി. രഥങ്ങളിലെല്ലാം അസ്ത്രശസ്ത്രങ്ങൾ നിറച്ചുവെച്ചു. ഗദ, കുന്തം, വാളിവയൊക്കെ എടുത്തുപിടിച്ചു ഭടന്മാർ സന്നദ്ധരായി. തേരിലേറിയ കൃഷ്ണാജ്ജുനന്മാർ ദിവ്യശംഖങ്ങളൂതി. ആ ശബ്ദം കേട്ട യോധന്മാക്ക മലമൂത്രങ്ങൾ പോയി. സിംഹസ്വനം കേട്ടാലിതരമൃഗങ്ങളെങ്ങനെ പേടിക്കുമോ അതുപോലെ ആയി ആ കടുരവം കേട്ടപ്പോൾ മററു യോദ്ധാക്കൾ. ഭൂമിയിൽനിന്നു പൊടി പൊങ്ങി. തമ്മിൽ തിരിച്ചറിയുവാൻ വിഷമമായി. പടപ്പൊടി പറപ്പിച്ചുംകൊണ്ടു കാററു തി ... ചില നിശ്ചയങ്ങളിരുകക്ഷികളും ചെയ്തു. 'യുദ്ധം കഴിഞ്ഞാൽ നമുക്ക പരസ്പരം പ്രീതി വേണം. ന്യായഭംഗമൊന്നും ചെയ്യരുത്. വാക്കാൽ യുദ്ധം ചെയ്യുന്നവരോട വാക്കാൽതന്നെ എതിക്കണം. തോററു സൈന്യം വിട്ടോടുന്നവരെ ഒരിക്കലും കൊല്ലരുത്. രഥിയോട രഥി

യും ആനയോടാനയും അശ്വത്തോടശ്വവും കാലാളോടു കാലാളും നേരിടണം. മറെറാരുത്തനോടു യുദ്ധത്തിലേർപ്പെട്ടവൻ, പ്രപന്നൻ, പിന്തിരിഞ്ഞവൻ, ശസ്ത്രമൊടുങ്ങിയവൻ, ശംഖഭേരീവാദകന്മാരിവരിലാരിലും ശസ്ത്രം പ്രയോഗിക്കരുതു്.

എല്ലാവർക്കും മുമ്പെ ഭീഷ്മരാണു്. പത്തു ദിവസത്തോളം സേനാനിയായിരുന്നുകൊള്ളാമെന്നു താൻ മുമ്പു തന്നെ ഏററിട്ടുള്ളതാണു്. അതിനാൽ ആ പത്തു ദിനമെങ്കിലും അർജ്ജുനന്റെ തീക്ഷ്ണബാണങ്ങളിൽനിന്നും ഭീമന്റെ ഗദാഹതിയിൽ നിന്നും തങ്ങൾക്കു രക്ഷ കിട്ടുമെന്നായിരുന്നു കൌരവപക്ഷീയരാശിച്ചിരുന്നതു്. കുരുവൃദ്ധനായ പിതാമഹൻ സൈന്യമെല്ലാമൊരററത്തുനിന്നു മറേറ അററം വരെ നടന്നു പരിശോധിച്ചു. അതിലവിടവിടെ ആയി ചില മാററങ്ങൾ ചെയ്തു ശത്രുക്കൾക്കു പ്രവേശിക്കാൻ തരമില്ലാതാക്കി. ആ വിധം തന്നെ പാണ്ഡവസേനയിലെ ധൃഷ്ടദ്യുമ്നനും, ഭീമനും ചെയ്തു. പാണ്ഡവന്മാർ കിഴക്കോട്ടും കൌരവന്മാർ പടിഞ്ഞാട്ടും തിരിഞ്ഞു നിന്നു.

യുദ്ധം മുറയ്ക്കു നടന്നു. ഭീഷ്മരുടെ ശസ്ത്രമേററു പാണ്ഡവസൈന്യം ക്ഷയിച്ചുതുടങ്ങി. ന്യാററുവക്കു സന്തോഷം വർദ്ധിച്ചു. അങ്ങനെ വരുന്നതു പിതാമഹനോടു യുദ്ധം ചെയ്വാൻ അർജ്ജുനനുള്ള വൈമനസ്യമാണെന്നു കൃഷ്ണൻ കണ്ടറിഞ്ഞു. ആ കുരുവൃദ്ധനോടെതിർക്കുവാൻ പാണ്ഡവസൈന്യത്തിൽ അർജ്ജുനനല്ലാതെ ആരുമുണ്ടായിരുന്നില്ലതാനും. പിതാമഹനെ കൊന്നില്ലെങ്കിൽ പാണ്ഡ

വന്മാൎക്ക് പരാജയം നിശ്ചയം തന്നെ. പത്താം ദിവസ ഭീഷ്മർ വില്ലുവെക്കുന്നതിനുമുമ്പായി പാണ്ഡവസേന മുഴുവനും മുടിഞ്ഞുപോകും. അതു കൂടാതെ കഴിക്കാൻ (ഭീഷ്മരെ കൊല്ലുവാൻ) കൃഷ്ണൻ അൎജ്ജുനനെ ധൈൎയ്യപ്പെടുത്താനൊരുങ്ങി. എന്തുതന്നെ പറഞ്ഞിട്ടും അൎജ്ജുനൻ മടിച്ചു നില്ക്കുന്നതും പാണ്ഡവസേന ക്ഷയിച്ചു വശമാവുന്നതും കണ്ടു കൃഷ്ണൻ കുതിരകളുടെ കടിഞ്ഞാൺ വിട്ടു താഴത്തു ചാടി ഒരു രഥചക്രമെടുത്തു ചുഴററി കാൎച്ചുവിട്ടുകൊണ്ടു ഭൂമി കുലുക്കി ഭീഷ്മരുടെ നേൎക്കോടിച്ചെന്നു. ഭീഷ്മരതുകണ്ടൊരു കുസലുംകൂടാതെ ഇങ്ങിനെ പറഞ്ഞു.

വന്ദ്യവന്ദ്യദേവ ജഗന്നിവാസ! തൊഴുന്നു ഞാൻ
മാധവ ചക്രപാണേ!
ലോകേശ! നീയെന്നെ വധിച്ചുവീഴ്ത്തു
തേൎത്തട്ടിൽനിന്നീയടരിൽ ശരണ്യ!
നീ കൊല്ലുകിൽ കൃഷ്ണ! നമുക്കു രണ്ടു-
ലോകത്തിലും നന്മ ലഭിക്കുമെല്ലോ.
മാനിച്ചു നീ യന്ധകവൃഷ്ണിനാഥ! മുപ്പാരിൽ-
വെച്ചെന്നെയെതിൎത്തിടാനീ.

അപ്പോഴേക്കും അൎജ്ജുനനോടിച്ചെന്നു കൃഷ്ണനെപ്പിടിച്ചു നിൎത്തി സാന്ത്വനവാക്കുകൾ പറഞ്ഞു തിരികെ തേരിലേക്കു തന്നെ കൊണ്ടുവന്നു. അന്നത്തെ യുദ്ധത്തിന്റെ മട്ടൊന്നു മാറി. അൎജ്ജുനൻ വാശിയോടെ ഭീഷ്മരോടേററു. പത്താംദിവസം വൈകുന്നേരം സൎവ്വസേനാനി പ്രവരന്മാ

യ ആ കുരുവൃദ്ധൻ അൎജ്ജുനന്റെ ബാണാഹതിയേറ്റു പോൎക്കളത്തിൽ * വീണു.

ഭീഷ്മരുടെ പതനത്തിനു ശേഷം ദ്രോണർ സേനാനിയായി. ആ വൃദ്ധനോടെതിൎക്കുവാൻ പാണ്ഡവപക്ഷത്തിൽ അൎജ്ജുനൻ തന്നെ ഉണ്ടായിരുന്നുള്ളു; പക്ഷെ ഈ സന്ദൎഭത്തിലും അൎജ്ജുനനല്പം മടിച്ചുനിന്നു. തന്നിമിത്തം പാണ്ഡവസേന വീണ്ടും ക്ഷയിച്ചു തുടങ്ങി. പാണ്ഡവരാജാവായ യുധിഷ്ഠിരനെ ബന്ധിച്ചു ദുൎയ്യോധനനു കൊടുക്കാമെന്നു ദ്രോണരേറ്റു പറഞ്ഞതു പാണ്ഡവന്മാൎക്കും അറിവായി. അന്നുതന്നെ ആയിരുന്നു അൎജ്ജുനനു സംശപ്തന്മാരോടെതിരിടേണ്ടിവന്നതു്. ഈ ഗോപസൈന്യത്തെ അസ്ത്രപരിശീലനം ചെയ്യിച്ചതു കൃഷ്ണനായിരുന്നു എന്നും അവരിലോരോരുത്തരും കൃഷ്ണതുല്യമായ അഭ്യാസവും ബലവും ഉള്ളവനായിരുന്നു എന്നും ഈ സന്ദൎഭത്തിൽ പ്രത്യേകമോൎക്കേണ്ടതാണു. അവരെ സൎവ്വം ജയിച്ചു യുധിഷ്ഠിരന്റെ രക്ഷയ്ക്കു അന്നേദിവസം തന്നെ എത്തുന്നതു അൎജ്ജുനനു എളുപ്പമുള്ളതായിരുന്നില്ല. സംശപ്തകന്മാരോടുള്ള യുദ്ധം അതിഭയങ്കരമായി. തന്റെ ശിക്ഷയിൽ വളൎന്നവരും തന്നെ ഹൃദയപൂൎവ്വം സ്നേഹിക്കുന്നവ

---

* എങ്കിലും ദേഹം വെടിഞ്ഞതു് ഉത്തരായനപ്പിറപ്പോടു കൂടിയായിരുന്നു; അന്നേക്കു ഭാരതയുദ്ധം കഴിഞ്ഞു് അമ്പതുദിവസമായി. എന്തുകൊണ്ടെന്നാൽ 'ചരമത്തിനപ്പും മുമ്പായി ഞാൻ കിടപ്പായിട്ടൈമ്പത്തെട്ടു രാത്രികഴിഞ്ഞുപോ'യെന്നു ആ മഹാരഥൻ പറഞ്ഞിരിക്കുന്നു.

ങ്ങളായ ഗോപകുമാരന്മാരെ ഓരോരുത്തരേയായി അൎജ്ജുനൻ അസ്ത്രംകൊണ്ടു ഭേദിച്ചു നിലംപതിപ്പിക്കുന്നതുകണ്ടുകൊണ്ടു യാതൊരു ചാഞ്ചല്യവും കൂടാതെ അൎജ്ജുനന്റെ തേരിൽ വിളങ്ങിയ ആ സാരഥിയുടെ ചിത്തവൃത്തി നോക്കുക! ഫലാപേക്ഷകൂടാതെ കൎമ്മം ചെയ്യുന്ന ഒരു ഉത്തമധീരപുരുഷനു് ഇഹത്തിൽ കാണുന്ന സൎവ്വചരാചരങ്ങളും ഉദ്ദിഷ്ടകാൎയ്യനിൎവ്വഹണത്തിനുതകുന്ന കരുക്കളാണെന്നു ദൃഷ്ടാന്തരൂപേണ ഉപദേശിക്കുകയാണു സംശപ്തകവധത്താൽ കൃഷ്ണൻ സാധിക്കുന്നതു്. ദ്രോണർ അന്നേദിവസം പത്മവ്യൂഹം ചമച്ചിരുന്നു. അതു ഭേദിച്ചുകത്തുകടക്കുവാനും വീണ്ടും പുറത്തുപോരുവാനും അൎജ്ജുനനുമാത്രമേ അറിവുണ്ടായിരുന്നുള്ളു. അതേസമയംതന്നെ അൎജ്ജുനൻ സംശപ്തകന്മാരോടേററാൽ ദ്രോണരുടെ പ്രതിജ്ഞയ്ക്കു ഭംഗംവരുത്താതെ കഴിക്കാമെന്നായിരുന്നു ദുൎയ്യോധനന്റെ വിചാരം. പക്ഷെ അൎജ്ജുനൻ വ്യൂഹഭേദത്തിനായി അതറിയുന്ന അഭിമന്യുവിനെ വിട്ടു. പതിനാറുവയസ്സുതികയാത്ത ആ കുമാരൻ അച്ഛനായ അൎജ്ജുനന്റേയും മാതുലനായ കൃഷ്ണന്റേയും ശിക്ഷയിൽ വളൎന്ന ഒരു വില്ലാളിവീരനായിരുന്നു. വ്യൂഹം ഭേദിച്ചു അതിനുള്ളിൽക്കടന്നു ശത്രുസൈന്യങ്ങളെ എമ്പാടും കൊന്നൊടുക്കിയ ആ രണശൂരകുമാരനു പുറത്തു പോരുന്നതിനുള്ള പരിചയം ഉണ്ടായിരുന്നില്ല. അതിനാലച്ഛൻവന്നെത്തുന്നതുവരെ വ്യൂഹത്തിനുള്ളിൽനിന്നുതന്നെ യുദ്ധംചെയ്യാമെന്നു നിശ്ചയിച്ചു, കൌരവസൈന്യം അററററുവീഴുന്നതും അഭിമന്യുകുമാരനെ ധൎമ്മയുദ്ധത്തിൽ ജയിക്കാൻ കഴികയില്ലെന്നും കണ്ടു

കൌരവന്മാർ യുദ്ധധർമ്മങ്ങളെല്ലാം വെടിഞ്ഞു എല്ലാവരും ഒന്നിച്ചുകൂടി പതിനാറുവയസ്സു തികയാത്ത ആ കുട്ടിയോടെതിൎത്തു. നിവൃത്തിയുണ്ടോ? തോൽക്കാതിരിക്കമോ? ദ്രോണൻ, കൎണ്ണൻ തുടങ്ങിയ മഹാരഥന്മാരെല്ലാം ഒരേ സമയത്തെതിൎത്താറെ അഭിമന്യു താഴെ പതിച്ചു. അപ്പോഴേക്കം ദുശ്ശാസനപുത്രനെത്തി ശിരച്ഛേദം ചെയ്തു. അധൎമ്മികളായ കൌരവൎക്ക ജയശംഖം മുഴക്കവാൻ ലജ്ജയുണ്ടായില്ല. പാണ്ഡവന്മാർ വ്യസനാക്രാന്തരായി. എല്ലാവരും സാധ്വിയായ ഉത്തരയെ അനുശോചിക്കയായി. വീരപ്രസൂവായ സുഭദ്രയെ അഭിനന്ദിക്കയായി. പാണ്ഡവന്മാരും വിരാടരും പാഞ്ചാലരും യദുക്കളും ദുഃഖാൎത്തരായിരിക്കെ സംശപ്തകവിജയം കഴിഞ്ഞു കൃഷ്ണപാൎത്ഥന്മാർ പാളയത്തിലേക്ക മടങ്ങി. അപ്പോഴെക്കം നേരം സന്ധ്യയായി. പ്രിയപുത്രനെ ശത്രുക്കൾ ചതിച്ചുകൊന്നതറിഞ്ഞാറെ അൎജ്ജുനൻ മോഹാലസ്യപ്പെട്ടു. 'അൎജ്ജുന! വ്യസനിച്ചിട്ടെന്തു ഫലം? എല്ലാവീരയോദ്ധാക്കളുടേയും ഗതി ഇതുതന്നെ. ജനിച്ചവന്നു മരണം നിശ്ചയമല്ലേ? അഭിമന്യുകുമാരൻ വീരസ്വൎഗ്ഗം പൂകി. ഇതാണല്ലോ എല്ലാം യോദ്ധാക്കളും കാംക്ഷിക്കുന്നതു്. കുമാരനെക്കുറിച്ചു വ്യസനിക്കരുതു്. ഭവാൻെറ സഹോദരന്മാർ വ്യസനിക്കുന്നു. അവരെ ആശ്വസിപ്പിക്കുക' എന്നുള്ള കൃഷ്ണവാണി കേട്ടു അൎജ്ജുനൻ ധൈൎയ്യത്തോടെ എഴുന്നേററു യുധിഷ്ഠിരനെ നോക്കി പറയുന്നു.

സത്യം ചെയ്യുന്നു കൊന്നേക്കാം * ജയദ്രഥനെ നാളെ ഞാൻ
ചാകുംപേടിച്ചവൻ ധാർത്തരാഷ്ട്രരെ കൈവിട്ടാക്കിലോ
നമ്മെയോ ശരണം കൃഷ്ണസ്വാമിയെയോ ഭവാനെയോ
അണയാഞ്ഞാൽ പ്രഭോ! കൊല്ലും ജയദ്രഥനെ നാളെ ഞാൻ
ആ ദുഷ്ടനെക്കൊന്നിടാതെ സൂര്യനസ്തമിക്കുകിൽ
ഇവിടെത്തന്നെ ഞാൻ കത്തും തീയിങ്കൽ ചെന്നു ചാടുവൻ.

പാർത്ഥന്റെ ശപഥോക്തി കേട്ടാറെ കൌരവന്മാർ വിറച്ചുപോയ്. പാണ്ഡവപക്ഷീയർ സന്തോഷിച്ചു. എന്നാൽ കൃഷ്ണനല്പം വിഷാദമാണുണ്ടായതു്. എന്തുകൊണ്ടെന്നാൽ കൌരവന്മാരെല്ലാം ഒത്തുചേർന്നു മനസ്സുവെച്ചാൽ പിറ്റേദിവസം അസ്തമിക്കുംവരെ ജയദ്രഥനെ രക്ഷിക്കുവാൻ വല്ലാരെ വിഷമമുണ്ടാവില്ല. പ്രതിജ്ഞാഭംഗം വന്നാലർജ്ജുനൻ തീയിൽച്ചാടി മരിക്കുമെന്നും ഭഗവാനറിയാം. അതിനാൽ കൃഷ്ണൻ ദാരുകനെ വിളിച്ചിങ്ങിനെ പറഞ്ഞു. 'സാരഥേ! പുത്രദുഃഖത്താൽ മതിമറന്ന അർജ്ജുനൻ നാളെ അസ്തമിക്കുന്നതിന്നു മുമ്പെ ജയദ്രഥനെ കൊന്നേക്കാമെന്നു സത്യംചെയ്തിരിക്കുന്നു. പാർത്ഥപ്രതിജ്ഞയ്ക്കു ഭംഗം വരുത്തുവാൻ ദുര്യോധനനും കൂട്ടുകാരും കഴിയുന്നതു യത്നിക്കും. വിജയൻ അപകടത്തിൽപ്പെടും. എന്തു

---

* ദുശ്ശളയുടെ ഭർത്താവായ ഈ സിന്ധുരാജാവായിരുന്നു വ്യൂഹമുഖത്തു നിന്നുകൊണ്ടു അഭിമന്യുവിനെ അനുഗമിക്കാനനുവദിക്കാതെ ഭീമനേയും ധൃഷ്ടദ്യുമ്നനേയും തടഞ്ഞതു്. തന്മൂലം നിസ്സഹായനായിത്തീർന്ന അഭിമന്യുവിനെ വധിക്കുന്നതിലും സൈന്ധവൻ പങ്കുകാരനായി.

ചെയ്തിട്ടും നാളെ അയാളെ രക്ഷിക്കണം. അതുകൊണ്ടു എന്റെ രഥമൊരുക്കി ആയുധങ്ങളൊക്കെ അതിൽ നിറച്ചു വെക്കണം. പാഞ്ചജന്യധ്വനി കേട്ടാൽ രഥമെന്റെ അടുക്കൽ കൊണ്ടുവരണം. ഒരു സമയം എനിക്കു * യുദ്ധം ചെയ്യേണ്ടതായി തന്നെ വരുന്നേക്കും' കൃഷ്ണാവലംബിയായ പാൎത്ഥൻ സൂൎയ്യനസ്തമിക്കും മുമ്പായി പിറേറന്നു ജയദ്രഥനെ വധിച്ചു്. അൎജ്ജുനൻ ദൃഢപ്രതിജ്ഞനായി, ദുൎയ്യോധനരു ജയാശ കുറഞ്ഞു. പിറേറ ദിവസത്തെ ദ്രോണരുടെ നേതൃത്വത്തിൽ യുദ്ധം തുടങ്ങീട്ടു അഞ്ചുദിവസമായി. എണ്ണത്തൊറു വയസ്സായ ആചാൎയ്യർ ക്ഷീണിച്ചു തുടങ്ങി. ഒടുവിൽ യുദ്ധം വേണ്ടെന്നുവെച്ചു വില്ലും ശരവും താഴത്തുവെച്ചു സമാധിയിലിരിപ്പായി. ആ പഴുതിൽ ധൃഷ്ടദ്യുമ്നൻ ദ്രോണന്റെ തേരിൽച്ചാടിക്കേറി അദ്ദേഹത്തിന്റെ ¶

---

* താൻ യുദ്ധംചെയ്കയില്ല എന്ന ഭഗവൽപ്രതിജ്ഞയ്ക്കു ഈ വാക്കുകൾ പ്രതിബന്ധങ്ങളാകുന്നില്ല. എന്തെന്നാൽ കൃപാണ്ഡവന്മാരുടെ രാജ്യാവകാശത്തെക്കുറിച്ചു തീരുമാനിക്കുന്നതല്ലായിരുന്നു പിറേറദിവസത്തെ യുദ്ധം. അൎജ്ജുനന്റെ ജയദ്രഥവധപ്രതിജ്ഞ മാത്രമേ സാധിക്കേണ്ടു എന്ന സന്ദൎഭനിവൃത്തിയായിരുന്നു അതുകൊണ്ടു സാധിക്കേണ്ടതു. അതിനാൽ യുദ്ധംചെയ്യേണ്ടി വരുന്നതായാൽത്തന്നെ കൃഷ്ണപ്രതിജ്ഞയ്ക്കു യാതൊരു ന്യൂനതയും വരുന്നതല്ലായിരുന്നു. പക്ഷെ അവയൊന്നുംകൂടാതെ കണ്ടുതന്നെ ജയദ്രഥവധം സാദ്ധ്യമായി.

¶ പാണ്ഡവൎക്കു ദ്രോണരെ കൊല്ലുവാൻ സാധിക്കില്ലെന്നു കണ്ടാറെ ധൎമ്മപഥത്തിൽനിന്നു വ്യതിചലിക്കുവാനവരെ കൃഷ്ണൻ പ്രേരിപ്പിച്ചതായി ഭാരതത്തിൽ പറഞ്ഞിരിക്കുന്നു. പുത്രനായ അശ്വ

തലയറുത്തു താഴത്തിട്ടു. കൌരവന്മാർക്കു വീണ്ടും ഒരാപത്തായി.

കർണ്ണൻ സേനാനായകനായി. അർജ്ജുനൻ ഇതേവരെ പകുതിമനസ്സോടെ യുദ്ധം ചെയ്തിരുന്നുള്ളു; കർണ്ണനെ പടത്തലയ്ക്കൽ കണ്ടപ്പോൾ ചൊടിച്ചു; ആരും പ്രേരിക്കേണ്ടാ എന്ന മട്ടായി. ശല്യസാരഥിയായ കർണ്ണൻ കൃഷ്ണസാരഥിയായ പാർത്ഥനോടു നേരിട്ടു. അന്നത്തെപ്പോലെ ഭയങ്കരമായ യുദ്ധം കുരുക്ഷേത്രത്തിൽ അതിനു മുമ്പുണ്ടായിട്ടില്ല. കർണ്ണൻെറ അസ്ത്രവർഷത്തിൽ പാഞ്ചാലന്മാർ പിന്തിരിഞ്ഞു. പാണ്ഡവപക്ഷത്തിലെ മഹാരഥന്മാർക്കു

---

ത്ഥാമാവു മരിച്ചുവെന്നു കേട്ടാൽ വ്യസനാധിക്യംകൊണ്ടു ദ്രോണർ വില്ലു താഴത്തുവെക്കും. അപ്പോൾ ചെന്നു ദ്രോണരെ കൊല്ലാം. അതുകൊണ്ടാചാര്യൻെറ അടുക്കൽ പോയി അശ്വത്ഥാമാവു ഹതനായെന്നൊരു വെളിപറയണം' എന്നു കൃഷ്ണൻ പറഞ്ഞു. അർജ്ജുനൻ അതിനോടും വഴിപ്പെട്ടില്ല. യുധിഷ്ഠിരനു സംശയമായി. തൽക്ഷണം ഭീമൻ അശ്വത്ഥാമാ എന്നു പേരായൊരാനയെ കൊന്നു ദ്രോണരുടെ അടുക്കെച്ചെന്നു അശ്വത്ഥാമാവു ഹതനായെന്നു പറഞ്ഞു. പക്ഷെ ഭീമവാണിയിലാചാര്യനത്ര വിശ്വസിച്ചില്ല. അതുകൊണ്ടു യുധിഷ്ഠിരനുച്ചത്തിൽ 'അശ്വത്ഥാമാ ഹതഃ' എന്നും താണസ്വരത്തിൽ 'കുഞ്ജരഃ' എന്നും പറകവെ ദ്രോണർ വില്ലുമമ്പും താഴെ വെച്ചു. തത്സമയം ധൃഷ്ടദ്യുമ്നൻ ചെന്നു ആചാര്യൻെറ ശിരസ്സറുത്തു.

ഇതാണു പുരാതനകഥ. ഇതു തീരെ സംഭാവ്യമല്ലെന്നു തെളിയിക്കാം. സത്യരക്ഷയ്ക്കായി പതിമൂന്നുകൊല്ലത്തെ വിവാസം കഴിച്ച യുധിഷ്ഠിരനോ ഗീതോപദേഷ്ടാവായ കൃഷ്ണനോ ഒരു വെ

കേരള സാഹിത്യ അക്കാദമി

ത്രയം അട്ടമായി. അവക്ക ജയാശ നശിച്ചുതുടങ്ങി. യുധിഷ്ഠിരൻ യുദ്ധകളത്തിൽനിന്നു തിരിച്ചോടി. ഭീമൻ പല്ലുകടിച്ചുംകൊണ്ടു ജ്യേഷ്ഠനെ കാക്കുവാനജ്ജുനനെ ഏല്പിച്ചു കണ്ണനോടെതിത്തു. അജ്ജുനനല്പം വിശ്രമമാവശ്യമാണെന്നു കണ്ടു കൃഷ്ണൻ അതിനനുവദിച്ചു. ഉദ്ദേശിച്ചഫലം അതിനുണ്ടായി. കുറച്ചുകഴിഞ്ഞപ്പോഴേക്കും പാത്ഥൻ കണ്ണനോടേററു. അവർ തമ്മിലതിഭയങ്കരമായി പോർ ചെയ്തു. അങ്ങനെയിരിക്കുമ്പോഠം കണ്ണന്റെ രഥ

---

ളിപറയുവാനോ പറയുവാൻപ്രേരിക്കാനോ മഹാഭാരതമെഴുതിയ വ്യാസക്കിങ്ങനെ ഒന്നുകല്പിച്ചെഴുതാനോ സാദ്ധ്യമല്ല. ഭീമസേനൻ ഭീരുവാകുന്നതും ദുയ്യോധനൻ അഹംഭാവംവെടിയുന്നതുംഎത്രത്തോളം സാദ്ധ്യമല്ലയോ അതുപോലെത്തന്നെയാകുന്നു യുധിഷ്ഠിരൻ നുണ പറയുന്നതും കൃഷ്ണൻ അതിനു പ്രേരിക്കുന്നതും. ഗുരുവധ (ബ്രാഹ്മണനിഗ്രഹം) ചെയ്ത പഞ്ചാലനെ നിർദ്ദോഷിയാക്കാൻ വേണ്ടി ആദിഭാരതത്തിൽ അനന്തരകാലത്തു ചില മാററങ്ങളുണ്ടാക്കിയതുകൊണ്ടാണു യുധിഷ്ഠിരനും കൃഷ്ണനും ധമ്മമാഗ്ഗത്തിൽനിന്നു പിഴച്ചതായി നമുക്കു തോന്നുന്നത്.

ദ്രോണർ അസ്ത്രംവെക്കുന്നതിനു നാലു കാരണങ്ങാഠം ഇന്നത്തെ മഹാഭാരതത്തിൽ കൊടുത്തിരിക്കുന്നു 1 അശ്വത്ഥാമാവു മരിച്ചതായികേട്ടിട്ടു 2 അനേകായിരംജനങ്ങളെ അനവശ്യമായി കൊന്നൊടുക്കുന്നതുകണ്ടിട്ടു ഋഷിമാരാചായ്യരെ ദുഷിവാക്കുകാഠംപറഞ്ഞു 3 ഭീമന്റെ ശകാരം 4 ആറദിവസം ഒന്നുപോലെ യുദ്ധംചെയ്തതുകൊണ്ടുള്ള ക്ഷീണം. ഇവയിലൊന്നാമത്തെ സംഗതിയെക്കുറിച്ചു പ്രസ്താവിച്ചുവല്ലോ. രണ്ടാമത്തേതു ദുസ്തരംതന്നെ. എന്തെന്നാൽ കബന്ധങ്ങാഠം തുള്ളുന്ന യുദ്ധക്കളത്തിൽ ഋഷികാഠംക്കു ചെന്നതിൽ

ചക്രങ്ങളിലൊന്നു ചളിയിലാണ്ടു തേരിളകാതായി. കൎണ്ണൻ പരിഭ്രമമായി. ഉടനെ ചക്രം പിടിച്ചു പൊന്തിക്കുവാൻ താഴത്തു ചാടി. 'അൎജ്ജുന! ക്ഷണനേരം ക്ഷമിക്കണം. യുദ്ധധൎമ്മങ്ങളെല്ലാം ഭവാനറിയാമല്ലോ. രഥചക്രം ഉയൎത്തുന്നതുവരെ അശസ്ത്രനായ എന്നെ പ്രഹരിക്കരുത്. ഭവാനൊരു മഹാരഥന്റെ പുത്രനും അതിലും കവിഞ്ഞൊരു മഹാരഥനും അല്ലേ? ധൎമ്മമോൎത്തു അല്പം താമസിക്കുക' എന്നു പറഞ്ഞ കൎണ്ണനെപ്പഴിച്ചു കൃഷ്ണൻ വചനും വചിച്ചു.

---

ക്കുവാനും അഥവാ എങ്ങിനെഎങ്കിലും ചെന്നുനിന്നു അവരുടെ മനസ്സുഴിഞ്ഞു വല്ലതും പറഞ്ഞു എന്നു വന്നാൽതന്നെ ദ്രോണൎക്കു കേൾക്കാനും സൌകൎയ്യമില്ലാത്തതാണല്ലോ. മൂന്നാമത്തതായ ഭീമന്റെ ശകാരമാണെങ്കിൽ അതിനു ആ സമയത്തൊരു വിലയുമില്ല. എതിരാളികൾതമ്മിൽ ചീത്തവാക്കു പറയുക പതിവാണ്. യുദ്ധത്തിൽ പ്രത്യേകിച്ചും. ആ ശകാരംകൊണ്ടു ബുദ്ധിയുള്ളവരാരും കലുങ്ങുകയില്ല. അശ്വത്ഥാമാവു ഹതനായി എന്നു യുധിഷ്ഠിരൻ പറഞ്ഞിട്ടും ദ്രോണരുടനെ വില്ലു താഴെ വെച്ചില്ല. അദ്ദേഹം കുറേക്കൂടി സായുധനായി യുദ്ധംചെയ്തു. അതിനുംപുറമെ അശ്വത്ഥാമാവു ചിരംജീവിയാണെന്നു ദ്രോണൎക്കറിയാം. ആ സ്ഥിതിക്കു യുധിഷ്ഠിരൻ ഒരു നുണപറഞ്ഞാൽതന്നേയും ആചാൎയ്യരതു വിശ്വസിക്കേണ്ടുന്നാവശ്യമില്ല. കൃഷ്ണനെപ്പോലെയുള്ളൊരു പുരുഷൻ നുണ പറയുവാനുപദേശിക്കുന്നതുമല്ല. മഹാഭാരതത്തിൽ നാലിടങ്ങളിലായി ദ്രോണരുടെ ചരമത്തെപ്പററി പ്രസ്താവിക്കുന്നു. 1 അനുക്രമണികാദ്ധ്യായം 2 പൎവ്വസംഗ്രഹാദ്ധ്യായം 3 ദ്രോണപൎവ്വത്തിലെ ആറുമേഴും അദ്ധ്യായങ്ങൾ 4 അശ്വമേധികപൎവ്വം. ഇവയിലൊന്നി

തിരിഞ്ഞീലത്രേ നീ പറഞ്ഞതിന്നിനി
പറഞ്ഞീടേണം ഞാനറിഞ്ഞിടും വണ്ണം
ജയതിധർമ്മമെന്നൊരുമൊഴി ചൊന്ന-
തറിഞ്ഞു നിന്നോടു പറഞ്ഞതാരിപ്പോൾ
എവിടെപ്പോയിരുന്നിതു മുന്നം ധർമ്മ-
മെവിടെനിന്നിപ്പോളിവിടേക്കു വന്നു
പലവുരു നിങ്ങൾ പലരുമൊന്നിച്ചു
പൊരുളുകൾ ചൂതുകെട്ടിപ്പിടിച്ചതും
നൃപതിതന്നുടെ സഭയിങ്കൽനിന്നു
ദ്രുപദപുത്രിയെപ്പിടിച്ചിഴച്ചതും
അരക്കില്ലത്തിലിട്ടടച്ചു തീയുംവെ-

ലും ദ്രോണരന്തരിച്ചതു അശ്വത്ഥാമാവിന്റെ മരണം കേട്ടു വില്ലു താഴത്തു വെച്ചതുകൊണ്ടാണെന്നല്ല. യുദ്ധത്തിൽ ക്ഷീണിച്ചപ്പോൾ പരബ്രഹ്മവിചാരം ചെയ്തതായി എല്ലാസന്ദർഭങ്ങളിലും ഒന്നുപോലെ പറയുന്നു. ആദിഭാരതത്തിലിങ്ങനെ ചൊവ്വില്ലാത്തൊരു സംഭവത്തെപ്പററി പ്രസ്താവിച്ചിരുന്നു എങ്കിൽ എല്ലാഘട്ടങ്ങളിലും അതുപോലെത്തന്നെ പറയേണ്ടതായിരുന്നു.

ദ്രോണർ മരിച്ചപ്പോൾ പാണ്ഡവന്മാരുടെ ഇടയിൽ കലഹമായി. അന്യായമായി ദ്രോണരെ കൊന്നതുകൊണ്ടു അർജ്ജുനൻ കലശലായി യുധിഷ്ഠിരനെ അധിക്ഷേപിക്കുന്നു, സാത്യകി അർജ്ജുനന്റെ ഭാഗത്തായി. ഭീമനും ധൃഷ്ടദ്യുമ്നനും അർജ്ജുനനെ ചീത്തപറഞ്ഞു. വായിൽവന്ന അസഭ്യങ്ങളൊക്കെ ഇരുകക്ഷികളും വർഷിച്ചിട്ടുണ്ട്. എന്നാൽ ദ്രോണഹതിയിലൊരുത്തനും കൃഷ്ണനെ കുററപ്പെടുത്തുകയുണ്ടായിട്ടില്ല. നുണപറയുവാൻ യുധിഷ്ഠിരനെ കൃഷ്ണൻ വാ

ച്ചൊരുക്കി സംസ്കാരാദികൾ നിങ്ങളുന്നും
അതിഷുമാരനാമഭിമന്യുതന്നെ
വധിച്ചുകൂടാഞ്ഞു വിഷണ്ണന്മാരായി-
ട്ടുരുവരൊന്നിച്ചിട്ടുരുകുലയായോ-
രറിവുകൂടാതെ ചതിച്ചുകൊന്നതും
പലനാളും നിങ്ങൾ പലരുമൊന്നിച്ചു
പലനാളും ചെയ്തോരധർമ്മകർമ്മങ്ങൾ
ഫലിച്ചതാണെങ്ങു ജയിക്കുന്ന ധർമ്മം
ഫലിക്കയില്ലെല്ലാ സ്വകർമ്മമെന്നിയെ

ഇതിനൊന്നും കൃഷ്ണൻ സമാധാനം പറഞ്ഞില്ല. എന്നാൽ കൃഷ്ണനാദ്യംതന്നെ അസ്ത്രാഹതിയിൽനിന്നു പാർത്ഥനെ വി

---

സ്തവത്തിൽ പ്രേരിപ്പിരുന്നു എങ്കിൽ അദ്ദേഹത്തിനും ശകാരമേൽക്കാതിരിക്കാൻ തരമില്ല. ക്ഷീണംനിമിത്തം വില്ലു താഴെവെച്ചു പരബ്രഹ്മത്തെ ധ്യാനിച്ചിരുന്ന ആചാര്യനെക്കൊന്നതിനാൽ പാഞ്ചാലനെ ബഹുജനങ്ങൾ പഴിക്കാതിരിക്കാൻവേണ്ടി ഒരു ആനക്കള്ളക്കഥ വ്യാസനിർമ്മിതമായ ആദിഭാഗത്തിൽ തള്ളിക്കയറ്റിയതാണ്. ശ്രീകൃഷ്ണൻ വിഷ്ണുവിന്റെ അവതാരമാകയാൽ എന്തുചെയ്താലും പാപമോ അപമാനമോ ധർമ്മവിരോധമോ അദ്ദേഹത്തെ ബാധിക്കയില്ലെന്ന മിഥ്യാബോധമാണ് ഇത്തരം നുണകളുണ്ടാകാനിടയായത്. അതുപോലെതന്നെ പാണ്ഡവപക്ഷത്തിലുണ്ടായ തെറ്റുകൾക്കെല്ലാം ഉത്തരവാദിത്വം കൃഷ്ണനിൽ ചുമത്തുന്നു. ഇതിനൊക്കെയും കാരണം അവതാരപുരുഷനായ കൃഷ്ണനെന്തും ചെയ്യാമെന്നും അതിൽ യാതൊരു പാപവുമില്ലെന്നുമുള്ള വെറും ഭ്രമമാകുന്നു. ഈവക കുകവികൾ നമ്മുടെ മതത്തിനും മതനേതാക്കന്മാർക്കും ചെയ്തിട്ടുള്ള അപരാധത്തിനൊരു കയ്യുംകണക്കുമില്ല.

ലക്കിയിട്ടത്രേ ഇത്രയും പറഞ്ഞത്. അതിന്റെ ഉദ്ദേശ്യം കൌരവരുടെ അധർമ്മങ്ങളെ ചൂണ്ടിക്കാണിക്കുക മാത്രമായിരുന്നു. ചക്രം ചള്ളിയിൽനിന്നുയർത്തി കർണ്ണൻ രഥത്തിൽച്ചാടിക്കയറി. യുദ്ധം വീണ്ടും തുടങ്ങി. ഒടുവിൽ പ്രതാപിയായ ദുര്യോധനന്റെ വലത്തുകയ്യും കൌരവസാമ്രാജ്യഹർമ്മ്യത്തെ താങ്ങുന്ന നെടുംതൂണുമായ ആ മഹാരഥൻ അർജ്ജുനന്റെ അസ്ത്രമേറ്റു മരിച്ചു രഥത്തിൽനിന്നു താഴെ പതിച്ചു. പാണ്ഡവന്മാർ ജയഭേരി മുഴക്കി. കൌരവസൈന്യം പേടിച്ചു നാലുദിക്കിലേക്കും ഓടി. *

ദുര്യോധനനു ജയകാംക്ഷ ക്ഷയിച്ചു. ഈ ഘട്ടത്തിലും വൃദ്ധനായ കൃപാചാര്യർ പാണ്ഡവരായി സന്ധി ചെയ്യാൻ ദുര്യോധനനെ പ്രേരിച്ചു. എന്നാൽ ഗർവ്വിഷ്ഠനായ കുരുപതി അതിനു വഴിപ്പെടുമോ? ഒരിക്കലുമില്ല. വിജയമോ മരണമോ രണ്ടാലൊന്നു വരുംവരെ പൊരുതാൻ തീർച്ചപ്പെടുത്തി പിറ്റേന്നു രാവിലെ മദ്രാധിപനാ

* ഭീഷ്മർ, അഭിമന്യു, ദ്രോണർ, കർണ്ണൻ, ശല്യർ, ദുര്യോധനൻ എന്നീ ദുർല്ലഭം ചിലരുടെ മരണത്തെപ്പറ്റി മാത്രമേ ഇവിടെ വിസ്തരിക്കുന്നുള്ളു. എന്നാലിരുപക്ഷങ്ങളിലും നിരവധി യോദ്ധാക്കന്മാരും മഹാരഥന്മാരും ചത്തൊടുങ്ങിയിരുന്നു. ദുർബ്ബുദ്ധിയായ ശകുനിയും പാഞ്ചാലരാജപുത്രിയെ കൌരവസദസ്സിലിട്ടു വലിച്ചിഴച്ച ദുശ്ശാസനനും കർണ്ണൻ മരിക്കുന്നതിനുമുമ്പെ ഹതരായി. വാസ്തവത്തിൽ കർണ്ണവധത്തിനു മുമ്പു തന്നെ ദുര്യോധനന്റെ എല്ലാ അനുജന്മാരും കൊള്ളാവുന്ന മറ്റു യോദ്ധാക്കന്മാരും അന്തരിച്ചിരുന്നു. എന്നാൽ പാണ്ഡവർക്കു യാതൊന്നും കോട്ടം തട്ടിയിരുന്നില്ല.

യ * ശല്യരെ സേനാപതിയാക്കി പാണ്ഡവന്മാരോടു ദുൎയ്യോധനൻ പിന്നേയും എതിൎത്തു. പകലധികം ചെല്ലുന്നതിന മുമ്പായി യുധിഷ്ഠിരന്റെ ശരമേററു ശല്യർ മരിച്ചുവീണു. കൌരവസൈന്യത്തിന്നൊരു രക്ഷയും ഇല്ലാതായി. അവർ പടക്കളത്തിൽനിന്നു നാനാ ഭാഗത്തേക്കും ¶ ഓടിത്തിരിച്ചു. തന്റെ മുമ്പിൽ വെച്ചുതന്നെ തന്റെ സൈന്യം ചിതറിപ്പോകുന്നതു കണ്ടു കുരുപതിയുടെ മുഖം വാടി. ആ പ്രതാപിയുടെ ധൈൎയ്യം സമസ്തവും അസ്തമിച്ചു. ഒരു കുതിരപ്പുറത്തു ചാടിക്കയറി യാതൊരകമ്പടിയും കൂ

---

* ശല്യർ നകുലസഹദേവന്മാരുടെ മാതുലനായിരുന്നു. പക്ഷെ യുദ്ധംചെയ്തതു കൌരവപക്ഷത്തിലാണ്. കൎണ്ണന്റെ സാരഥിയായിരിക്കുവാൻ പറഞ്ഞതിന്നു ശല്യൎക്കു വലിയ മാനഭംഗമുണ്ടായി. എന്തെന്നാൽ സാരഥ്യം വഹിക്കുന്നതു കാലത്തു രാജപദവിക്കു വളരെ പോരായ്മയായിരുന്നു. എന്നാൽ അൎജ്ജുനന്റെ സാരഥ്യം സന്തോഷപൂൎവ്വം കൈക്കൊണ്ട കൃഷ്ണന്റെ മനഃസ്ഥിതി ഒന്നുവേറെ ആയിരുന്നു. അദ്ദേഹത്തിന്നു മാനാപമാനങ്ങളിലും സ്തുതിനിന്ദകളിലും മനസ്സിനെ ഒരേ നിലയിൽ നിൎത്തുവാൻ സാദ്ധ്യമായിരുന്നു. നോക്കുക. ആ മഹാപുരുഷന്റെ യോഗ്യത. അക്കാലത്തെ നിശ്ചയപ്രകാരം ഒരു നല്ല സാരഥിയെ കിട്ടുന്നതു രഥിയായ യോദ്ധാവിന്നൊരു വലിയ സഹായമായിരുന്നു. സാരഥ്യകൎമ്മത്തിൽ കൃഷ്ണനോടു കഷ്ടിച്ചു കിടപിടിക്കുവാൻ ശല്യരേ ഉണ്ടായിരുന്നുള്ളൂ.

¶ ഈ സമയം പാണ്ഡവന്മാൎക്കു രണ്ടായിരം രഥങ്ങളും എഴുനൂറു ആനകളും അയ്യായിരം കുതിരകളും പതിനായിരം കാലാളുമേ ശേഷിച്ചിരുന്നുള്ളൂ.

കേരള സാഹിത്യ അക്കാദമി

ടാതെ ദുൎയ്യോധനൻ യുദ്ധഭൂമിയിൽനിന്നു വെച്ചൂടിച്ചു. കൌരവസൈന്യം ഹസ്തിനപുരത്തിലെത്തിച്ചേരുവാൻ കുതിച്ചുപാഞ്ഞു; പാഞ്ചാലർ അവരുടെ പിന്നാലെയും. കൌരവന്മാരുടെ പാളയത്തിൽ കടന്നു പാണ്ഡവന്മാർ ജയശബ്ദം മുഴക്കി. അശ്വാരൂഢനായ ദുൎയ്യോധനൻ ക്ഷണത്തിൽ അതിവിപുലമായൊരു വനത്തിന്റെ സമീപമെത്തി. ഉടനെ കുതിരപ്പുറത്തുനിന്നിറങ്ങി ഗദയും ചുമലിൽ വെച്ചു അടുത്തുണ്ടായിരുന്ന ഒരു സരസ്സിന്റെ വക്കത്തെത്തി അവിടെ ഇരുന്നു്, 'ഇനി മനുഷ്യരെ ആരെയും കാണുകയില്ലെ'ന്നു തീൎച്ചപ്പെടുത്തി. എന്നാൽ പാണ്ഡവന്മാർ ദുഷ്ടനെ എല്ലായിടത്തും അന്വേഷിച്ചിരുന്നു. ഒടുവിൽ ചില വേടന്മാർ മുഖാന്തരം ദുൎയ്യോധനൻ വനത്തിലുണ്ടെന്ന വിവരം അവൎക്കു കിട്ടി. അവരാസ്ഥലത്തു — സരസ്സിനു സമീപം— ചെന്നു പല ദിക്കിലും തിരഞ്ഞു നോക്കി. എന്നാൽ കുരുപതിയെക്കണ്ടില്ല. ഒടുവിൽ യുധിഷ്ഠിരനിങ്ങിനെ വിളിച്ചു പറഞ്ഞു; 'ദുൎയ്യോധന! നീ നമ്മുടെ വംശത്തിന്നൊരപകീൎത്തിതന്നെ. ക്ഷത്രിയനും ഒരു മഹാരഥനുമായിരുന്നിട്ടു നീ യുദ്ധം ചെയ്വാൻ മടിക്കയാണോ! പുറത്തുവന്നു ഞങ്ങളോടു യുദ്ധം ചെയ്യുക. നീ ഞങ്ങളെ ആരെയെങ്കിലും കൊല്ലുന്നപക്ഷം ഞാൻ സൎവ്വവും ഉപേക്ഷിച്ചു കാട്ടിലേക്കു പോവുന്നതാണു്. പോരിൽ രാജ്യം നേടുക. അല്ലെങ്കിൽ വീണു സ്വൎഗ്ഗം പ്രാപിക്കുക.' 'ശരി, ഞാനിതാ വരുന്നു' എന്നോതി * ഒളിഞ്ഞിരുന്ന സ്ഥലത്തുനിന്നു പു

* പാണ്ഡവന്മാർ വനത്തിലെത്തിയ സമയം ദുൎയ്യോധനൻ അവിടെയുള്ള സരസ്സിൽ മുങ്ങിക്കിടന്നിരുന്നതായി ഭാരതത്തിൽ പറയുന്നു. വെള്ളത്തിനടിയിൽ ജീവിച്ചിരിക്കുന്നതു സാധാരണ മനുഷ്യൎക്കു സാദ്ധ്യമല്ലാത്തതിനാൽ ആ ഭാഗം ഇവിടെ സ്വീകരിക്കുന്നില്ല.

റഞ്ഞേക്കുവിൻ, 'ഞാൻ നിങ്ങളോടൊക്കയും യുദ്ധംചെയ്ത ഭീഷ്മദ്രോണകൎണ്ണന്മാരെയും എന്റെ അനുജന്മാരേയും പോരിൽ വീഴ്ത്തിയതിന്റെ പക വീട്ടുന്നുണ്ടു്. എന്നാലിനി രാജ്യത്തിനു വേണ്ടിയല്ല യുദ്ധം. അതു ഞാൻ നിങ്ങൾക്കു സൌജന്യമായി തന്നിരിക്കുന്നു. ഇത്തരം രാജ്യങ്ങളെ ദുര്യോധനൻ ഭരിക്കേണ്ടതല്ല' എന്നു കുരുപതി പറഞ്ഞു.

യുധിഷ്ഠിരൻ — ദുര്യോധന! തന്റെ സൌജന്യമായി എനിക്കൊന്നും ആവശ്യമില്ല. നേരിട്ടുവന്നു യുദ്ധം ചെയ്യാനാണു ഞാനിപ്പോഴും ആവശ്യപ്പെടുന്നതു്. ഞങ്ങളെ ആരെ എങ്കിലും നിഗ്രഹിച്ചാൽ രാജ്യം ഭവാന്റേതാകും. ബാക്കിയുള്ള ഈ ഞങ്ങൾ വനവാസത്തിനു തന്നെ പോകുന്നതാണു്.

ദുര്യോധനൻ — കൊള്ളാം, ഞാൻ ഗദയെടുത്തു യുദ്ധം ചെയ്യാം. എനിക്കെതിരായിട്ടാരുണ്ടു! ഗദായുദ്ധത്തിൽ തഴക്കമില്ലാത്ത ഭവാനോടോ അൎജ്ജുനനോടോ എതിർക്കുന്നതെനിക്കു പോരായ്മയാണു്. അതുകൊണ്ടു ഭീമനുമായിപ്പൊരുതി ഞാനവനെ കാലനൂർക്കയക്കുന്നുണ്ടു്.

അവർ രണ്ടു മദിച്ച ആനകളെപ്പോലെ പോരാടി. ഗദപ്പയറ്റിൽ ഇരുവരും അതിസമൎത്ഥരായിരുന്നു. ലാക്കു നോക്കി ദുര്യോധനന്റെ * തുടയ്ക്കു ഭീമൻ ഒരടികൊടുത്തു.

---

ദുര്യോധനനെ ഗദായുദ്ധത്തിൽ ഭീമനു കൊല്ലാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ തുടയ്ക്കടിക്കാനായി സംജ്ഞ കാണിച്ചുകൊടുക്കാൻ കൃഷ്ണൻ അൎജ്ജുനനോടു പറഞ്ഞതായി ഭാരതത്തിൽ കാണുന്നു. ഇതും ഒരു വലിയ അസംബന്ധമാണെന്നതിനു സംശയമില്ല.

ഭീമഗദാഹതിയേററു ദുൎയ്യോധനൻ മോഹിച്ചുവീണു. ദുസ്സഹമായ ക്രോധത്തോടെ ഭീമൻ 'ദുഷ്ട! നീ രാജസദസ്സിൽവെച്ചു പാഞ്ചാലപുത്രിയെ അവമാനിച്ചുവല്ലൊണിളു' എന്നുച്ചത്തിൽ പറഞ്ഞു നിലംപതിച്ച കുരുപതിയുടെ തലയ്ക്കു വീണ്ടും വീണ്ടും ചവിട്ടി. തൽക്ഷണം യുധിഷ്ഠിരൻ മുന്നോട്ടു ചെന്നു 'ഭീമ! ഒരു രാജകുമാരന്റെ തലയ്ക്കു ചവിട്ടരുതു്. അയാളൊരു രാജവംശത്തിൽ ജനിച്ചവനും

---

ഒരു ഭടന്റെ നാഭിക്കുകീഴെ പ്രഹരിക്കുന്നതു യുദ്ധധൎമ്മത്തിനു വിരോധമാണു്. ഗീതോപദേശംചെയ്ത ധൎമ്മമൂൎത്തിയായ കൃഷ്ണൻ അൎജ്ജുനനെ ആ കൃത്യത്തിനു പ്രേരിക്കുകയൊ യുദ്ധധൎമ്മങ്ങളിൽനിന്നുംപോലും പിഴക്കാതെ പൊരുതിയ അൎജ്ജുനൻ സംജ്ഞ കാണിക്കുകയൊ ചെയ്തുവെന്നു വരാൻ തരമില്ല. അങ്ങനെയായാൽ വ്യാസന്റെ ഉത്തമകഥാപാത്രങ്ങളെല്ലാം ദുഷിച്ചുപോവും. കൌരവസദസ്സിൽവെച്ചു തുടയ്ക്കു താളംപിടിച്ചു് അതിന്മേലിരിക്കുവാൻ ദ്രൌപതിയോടു ദുൎയ്യോധനനാവശ്യപ്പെട്ടതും അതുകണ്ടരിശം മുഴുത്തു് 'ഞാനിവനെ തുടയ്ക്കടിച്ചു കൊല്ലുന്നുണ്ടു' എന്നു് അപ്പോൾ തന്നെ പ്രതിജ്ഞചെയ്തതും പ്രതിക്രിയേച്ഛുവായ ഭീമൻ മറന്നിരിക്കുവാനവകാശമില്ല. തുടയ്ക്കടിക്കുന്നതു ധൎമ്മമല്ലെങ്കിലും താനങ്ങനെ ചെയ്യുമെന്നൊരു ശപഥം ചെയ്തിട്ടുള്ളതു നല്ലപോലെ ഓൎത്തുകൊണ്ടുതന്നെ ആയിരിക്കണം ആയുധംപ്രഹരിച്ചതു്. അതിനു കൃഷ്ണനോ അൎജ്ജുനനോ ഉത്തരവാദിയല്ല. സൂക്ഷ്മംനോക്കുന്നതായാൽ വ്യാസന്റെ ഭീമനു മററു പാണ്ഡവന്മാരിലും ധൎമ്മമല്പം കുറവാണെന്നു കാണാം. പിന്നെ എന്തിനുവേണ്ടിയാണു കൃഷ്ണന്റെ തലയിലിങ്ങനെ ഒരപരാധം വെച്ചുകെട്ടുന്നതു? ദ്രോണവധഘട്ടത്തിൽ പറഞ്ഞതു് ഇവിടെ ആവൎത്തിക്കേണ്ടതില്ലെന്നു വിശ്വസിക്കട്ടെ.

കേരള സാഹിത്യ അക്കാദമി

നമ്മുടെ രക്തസംബന്ധിയുമല്ലേ? അതിനും പുറമെ മുറിപ്പെട്ടു നിലത്തു വീണു കിടക്കുന്നവനെ ഒരിക്കലുമിങ്ങിനെ ദ്വേഷിക്കരുതു്' എന്നു പറഞ്ഞു ഭീമനെ വളരെ ശകാരിച്ചു. തത്സമയം പാഞ്ചാലന്മാർ ദുൎയ്യോധനനെ കലശലായി അധിക്ഷേപിച്ചു. അതുകേട്ടു കൃഷ്ണൻ, 'ഛീ! പരാജിതനായ ശത്രുവിനെ ശകാരിക്കരുതു്. അയാൾക്കു വിധിച്ചതു കിട്ടിക്കഴിഞ്ഞു. നമുക്കു നമ്മുടെ പാളയത്തിലേക്കു പോവുക' എന്നരുളിച്ചെയ്തു.

പാണ്ഡവന്മാരും പാഞ്ചാലരും കുരുക്ഷേത്രത്തിലെത്തിയാറെ ഹസ്തിനപുരത്തിൽച്ചെന്നു വൃദ്ധനായ അന്ധഭൂപതിയേയും ഗാന്ധാരിയേയും ആശ്വസിപ്പിക്കാനായി യുധിഷ്ഠിരൻ കൃഷ്ണനോടാവശ്യപ്പെട്ടു. എന്നാൽ ഹസ്തിനപുരത്തിൽ ആശ്വാസവാക്കിനു യാതൊരിടവും ഉണ്ടായിരുന്നില്ല; പിതൃഭ്രാതൃപുത്രസഹോദരന്മാരുടെ മരണം നിമിത്തം സ്ത്രീകൾ മാറത്തടിച്ചു നിലവിളികൂട്ടാത്ത ഗൃഹങ്ങളൊന്നും അവിടെ ഉണ്ടായിരുന്നില്ല. അതു കേട്ടപ്പോൾ പാണ്ഡവന്മാരുടെ ആഹ്ലാദം ശമിച്ചു. അനേകായിരം സ്ത്രീകൾ തങ്ങൾക്കു പ്രിയപ്പെട്ടവർ, യുദ്ധകളത്തിൽ മരിച്ചുകിടക്കുന്നതു കാണാനായി കണ്ണീർ വാൎത്തു യാത്രയായി. പാണ്ഡവന്മാൎക്കു് അതേവരെയുണ്ടായ സന്തോഷം ദൂരെപ്പോയി. ഗദാപ്രഹരമേററു ദുൎയ്യോധനൻ വീണശേഷം പ്രതിക്രിയാതല്പരനും ഒരു അവധാനക്കയ്യിരമാത്രം കൌരവസേനാനിയായി അഭിഷിക്തനുമായ അശ്വത്ഥാമാവു പാണ്ഡവശിബിരത്തിൽ കിടന്നുറങ്ങിയിരുന്ന ദ്രൌപദേയന്മാരഞ്ചുപേരേയും പാഞ്ചാലകുമാരരായ ശി

ഖണ്ഡി ധൃഷ്ടദ്യുമ്നന്മാരേയും മററു പലരേയും * വെട്ടിക്കൊന്നു. അവസാനത്തിൽ ശിബിരത്തിനു തീവെക്കുകയും ചെയ്തു. പഞ്ചപാണ്ഡവന്മാർക്കൊന്നും പാറിയില്ല; എന്തെന്നാൽ അവരന്നു ആ ശിബിരത്തിലല്ലാ കിടന്നുറങ്ങിയതു്. നേരം പുലർന്നതോടുകൂടി ഈ പൈശാചികകൃത്യം പുറത്തായി. യുദ്ധം അവസാനിച്ചു.

---

# ൨൮ യുദ്ധശേഷം

---

വിപുലമായ ഹസ്തിനപുരം വിധവകളുടേയും മാതാപിതാക്കന്മാരില്ലാത്ത കുട്ടികളുടേയും കണ്ണീരിൽ മുഴുകി. യുദ്ധം കഴിഞ്ഞു ശേഷിച്ച കൌരവപക്ഷക്കാർ പാഞ്ചാലരെ ഭയപ്പെട്ടു പല ദിക്കുകളിലേക്കും ഓടിപ്പോയി. ഒരു

---

* ഈ നീചകൃത്യത്തിൽ ദ്രൌണിയെ പ്രധാനമായി സഹായിച്ചതു കൃപരും കൃതവർമ്മാവുമായിരുന്നു.

മഹാത്മാവാം ദ്രോണപുത്രൻ ശിബിരം പൂകിയപ്പോഴെ
കൃപരും കൃതവർമ്മാവും നിന്നു കൈനില വാതിലിൽ
ദ്രോണപുത്രൻ പാർത്തു കണ്ടു യത്നമാണ്ട രഥീന്ദ്രരെ
പ്രഹൃഷ്ടനായ് മെല്ലെയിതോതിനാൻ അവനീപതെ!
കിണഞ്ഞേററാൽ നിങ്ങൾ രണ്ടുപേരും സർവക്ഷത്രം മുടിക്കുവാൻ
പിന്നെയെന്തോ യോധശേഷം വിശേഷിച്ചുമുറങ്ങവേ
ഞാൻ കടപ്പേൻ കൈനിലയ്ക്കു കാലനെപ്പോലെ ചുററവേൻ
ഒരാളും നിങ്ങളെ വിട്ടു ജീവനോടൊഴിയാപ്പടി
ചെയ്തുകൊള്ളണമേ നിങ്ങളെന്നാണെന്നുടെ നിശ്ചയം.

കാലത്തു സസ്യസമ്പൂർണ്ണയായിരുന്ന കുരുജാംഗലം ഭയാനകമായ മരുഭൂമിയായി. യുധിഷ്ഠിരൻെറ ഹൃദയം തകൎന്നു. സൎവ്വസസ്യധനാഢ്യയായി പൂൎവ്വികന്മാർ രക്ഷിച്ചുവന്ന രാജ്യം താൻമൂലം അധഃപതിച്ചതോൎത്തു പ്രഥമപാണ്ഡവൻ പൊട്ടിക്കരഞ്ഞു. അദ്ദേഹം അൎജ്ജുനനേയും മററു സഹോദരന്മാരേയും വിളിച്ച് "ജനങ്ങളിങ്ങനെ മാറത്തടിച്ചു കരയുന്നതു കേട്ടുകൊണ്ടു ഞാനിവിടെ ഇരിക്കില്ല. ഈ ബഹളമൊക്കെ വിട്ടു കാട്ടിൽപ്പോയി സ്വാസ്ഥനായിരിപ്പാനാണു ഞാൻ വിചാരിക്കുന്നതു്. ഈ രാജ്യം ഭരിക്കുന്നതിലും നല്ലതു ഭിക്ഷയെടുത്തു ദിവസം കഴിച്ചുകൂട്ടുകയാണു" എന്നു പറഞ്ഞു. ദ്രൌപദിയും സഹോദരന്മാരും മററു ബന്ധുക്കളുമൊക്കെക്കൂടി പറഞ്ഞിട്ടും യുധിഷ്ഠിരൻ വഴിപ്പെടാതെ വനവാസത്തിനുതന്നെ ഉന്നുന്നതു കണ്ടു ശ്രീകൃഷ്ണൻതന്നെ അവരുടെ അഭിപ്രായത്തെ പിന്തുടൎന്നു പറയേണ്ടതായിവന്നു. പാണ്ഡവരാജാവിൻെറ വൈമുഖ്യം നീങ്ങി. ഉടനെ ഹസ്തിനപുരിയിൽ പ്രവേശിച്ചു പൈതൃകമായ സിംഹാസനത്തിൽ അഭിഷിക്തനായി. അതിനുശേഷം കൃഷ്ണൻ, ഉത്തരായനം പ്രതീക്ഷിച്ചു ശരശയ്യയത്തിൽ കിടക്കുന്ന പിതാമഹൻെറ പരിചൎയ്യക്കായി, പാണ്ഡവന്മാരെ നിയോഗിച്ചു. 'സകലകലാജ്ഞാനങ്ങളുടെ നിധിയാകുന്നു ഭീഷ്മർ. സ്വാനുഭവങ്ങളാൽ പരിപക്വത സിദ്ധിച്ച ആ വിജ്ഞാനക്കലവറ ധൎമ്മിഷ്ഠനും രാജ്യഭരണകുശലനും നിഷ്കാമകൎമ്മിയുമായ ഗാംഗേയനോടുകൂടി ഈ ലോകത്തിൽനിന്നു മറയും. അതിനാൽ രാജാവിൻെറ നിലയിൽ പ്രജാവത്സലനായ അങ്ങുന്നു ആസന്നമരണനാ

യ പിതാമഹനിൽനിന്നു ധർമ്മോപദേശത്തിനു് അഹ്നാകുന്നു് എന്നോതിയ വൃഷ്ണികുമാരനൊന്നിച്ചു പാണ്ഡവന്മാർ ഭീഷ്മസന്നിധിയിൽ പ്രവേശിച്ചു.

കൃഷ്ണൻ — കുരുവൃദ്ധ! സർവ്വശാസ്ത്രവിശാരദനും പരിശുദ്ധാത്മാവായ അങ്ങുന്നു അധികം താമസിക്കാതെ ഇഹവാസം വെടിയും. രാജധർമ്മവിജ്ഞാനവും മററു ശാസ്ത്രബോധവും ഭവാനെപ്പോലെ മററാക്കുമില്ല. ധർമ്മശാസ്ത്രത്തിൽ കുശലനായ അങ്ങുന്നു് ഒരു പിതാവിൻെറ നിലയിൽ മതം ശാസ്ത്രം രാജനീതി മുതലായവയെ പാണ്ഡവന്മാക്കുപദേശിക്കണം.

ഭീഷ്മർ——ഭഗവാനെ! സർവ്വധർമ്മകർമ്മങ്ങളുടേയും ഉല്പത്തി ഭവാനിൽനിന്നാണല്ലോ. ഭവാനറിയാത്തതൊന്നുമില്ല. പാണ്ഡവോപദേശത്തിനു അഹ്നങ്ങുന്നുതന്നെ. എനിക്കു മരണം അടുത്തിരിക്കുന്നു. ധാരണയ്ക്കു ശക്തിപോരാ. എങ്കിലും ഭവാൻെറ ആജ്ഞയെ അനുസരിക്കാമെന്നുമാത്രം.

ഈ വിധം ഭഗവൽപ്രേരിതനായ ഭീഷ്മർ പാണ്ഡവന്മാരോടായി ശ്രീകൃഷ്ണസന്നിധിയിൽ വെച്ചു ചെയ്തു അതിദീർഘമായ ഉപദേശപ്രസംഗമാണു ഭാരതം ശാന്ത്യനുശാസന പർവ്വങ്ങളിൽ കാണുന്നതു്. ശ്വാസം മന്ദീഭവിക്കുന്നതുവരെ ആ കുരുവൃദ്ധൻ സംസാരിച്ചു. ഒടുവിൽ ആത്മാവിലാത്മാവിനെക്കണ്ടുകൊണ്ടു ഉത്തരയാനപ്പിറപ്പിൽ ആ മഹാൻ ഭൌതികദേഹമുപേക്ഷിച്ചു. യുധിഷ്ഠിരൻ വ്യസനാന്ധനായി. ചെറുപ്പംമുതൽക്കു സ്വന്തം അച്ഛനെപ്പോലെ തന്നെ ലാളിച്ചു വളർത്തിയ ഭീഷ്മർ ദിവംഗതനായതിൽ പാണ്ഡവരാജാവിൻെറ വ്യസനത്തിനു് ഒരതിരില്ലാ

തായി. അദ്ദേഹം ഒരു കുട്ടിയെപ്പോലെ കരഞ്ഞു മൃതനായ പിതാമഹന്റെ കാൽക്കൽ വീണു. തനിക്കുള്ള രക്തസംബന്ധികളും വേണ്ടപ്പെട്ട മററുള്ളവരും മരിച്ചശേഷമുള്ള ജീവിതദശയിൽ യുധിഷ്ഠിരൻ യാതൊരു സുഖവും കണ്ടില്ല. ബന്ധുക്കളുടെ മരണത്തിനു ഹേതുവായതു താനായിരുന്നു എന്ന അഹങ്കാരമായിരുന്നു യുധിഷ്ഠിരനുണ്ടായതു്. അതത്രയും നശിപ്പിച്ചു ശ്രീകൃഷ്ണൻ യുധിഷ്ഠിരനോടു പാപനാശനകരങ്ങളായ അശ്വമേധങ്ങളും മററുയാഗങ്ങളും ചെയ്യാനാജ്ഞാപിച്ചു. അതിനിടയിൽ പുത്രമരണത്തിൽ മാഴ്കിയിരുന്ന സുഭദ്രയെക്കൂട്ടി കൃഷ്ണൻ ദ്വാരകയ്ക്കു പോയി. ഏതാനും മാസങ്ങൾ ചെന്നശേഷം യുധിഷ്ഠിരമഹാരാജാവിന്റെ അശ്വമേധത്തിനായി യദുമുഖ്യരോടുകൂടി ശ്രീകൃഷ്ണൻ ഹസ്തിനപുരിക്കു ചെന്നു. അവിടെ എത്തിയപ്പോൾ പാണ്ഡവന്മാരും മററുപുരവാസികളുംകൂടി ദുഃഖിച്ചു കരയുകയായിരുന്നു. അഭിമന്യുവിന്റെ പത്നിയായ ഉത്തര പ്രസവിച്ചു ഒരു മൃതശിശുവിനെ ആയിരുന്നു. പാണ്ഡവവംശത്തിന്റെ മൂലച്ഛേദംവന്നു എന്ന നിലയായി. കൃഷ്ണനെത്തിയതറിഞ്ഞു് എല്ലാവരും ഓടിച്ചെന്നു അദ്ദേഹത്തിന്റെ കാൽക്കൽവീണു് മുറവിളിയായി. 'എന്റെ കുട്ടി ജീവിച്ചില്ലെങ്കിൽ ഞാൻ തന്നെത്താൻ കുത്തിമരിക്കും' എന്നായി ഉത്തര. ഈ വിഷമാവസ്ഥയിൽ 'കുട്ടി ജീവിക്കുമോ എന്നു ഞാനൊന്നു പരീക്ഷിക്കട്ടെ' എന്നോതി അതിനെ മടിയിലെടുത്തുവെച്ചു്, 'എന്റെ ആയുഷ്കാലത്തിൽ ഞാനൊരിക്കലെങ്കിലും നുണപറയുകയോ യുദ്ധത്തിൽനിന്നു പിന്തിരിക്കുകയോ ഉണ്ടായി

ട്ടില്ല; ഇതുകൊണ്ടു ഞാൻ വല്ല പുണ്യവും നേടിയിട്ടുണ്ടെങ്കിൽ ഈ കുട്ടി ജീവിക്കട്ടെ. ധർമ്മവും ഈശ്വരവിശ്വാസവും എനിക്കെത്രത്തോളം പ്രിയകരങ്ങളോ അതേവിധത്തിലായിരുന്നു എന്റെ അഭിമന്യു; അതുകൊണ്ടീക്കുട്ടിക്കു ജീവനുണ്ടാവട്ടെ. ഞാൻ അർജ്ജുനനോടൊരിക്കലും ശണ്ഠ പിണഞ്ഞിട്ടില്ല; അതിനാലീക്കുട്ടിക്കു വീണ്ടും പ്രാണനുണ്ടാവട്ടെ, ധർമ്മവും പരമാർത്ഥവും എന്നിൽ വർത്തിക്കുന്നുവെങ്കിൽ ഈ കുട്ടി സജീവനാകും' എന്നു കൃഷ്ണൻ പറഞ്ഞു. കുട്ടിക്കു സാവധാനത്തിൽ ജീവനുണ്ടായി. പതുക്കെ കണ്ണു മിഴിച്ചു. പാണ്ഡവന്മാർക്കും ബന്ധുക്കൾക്കും വലിയ ആഹ്ലാദമായി. ഈ കുട്ടിയാണ് പിന്നീടു പരീക്ഷിത്തെന്ന നാമത്തിൽ വിഖ്യാതനായിത്തീർന്നതു്. അശ്വമേധം കഴിഞ്ഞു. അതിഥികളൊക്കെ പിരിഞ്ഞു. പാണ്ഡവന്മാരെ പ്രീതിപൂർവ്വം ആശ്ലേഷിച്ചു കൃഷ്ണനും യാത്രയായി. അതിൽപ്പിന്നെ ഭഗവാൻ ഹസ്തിനാപുരത്തിലേക്കു വരികയോ പാണ്ഡവന്മാരെ കാണുകയോ ഉണ്ടായിട്ടില്ല.

---

## ൨൭ ശ്രീകൃഷ്ണന്റെ അന്ത്യകാലം.

---

ഈവിധം ദുഷ്ടരാജാക്കന്മാരെ ഒക്കെയും കൊന്നൊടുക്കി രാജ്യത്തിൽ അത്യുത്തമനും നിഷ്കളങ്കനുമായ ഒരു രാജാവിനെ വാഴിച്ചു നാനാപ്രകാരത്തിൽ ധർമ്മസംസ്ഥാപനംചെയ്തു കൃഷ്ണൻ ദ്വാരകയിൽ വസിക്കുമ്പോൾ യദുക്കളിൽ അന്തഃഛിദ്രം മുഴുത്തു. പല ശാഖകളും ഉപശാഖ

ക്കളുമുള്ള അവരുടെ ഇടയിൽ കലഹമുണ്ടായി. അവർ വല്ലാത്ത അഹംഭാവികളായി. കൃഷ്ണൻെറ ഔന്നത്യത്തിൽ ഗർവ്വവർദ്ധിച്ചുള്ള ജ്ഞാതികൾക്കായിരുന്നു. നിമിഷം പ്രതി അവൎക്ക് ദുസ്വഭാവം വൎദ്ധിച്ചുവന്നു. ഒടുവിൽ ആ വൃഷ്ണികൾക്ക മദ്യപാനത്തിൽ വല്ലാത്ത ആസക്തി മുഴുത്തു. അതുകണ്ടപ്പോൾ യദുമുഖ്യൻ ഇങ്ങിനെ ഒരു വിളംബരം ചെയ്തു.

ഇന്നേമുതൽക്കെന്നുമിന്നുവൃഷ്ണ്യന്ധകകുലങ്ങളിൽ
സുരാസവം തീൎക്കരുതു പുരവാസികളാരുമേ
പേയമാരാനുമെങ്ങാനും തീൎത്തതിങ്ങറിവാകുകിൽ
ജീവനോടായവൻ കേറും ശൂലം ബാന്ധവരൊത്തുതാൻ

എന്നിട്ടും യാദവന്മാർ നിമിഷംതോറും കുടിച്ചു മത്തരായി പരദ്രോഹം ചെയ്തുകൊണ്ടിരുന്നു. കൃഷ്ണനോടപ്പടിച്ചാരും ഇവരെപ്പററി ആവലാതി പറഞ്ഞില്ലെന്നു മാത്രം. സ്വജനങ്ങൾ ദുർവൃത്തരായതു കണ്ടു ബുദ്ധി ക്ഷയിച്ചു അവരോടു പ്രഭാസതീൎത്ഥത്തിൽ (ഇപ്പോഴത്തെ ഗുജരാത്തിലെ പുരിബന്തറിനുസമീപം) പോയി ഏതാനും ദിവസം താമസിച്ചു തപോയജ്ഞങ്ങളനുഷ്ഠിക്കാൻ കൃഷ്ണൻ ആജ്ഞാപിച്ചു. ഇതിനു തല്ക്കാലകാരണം ദ്വാരകയിൽ കണ്ട ചില ദുൎന്നിമിത്തങ്ങളായിരുന്നു. യാദവന്മാരെല്ലാം ആൎത്തുവിളിച്ചു തകൎത്തു ശ്രീകൃഷ്ണനൊന്നിച്ചു സമുദ്രതീരത്തിലുള്ള ആ പുണ്യസ്ഥലത്തിലേക്ക പോയി. കൃഷ്ണോദ്യോഗം കണ്ടു മന്ത്രിപ്രവരനും ബുദ്ധിമാനുമായ ഉദ്ധവൻ 'ഭഗവാനെ! തിരുമനസ്സെന്തെന്നറിയാതെ ഞാൻ വ്യസനിക്കുന്നു. സംഗതികളെല്ലാം എന്നോട വ്യക്തമായിപ്പറയണം. അവി

ട്ടത്തെ പിരിഞ്ഞിരിക്കുവാൻ അശക്തനായ എന്നെ ഒരിക്കലും ഉപേക്ഷിക്കരുതു' എന്നോതിയപ്പോൾ 'എങ്ങും നിറഞ്ഞിരിക്കുന്ന പരമാത്മാവായ ഞാനൊരിക്കലും അങ്ങയെ ഉപേക്ഷിക്കില്ല' ഇത്യാദി അത്മതത്വങ്ങൾ പലതും ഭഗവാൻ * ഉപദേശിച്ചു. സംതൃപ്തനായ ഉദ്ധവൻ ശ്രീകൃഷ്ണനെ വലംവെച്ചു കൈകൂപ്പി തപസ്സു ചെയ്യാനായി ബദരികാ (നരനാരായണാ)ശ്രമത്തിലേക്കു പോയി. തീർത്ഥാടനത്തിന്നു പോയ യാദവന്മാർ ഒന്നിച്ചു കൊണ്ടുപോയ മദ്യം എത്രയെന്നാൽ അള വെടുക്കാൻ സാധിക്കുന്നതല്ലായിരുന്നു. സ്ത്രീകളും കുട്ടികളും വൃദ്ധരും മാത്രമേ ദ്വാരകയിൽ ശേഷിച്ചിരുള്ളു. പുണ്യസ്ഥലത്തെത്തിയിട്ടും അവർ മദ്യപിച്ചു കലശലുകൂട്ടി. ഭാരതയുദ്ധം കഴിഞ്ഞശേഷം പാണ്ഡവശിബിരത്തിൽ കിടന്നുറങ്ങിയിരുന്നവരെ രാത്രിയിൽ ചതിയായി അശ്വത്ഥാമാവു കൊന്നതു കൃതവർമ്മാവിൻെറ സഹായത്തോടുകൂടിയായിരുന്നു എന്നു സാത്യകി പറഞ്ഞു. പ്രദ്യുമ്നൻ സാത്യകിയുടെ പക്ഷത്തിൽ ചേൎന്നു. അവിടെ ലഹളയായി. സാത്യകി കൃതവർമ്മാവിൻെറ കഴുത്തു ഖണ്ഡിച്ചു. കൃതവർമ്മാവിൻെറ പക്ഷക്കാർ പ്രദ്യുമ്നനെകൊന്നു. പോരടി മുറുകി. ഇങ്ങനെ ആ പുണ്യക്ഷേത്രത്തിൽവെ

---

* ഇതാണു ഭാഗവതം ഏകാദശസ്കന്ധത്തിൽ അതിവിസ്താരമായി പറയപ്പെടുന്ന ശ്രീകൃഷ്ണോദ്ധവസംവാദം. മഹാഭാരതത്തിൽ ഭഗവൽഗീതക്കുള്ള പ്രാധാന്യംപോലെയാണു ഭാഗവതത്തിൽ ഉദ്ധവോപദേശത്തിനുള്ളതു്. ഭാഗവതത്തിൽ ഗീതയും ഭാരതത്തിൽ ഉദ്ധവോപദേശവും വിസ്തരിക്കപ്പെടുന്നില്ല.

ച്ചു യാദവന്മാർ പരസ്പരം വെട്ടിമരിച്ചു. കൃഷ്ണൻ, രാമൻ ദാരുകൻ, വജ്രൻ എന്നീ നാലുപേരേ ശേഷിച്ചുള്ളൂ. ഇതു കണ്ടപ്പോൾ ബലരാമൻ സമുദ്രത്തിലിറങ്ങി ദേഹത്യാഗം ചെയ്തു.

തദനന്തരം പ്രഭാസതീർത്ഥക്കരയിൽവെച്ചുണ്ടായ സംഭവങ്ങളെല്ലാം പാണ്ഡവന്മാരെ അറിയിക്കാനും അർജ്ജുനനോടു ദ്വാരകയിൽ ചെന്നു അവിടെയുള്ള സ്ത്രീകളേയും കുട്ടികളേയും രക്ഷിക്കാൻ പറയുന്നതിനും കൂടി കൃഷ്ണൻ ദാരുകനെ ഹസ്തിനപുരിയിലേക്കയച്ചു. അതിനുശേഷം കൃഷ്ണൻ ദ്വാരകയിലേക്കു പോയി സ്വജനവിനാശത്തിൽ പരിതപിച്ചിരുന്ന സ്ത്രീകളേയും കുട്ടികളേയും ആശ്വസിപ്പിച്ചു അവരോടു അർജ്ജുനൻ വരുന്നതുവരെ ക്ഷമിക്കുവാനും വന്നതിനുശേഷം അദ്ദേഹമൊന്നിച്ചു പോയി ഹസ്തിനപുരിയിൽ ചെന്നു താമസിക്കുവാനും പറഞ്ഞു. എന്തെന്നാൽ അടുത്ത സമയത്തു ദ്വാരക സമുദ്രത്തിൽ മുങ്ങിപ്പോകുമെന്നു ഭഗവാനറിവുണ്ടായിരുന്നു. പിന്നെ ആ മഹാൻ എല്ലാവരോടും യാത്ര പറഞ്ഞു തനിക്കൊരു കാലത്തേറവും പ്രിയപ്പെട്ടതായിരുന്ന ദ്വാരകയെ ഉപേക്ഷിച്ചു വനത്തിലേക്കു പോയി.

ശ്രീകൃഷ്ണനെത്രകാലം സമാധിസ്ഥനായി വനത്തിൽ കഴിച്ചുകൂട്ടി എന്നറിയുന്നില്ല. * ജരാബാധിതനായ അ

* താപസവൃത്തിയോടുകൂടി വനത്തിലിരിക്കുമ്പോൾ ജര എന്നു പേരായൊരു വ്യാധൻെറ ലാക്കുപിഴച്ച അസ്ത്രം കൃഷ്ണൻെറ പാദങ്ങളിൽ തട്ടിയെന്നും അതാണു കൃഷ്ണസ്വർഗ്ഗതിക്കു കാരണമെന്നുമാ

കേരള സാഹിത്യ അക്കാദമി

ദ്ദേഹം ഈ ലോകം വെടിഞ്ഞതു ഭാരതയുദ്ധം കഴിഞ്ഞു മുപ്പത്താറുകൊല്ലത്തിനുശേഷം നൂററിരുപത്തഞ്ചാമത്തെ വയസ്സിലാണെന്നു കാണുന്നു.

യാദവവംശത്തിനു നേരിട്ട് ആപത്തുകളെ കേട്ടമാത്രയിൽ അർജ്ജുനൻ ദ്വാരകയിലേക്കു പുറപ്പെട്ടു. അവി

---

ണ് പുരാണവചനം. ഇതൊരു കല്പിതകഥയാണെന്നതിനു സംശയമില്ല. ജരാനരകൾ വാർദ്ധക്യത്തിന്റെ ചിഹ്നങ്ങളാണല്ലോ. കൃഷ്ണനെ ബാധിച്ചതു യഥാർത്ഥ നരയല്ലാതെ വ്യാധനായിരിക്കയില്ല. എന്നുമാത്രമല്ല ശ്രീകൃഷ്ണസദ്ഗതിയെപ്പററി വിസ്തരിക്കുന്ന ഗ്രന്ഥങ്ങളത്രയും അദ്ദേഹം യോഗാഗ്നികൊണ്ടു സ്വദേഹത്തെ നശിപ്പിച്ചതായി പറയുന്നു.

• • • ജഗന്നാഥൻ തന്നുള്ളിൽ തൻ വിഭൂതി
തന്നെയുമീക്ഷിച്ചിട്ടു തന്നുടെയാത്മാവിനെ
ആത്മാവുകൊണ്ടു കണ്ടിട്ടാത്മാവിൽ യോജിപ്പിച്ചു
സ്വാത്മാകാരമായഖണ്ഡാത്മാവായ് നേത്രങ്ങളെ
അടച്ചു സമാനമായ് സൂക്ഷ്മജ്യോതിഷമായി
പടുത്വമോടുവാണീടുന്ന ലോകാഭിരാമൻ
മംഗലമായ യോഗധാരണാ ധ്യാനംകൊണ്ടു
തന്നുടെശരീരത്തെ യോഗാഗ്നികൊണ്ടു ദഗ്ദ്ധ്വാ
ആത്മാനം പരമാത്മാവായോരു സ്വധാമത്തെ
പ്രാപ്തനായ് ശോഭിച്ചു നിന്നിടിനാൻ സ്വയംപ്രഭൻ.

(ഭാഗവതം)

• • • ദേവൻ വലത്തെ ശ്രീപാദ-
മണച്ചിടത്തെത്തുടതന്മേൽ വെച്ചു
നിവിർന്നുള്ള ദേഹമിരുന്നരുളിനാൻ
പവനൻതന്നെയുമടക്കി നിശ്ചലം.

ടെ ചെന്നു സകല സ്ത്രീകളേയും കുട്ടികളേയും വൃദ്ധന്മാരേയും ഹസ്തിനപുരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി അഞ്ചു വയസ്സുമാത്രം പ്രായമായിരുന്ന വജ്രനെ (പ്രദ്യുമ്നപൌത്രനെ) ശൂരസേനൻെറ സിംഹാസനത്തിൽ രാജാവാക്കി വാഴിച്ചു. കൃഷ്ണൻെറ സ്വർഗ്ഗതികേട്ടു വ്യസനാക്രാന്തരായ പാണ്ഡവന്മാർ ഉത്തരാപുത്രനായ പരീക്ഷിത്തിനെ രാജാവാക്കി ഹിമാലയത്തിലേക്കു പോയി. അവരുടെ സദ്ഗതി അവിടെവെച്ചായിരുന്നു.

ആ പുരുഷകേസരി—ശ്രീകൃഷ്ണൻ--നമ്മുടെ ഇടയിൽ നിന്നു ഇങ്ങിനിവരാത്തവണ്ണം മറഞ്ഞുകളിയതായി

---

അടച്ചു മൂലാധാരവുമുറപ്പിച്ചു
പട്ടതാമോടു കണ്ഡലിനി ശക്തിയെ
ജ്വലിപ്പിച്ചുമെന്മേൽ സുഷുമ്നയാം ചക്ര
കുലത്തെയുമൊക്കെ ദഹിപ്പിച്ചെന്മാറ
ദഹനനക്കമണ്ഡലത്തോടു തട്ടി
ദഹനമണ്ഡലത്തിനേയും പിന്നിട്ടു
സഹസാമൃനഗ്നികളുമാശ്ശീസുഷ
കിരണമണ്ഡലത്തോടു ചെന്നുതട്ടി
വിയത്തൊഴുകീടുമമൃതധാരയാ
ലയിച്ചുമൂലാധാരവും കളുറ്റിച്ചു
സപദിബ്രഹ്മരന്ധ്രവുമമത്തുള്ളിൽ
തപസായോഗമോടിരുന്നവളുമ്പോൾ
ത്രിഭുവനമൊക്കെനിറഞ്ഞ തേജസാ
പവനനെജ്ജയിച്ചുന്നതപ്ലാവനം
വിരവൊടുചേർത്തു നിറുകയിൽനിന്നു
പരിചൊടു ധൂമംപുറപ്പെട്ടു (ഭാരതം)

നാമാരും വിചാരിച്ചു പോകരുതു്. എന്തെന്നാൽ ധർമ്മത്തിനു ക്ഷയവും അധർമ്മത്തിനഭ്യുത്ഥാനവും വരുമ്പോൾ ആ മാതൃകാപുരുഷൻ നമ്മുടെ ഇടയിലവതരിക്കും.

വൃന്ദാവനത്തിലെ കന്നാലിച്ചെറുക്കൻ അക്കാലത്തിങ്ങളിൽ ഇന്ത്യാനിവാസികളിൽ വെച്ചു മുമ്പനായി. കൃഷ്ണസാന്നിദ്ധ്യമുള്ള ദിക്കുകളിലൊക്കെ സന്തോഷാനന്ദോത്സാഹങ്ങൾ തത്തിക്കളിച്ചു. കൌമാര പൌഗണ്ഡങ്ങളിലെ വൃന്ദാവനത്തിനു സദൃശമായിത്തീൎന്നു പുരുഷപ്രാപ്തിയായപ്പോഴേക്കും വിപുലമായ ആൎയ്യാവൎത്തം. ഒരു സിദ്ധൻ അഥവാ ഒരമാനുഷൻ എന്നുവേണ്ട ഒരവതാരപുരുഷനെന്ന നിലയിലെല്ലാം ജനങ്ങളദ്ദേഹത്തെ കരുതിപ്പോന്നു. അതിദൂരത്തു കടലിൽക്കിടക്കുന്ന ദ്വാരകയിൽ പാൎപ്പുറപ്പിച്ച കൃഷ്ണൻ ആൎയ്യാവൎത്തനിവാസികളുടെ ഹൃദയസാമ്രാജ്യത്തിലെ ചക്രവൎത്തിയായി. വിഖ്യാതരായ യോദ്ധാക്കന്മാരും രാജാക്കന്മാരും മററു പ്രമാണികളും അദ്ദേഹത്തിന്റെ ശൌൎയ്യവീൎയ്യപരാക്രമങ്ങളും ഭരണതന്ത്രകൌശലവും കണ്ടു ശിരസ്സു കുനിച്ചു. പണ്ഡിതശ്രേഷ്ഠരും വിജ്ഞാനികളും സമചിത്തരുമായ ഋഷികൾപോലും ആ മഹാന്റെ അമാനുഷബുദ്ധിയും വിദ്വത്തയും ഈശ്വരഭക്തിയും കണ്ടു് ഏതു സദസ്സിലും അദ്ദേഹത്തിനഗ്ര്യസ്ഥാനം നൽകി. പാപികൾ കൃഷ്ണനാമം കേൾക്കുമ്പോൾ കിടുകിടെ വിറച്ചിരുന്നു. ഭക്തലോകം അദ്ദേഹത്തിന്റെ വാത്സല്യഭാജനമായി. നവീനാദൎശം, നവീനമതം, നവാനുഭവങ്ങളായ സന്തോഷകാരണങ്ങൾ എന്നിവയൊക്കെ എങ്ങും നിറഞ്ഞു. കംസശിശുപാലജരാസന്ധാദികളായ ക്രൂ

രരാജാക്കന്മാരുടെ രാജ്യഭാരം അവസാനിപ്പിച്ച തൽസ്ഥാനങ്ങളിലൊക്കെ യുധിഷ്ഠിരനെപ്പോലെ നീതിയും ദൈവവിശ്വാസവുമുള്ളവരേയാക്കി. തത്വമറിവാനാക്കും കഴിയാത്ത ആ ഗഹനപുരുഷനെ ജനങ്ങൾ ഹാർദ്ദമായി സ്നേഹിച്ചു. അവർ അദ്ദേഹത്തെ നന്ദിപൂർവ്വം ആരാധിക്കയും ഭക്തിയോടെ ബഹുമാനിക്കയും ഈശ്വരനെന്നും ആചാര്യനെന്നും പിതാവെന്നും രക്ഷിതാവെന്നും ചങ്ങാതിയെന്നും കരുതിപ്പോരികയും ചെയ്തു. അദ്ദേഹത്തിന്റെ ബാഹുബലത്തെ ഭയപ്പെടാത്ത വീരന്മാർ അക്കാലത്തുണ്ടായിരുന്നില്ല. അപാരപരാക്രമികളായ സംശപ്തകന്മാരുടെ നേതാവായ കൃഷ്ണൻ സമസ്തസേനാനികളിൽവെച്ചഗ്രഗണ്യനായിരുന്നു. രണധുരന്ധരന്മാരിൽ മുമ്പൻ. യുധിഷ്ഠിരന്റേയും ആര്യാവർത്തത്തിലെ മററു രാജാക്കന്മാരുടേയും ഉത്തമോപദേഷ്ടാവു്. പരസ്പരം കലഹിച്ചുകൊണ്ടിരുന്ന ആര്യമുഖ്യരെ, വധ്യരായവരെ അത്രയും ഭാരതയുദ്ധത്തോടുകൂടി നശിപ്പിച്ചശേഷം, ഒരു സാധുശീലനായ ചക്രവർത്തിയുടെ കീഴിൽ സാമന്തരാക്കിയ കൃഷ്ണന്റെ രാജനീതികൌശല്യത്തെ പ്രശംസിച്ചാൽ മതിയാകുമോ! 'എനിക്കെന്റെ ദേഹഗേഹങ്ങളിൽ ശ്രദ്ധയില്ല. ഞാനാത്മാരാമനാകുന്നു' എന്ന അദ്ദേഹത്തിന്റെ മഹാവാക്യത്തിലടങ്ങിയിരിക്കുന്ന സാരം എത്രമാത്രമുണ്ടെന്നു നോക്കുക! ലൌകികവിഷയാവർത്തങ്ങളിൽ കിടന്നു കറങ്ങിയ ആ പുരുഷവീരൻ ത്യാഗികളിൽ വെച്ചു് ഉത്തമോത്തമനായിരുന്നു. സംശപ്തകവധംതന്നെ ആ ധീരന്റെ ത്യാഗത്തിന്നു ഒരുത്തമോദാഹരണമാണു്. ആ ധീമാൻ ലൌ

കികാദ്ധ്യാത്മ വാൎദ്ധികളുടെ മറുകര കണ്ടിരുന്നു. രണ്ടിലും ഒന്നുപോലെ സ്വാധീനമുള്ളതുകൊണ്ടായിരുന്നു മനുഷ്യാതീതനെന്നു ജനങ്ങൾ അദ്ദേഹത്തെ കരുതിയിരുന്നതു്. ഹിമാലയംപോലെ കരുത്തും ഗാംഭീൎയ്യവുമുണ്ടാകയാൽ അധൃഷ്യനും യമുനയെപ്പോലെ ശാന്തതയും മാധുൎയ്യവുമുള്ളതുകൊണ്ടു അഭിഗമ്യനും വന്മരങ്ങളെ കടയോടെ പുഴക്കിമറിക്കുന്ന കൊടുങ്കാററിനൊത്ത ഭയങ്കരനും മുകുളങ്ങളെ ഹൃദ്യങ്ങളാക്കി പ്രകാശിക്കുന്ന ചന്ദ്രകിരണങ്ങളെപ്പോലെ കമനീയനും ഒരേ ഒരു പുരുഷനാണെന്നു വരുമ്പോൾ ആരാണ് ആശ്ചൎയ്യത്തിൽ ലയിച്ചുപോകാതിരിക്കുക! ഈ നിലയൊക്കെ അദ്ദേഹത്തിനു് ഇന്നല്ല അനന്തരം ലഭിച്ചിരിക്കുന്നു.

ഒരൊന്നാന്തരം കളിക്കുട്ടി, ഒരു നല്ല ചങ്ങാതിപ്രിയൻ, ഒരു ഉത്തമനായ ഗൃഹസ്ഥൻ, ജഗദേകവീരനായ ഒരു യോദ്ധാവു്, ചങ്ങാതിമാരായാലും ജ്ഞാതികളായാലും ധൎമ്മരക്ഷയ്ക്കുവേണ്ടി അവരെ ബലികൊടുക്കുന്നതിൽ കുലുങ്ങാത്ത ഒരു ധീരപുരുഷൻ, സൎവ്വശാസ്ത്രപാരംഗതൻ, ലോകോത്തമനായ ധൎമ്മോപദേഷ്ടാവു്, ശത്രുക്കളുടെ ഇടയിലുംചെന്നു സ്വാഭിപ്രായത്തെ തുറന്നു പറയുവാൻ മടിയില്ലാത്ത ഒരു ധീരധീരൻ, ഒരു ഉൽകൃഷ്ടസന്ന്യാസി എന്നിങ്ങനെ പരസ്പരവിരുദ്ധങ്ങളായി തോന്നുന്ന നിലകളിലെല്ലാം സമയോചിതമായി പ്രവൎത്തിച്ച വിജയം നേടാൻ ഏതെങ്കിലും ഒരൊററ പുരുഷൻ സാധിച്ചിട്ടുണ്ടെങ്കിൽ അതു ശ്രീകൃഷ്ണൻ മാത്രമാണ്. അതുകൊണ്ടാകുന്നു

൧൬ *

ആ പുരുഷവ്യാഘ്രന്റെ ഉപദേശങ്ങളും ആദർശങ്ങളും മനുഷ്യലോകത്തിന്നും ഇന്നും ഒന്നുപോലെ പരമപദത്തിലേക്കു മാർഗ്ഗദർശിയായ ആകാശദീപമായിരിക്കുന്നതു്.

---



# ശുദ്ധിപത്രം.

| ഭാഗം. | വരി | അബദ്ധം. | സുബദ്ധം |
|---|---|---|---|
| iii | 4 | പറയുന്നു പിതാ | പറയുന്നു; പിതാ |
| vi | 16 | പ്യാഖ്യാന | പാഖ്യാന |
| xi | 13 | ആദ്യ | ആദി |
| xv | 17 | 584-ൽ | 584 |
| xvi | 1 | ത്തിന്നു പതഞ്ജലി | ത്തിന്നു ക്രി. മു. രണ്ടാം ശതകത്തിൽ പതഞ്ജലി |
| vii | 21 | ന്യാലാ | ന്യാറാ |
| xii | 18 | ആഖ്യാന്യോ | ആഖ്യാനോ |
| iii | 7 | നമക്ക | നമുക്ക |
| 4 | 18 | കുവ്യുംബെ | കുടുംബെ |
| 7 | 25 | പ്രജ്ഞ | വ്രജ്ഞ |
| 15 | 18 | കുല | ക്കുല |
| 33 | 3 | രചത | രചിത |
| 54 | 10 | നിശ്ശബ്ദരായി | നിശ്ശബ്ദമായി |
| 58 | 18 | അദ്ദേഹം | കൃഷ്ണൻ |
| 86 | 4 | പ്രസ്തു | പ്രസ്ഥ |
| 90 | 9 | ഓടിച്ചന്നു | ഓടിച്ചെന്നു |

കേരള സാഹിത്യ അക്കാദമി

| ഭാഗം | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 94 | 18 | ഈ നഗരം പണ്ടു | പണ്ട് ഈ നഗരം |
| 97 | 2 | ദേശച്ച | ദേശിച്ച |
| 99 | 5 | സ്നാനഗ | സ്നാതക |
| ,, | 18 | പ്രതരായ | വ്രതരായ |
| 101 | 6 | കുടീട്ടോ | കുട്ടീട്ടോ |
| ,, | 8 | ഞാനൊരക്കമൊണ്ട് | ഞാനൊരുക്കമാ |
| 102 | 18 | മുടി | മുട്ടി (ണ്ട് |
| 116 | 2 | സജയ | സംജയ |
| 118 | Foot note | കാര്യം | താൽപ്പര്യം |
| 120 | 2 | ദാർക്ഷ്യം | ദാക്ഷ്യം |
| 122 | 18 | പതാത്രിയും | പുത്രിയും |
| 132 | 11 | ഉപപ്ലവ്യം | ഉപപ്ലാവ്യം |
| 133 | 14 | പരിഹരം | പരിഹാരം |
| 149 | 20 | മന്നിര | മന്ദിര |
| 150 | .5 | സന്യാസിയുടെ | സന്യാസിനിയു |
| 171 | 6 | ചേൻ | ചേന് |
| 181 | 20 | നാല്പതു | നാല്പത്തഞ്ചു |

കേരള സാഹിത്യ അക്കാദമി



